(Malayalam)

# Enikku Thonnunnathu

Essays

By P. KESAVADEV

First Published April 1974

PRINTED AT INDIA PRESS, KOTTAYAM

Price Rs. 5·00



Publishers:
Sahitya Pravarthaka Co-operative
Society Ltd., Kottayam, Kerala State, India

Sales Department:
NATIONAL BOOK STALL
KOTTAYAM – TRIVANDRUM – ERNAKULAM – CANNANORE
TRICHUR – PALGHAT – QUILON – KOZHIKODE – ALLEPPEY

# എനിക്കു തോന്നുന്നതു്

(ലേഖനങ്ങൾ)

പി. കേശവദേവ്

പ്രസാധകന്മാർ
സാഹിത്യപ്രവർത്തക സഹകരണസംഘം

നാഷനൽ ബുക്ക്സ്റ്റാൾ
കോട്ടയം
വില ക. 5-00

## പി. കേശവദേവിന്റെ കൃതികൾ

അയല്ക്കാർ (നോവൽ)
ആദ്യത്തെ കഥ ,,
റൗഡി ,,
ഒരു രാത്രി ,,
എനിക്കും ജീവിക്കണം ,,
ഓടയിൽനിന്ന് ,,
കുഞ്ചുക്കുറുപ്പിന്റെ ആത്മകഥ ,,
നടി ,,
ഭ്രാന്താലയം ,,
ചേരിതിരിവ് ,,
ആർക്കുവേണ്ടി ,,
ഉലക്ക ,,
മാതൃഹൃദയം ,,
കണ്ണാടി ,,
സഖാവ് കാരോട്ടു കാരണവർ ,,
പ്രേമവിഡ്ഢി ,,
എങ്ങോട്ട് ,,
ഒരു സുന്ദരിയുടെ ആത്മകഥ ,,
പങ്കലാക്ഷീടെ ഡയറി ,,
ത്യാഗിയായ ദ്രോഹി ,,
സ്വപ്നം ,,
ഞാനാ തെററുകാരൻ ,,
മരണത്തിൽനിന്ന് ,,
സുഖിക്കാൻവേണ്ടി ,,
ലക്ഷം രൂപയും കാറും ,,
അധികാരം ,,
മുതലപ്പാറ (കഥകൾ)
ഭാവിവരൻ ,,
തെരഞ്ഞെടുത്ത കഥകൾ I, II ,,
[illegible] കൊല്ലരുതു് ,,
[illegible] ,,
കാമുകന്റെ കത്ത് ,,
അന്നത്തെ നാടകം ,,
ജീവിതചക്രം ,,
റെഡ് [illegible] ,,
[illegible] ,,

കൊതിച്ചി (കഥകൾ)
പ്രവാഹം ,,
പങ്കലാക്ഷീയുടെ കത്തുകൾ ,,
രണ്ടുപേരും നാടുവിട്ടു ,,
മുറുക്കാൻകടയും സ്വർഗ്ഗരാജ്യവും ,,
പ്രേമിക്കാൻ നേരമില്ല ,,
യമുന ഏകാഗ്രമായി ഒഴുകുന്നു ,,
ആനന്ദകരമായ അടിമത്തം ,,
സ്വർഗ്ഗത്തിൽ ഒരു ചെകുത്താൻ ,,
മാളികപണിയാൻ (നാടകം)
പ്രധാനമന്ത്രി ,,
ഞാനിപ്പക്കമ്മൂണിഷ്ടാവും ,,
മന്ത്രിയാക്കൊല്ലേ ,,
നാടകകൃത്ത് ,,
മുന്നോട്ട് ,,
തസ്കരസംഘം ,,
തറവാട് ,,
ഒരുമുറി തേങ്ങാ ,,
ചെകുത്താന്റെയും കടലിന്റെയും...
'ചൈനാ വേ' ,,
കേശവദേവിന്റെ നാടകങ്ങൾ ,,
തൊണ്ടുകാരി (ഏകാങ്കങ്ങൾ)
നീ മരിച്ചു ,,
മഴയങ്ങും കുടയിങ്ങും ,,
കൊല്ലനും കൊല്ലത്തീം ഒന്ന് ,,
യാചകപ്രേമം ,,
സമരകവി ,,
ഓണപ്ലൗസ് ,,
തിരിഞ്ഞുനോട്ടം (ആത്മകഥ)
എതിർപ്പ് (3 ഭാഗങ്ങൾ) ,,
കേശവദേവ്—
കാൽനൂറ്റാണ്ടിനു മുമ്പ് ,,
ഓർമ്മകളുടെ ലോകത്തിൽ ,,
ചിത്രശാല (ഗദ്യകവിത)
റഷ്യയുടെ കാമുകൻ (നിരൂപണം)
എനിക്കു തോന്നുന്നതു് (ലേഖനം)






S2930 B1908 94/73–74 1–1500 OR 116

## ഉള്ളടക്കം

# സാഹിത്യത്തിലെ കള്ളക്കടത്തു്

## അത്യാധുനികസാഹിത്യം

ഇന്ത്യയിലെ ഇന്നത്തെ ഏറ്റവും ആദായകരമായ ബിസിനസ്സു് കള്ളക്കടത്താണല്ലോ. സെൻട്രൽ എക്സൈസ് ഉദ്യോഗസ്ഥന്മാർ, ലക്ഷക്കണക്കിനു രൂപ വിലവരുന്ന കള്ളക്കടത്തുസാധനങ്ങൾ പിടികൂടിയിരിക്കുന്നതായി ദിവസവും പത്രവാർത്തകൾ വരുന്നുണ്ടു്. സ്വർണ്ണം, റിസ്റ്റ്‌വാച്ച്, ഫൗണ്ടൻപേന മുതലായ സാധനങ്ങൾ വിദേശങ്ങളിൽനിന്നു കപ്പലിലും വിമാനത്തിലും ഇന്ത്യയിൽ കൊണ്ടുവന്നു രഹസ്യമായി വിറ്റു വമ്പിച്ച ലാഭം എടുക്കുന്ന ഈ ബിസിനസ്സു് ദിനന്തോറും അഭിവൃദ്ധിപ്പെട്ടുകൊണ്ടിരിക്കുന്നു. എക്സൈസുകാരുടെ വേട്ടയാടലുമൊന്നും, ഈ ബിസിനസ്സിനെ അത്ര കാര്യമായി തടയാൻ ഉപകരിക്കുന്നില്ല. ഈ ബിസിനസ്സിന്റെ പിറകിൽ 'വലിയ വലിയ' ആളുകളുണ്ടത്രേ!

സാഹിത്യത്തിലുമുണ്ടു് ഈ കള്ളക്കടത്തു്. പക്ഷേ, സാഹിത്യത്തിലെ കള്ളക്കടത്തുസാധനങ്ങൾ പരസ്യക്കമ്പോളത്തിലാണു വില്പന നടത്തുന്നതു്. സാഹിത്യത്തിലെ കള്ളക്കടത്തു തടയാൻ നിയമങ്ങളൊന്നുമില്ല ആ കള്ളക്കടത്തു പിടിക്കാൻ എക്സൈസുകാരുമില്ല അതുകൊണ്ടു പരസ്യക്കമ്പോളത്തിൽത്തന്നെ വില്ക്കാമല്ലോ.

സാഹിത്യത്തിലെ കള്ളക്കടത്തുസാധനങ്ങൾക്കു് പൊതുവായ ഒരു പേരുണ്ടു്—ആധുനികസാഹിത്യം. ചിലർ ഇതിനെ അത്യാധുനികസാഹിത്യമെന്നും പറഞ്ഞുവരുന്നു.

പാശ്ചാത്യനാടുകളിൽനിന്നു വരുന്ന ചില സാഹിത്യകൃതികളുടെ തർജ്ജമകളും അനുകരണങ്ങളുമാണു് ഇവിടത്തെ സാഹിത്യക്കമ്പോളത്തിൽ വില്ക്കപ്പെടുന്ന കള്ളക്കടത്തുസാധനങ്ങൾ. ഈ സാഹിത്യബിസിനസ്സിൽ ഏർപ്പെട്ടിരിക്കുന്നവരൊന്നും മോശക്കാരല്ല. സാമാന്യം ഭേദപ്പെട്ട കുടുംബങ്ങളിൽ ജനിച്ചവരാണു്; കോളേജ്‌വിദ്യാഭ്യാസം ലഭിച്ചവരാണു്; നല്ല ഉദ്യോഗങ്ങൾ കരസ്ഥമാക്കിയവരാണു്; പാൻറും ടെർളിൻഷർട്ടും ധരിക്കുന്നവരാണു്; ചുണ്ടിൽ എപ്പോഴും സിഗരററുള്ളവരാണു്; ചരസ്സും, എൽ. എസ്. ഡി.യും, കഞ്ചാവുബീഡിയും ഉപയോഗിക്കുന്നവരുമാണു്.

എന്നുവല്ലാൽ, ഭാവത്തിലും രൂപത്തിലും അവർ 'അത്യാധുനികർ' ആണു്—അതാണല്ലോ, പാശ്ചാത്യ അത്യാധുനികം!—

രണ്ടാംലോകമഹായുദ്ധം കഴിഞ്ഞപ്പോൾ, പാശ്ചാത്യനാടുകളിലെ ചില എഴുത്തുകാർക്ക മോഹഭംഗമുണ്ടായി. അനാഥമായിത്തീർന്ന ഭവനങ്ങൾ, തകർന്നുതരിശായ പട്ടണങ്ങൾ, അംഗവിഹീനരായിത്തീർന്ന മനുഷ്യക്കോലങ്ങൾ!—മഹായുദ്ധം ഉണ്ടാക്കിവെച്ച ആ ദാരുണമായ കാഴ്ചകൾ കണ്ടപ്പോൾ ജീവിതത്തിൽ അവർക്കു് ആശയററുപോയതിൽ അത്ഭുതപ്പെടാനില്ല. എല്ലാററിലും ഉപരിയായി, ആററംബോംബു് തലയ്ക്കുമീതെ തൂങ്ങിക്കിടക്കുന്നതായി അവർ ഭാവനയിൽ കണ്ടു. ഏതുനിമിഷത്തിലും ലോകവ്യാപകമായ ഒരു ആററംബോംബുയുദ്ധം ഉണ്ടാകാവുന്നതാണു്. ശതാബ്ദങ്ങളിലൂടെ മനുഷ്യൻ നേടിവെച്ചതെല്ലാം നശിച്ചുപോകാവുന്നതാണു്. അങ്ങനെ, നാശത്തിൻെറ വക്കിൽ നില്ക്കുന്ന ഒരു ലോകത്തെയാണു് അവർ ഭാവനയിൽ കണ്ടതു്. ജീവിതത്തെപ്പററി അവർക്കുള്ള അഭിലാഷങ്ങളും പ്രതീക്ഷകളും അസ്തമിച്ചു. അവർ മോഹഭംഗത്തിൻെറ പ്രതീകങ്ങളായി മാറി.

ഒരു കവിക്കോ കാഥികനോ മോഹഭംഗമുണ്ടായാൽ, അയാൾ എന്തു ചെയ്യും? മോഹഭംഗത്തെപ്പററി കവിതയും കഥയും എഴുതും. അവർ എഴുതി—ജീവിതത്തിനു് അർത്ഥ

വും ലക്ഷ്യവും ഇല്ലെന്നു് എഴുതി. ജീവിതം വെറുമൊരു തരിശുഭൂമിയാണെന്നു് ഒരു കവി, കവിത ചമച്ചു. ഏതു നിമിഷത്തിലും ഈ ലോകത്തിൽനിന്നു കടന്നുപോകേണ്ട ഒരു 'വരത്തൻ' ആണു മനുഷ്യൻ എന്നു് ഒരു കാഥികൻ കഥ രചിച്ചു. ചില എഴുത്തുകാരുടെ ഞരമ്പുകളിലെല്ലാം മോഹഭംഗം കേറി മുററിനിന്നിരുന്നതുകൊണ്ടു് എന്തെഴുതണമെന്നു് അവർക്കു് അറിഞ്ഞുകൂടാതായി. അവർ പറഞ്ഞു, അവർക്കു വാക്കുകൾ കിട്ടുന്നില്ലെന്നു്! അവരുടെ ആത്മാവിൽ മുററിനില്ക്കുന്ന മോഹഭംഗത്തെ ആവിഷ്കരിക്കാൻ, ഒരു ഭാഷയിലും വാക്കുകളില്ലെന്നു്!

പക്ഷേ, എഴുതാതിരിക്കാൻ ഒക്കുമോ? സാഹിത്യകാരന്മാരല്ലേ! അവർ എഴുതി. വായിച്ചവർ പറഞ്ഞു, അവർക്കു് ഒന്നും മനസ്സിലായില്ലെന്നു്. എന്താണു് എഴുതിയതെന്നു് എഴുതിയവനു് അറിഞ്ഞുകൂടാ. അപ്പപ്പിന്നെ, വായിക്കുന്നവർക്കു മനസ്സിലാവുമോ?

എഴുതിയവൻ പറഞ്ഞു, മനസ്സിലാവാത്തതെല്ലാം ഗഹനമാണെന്നു്; അതെല്ലാം അത്യാധുനികമാണെന്നു്. പാവപ്പെട്ട വായനക്കാർ സഹിക്കുകയല്ലാതെന്തുചെയ്യും?

രണ്ടാംലോകമഹായുദ്ധത്തിനുമുമ്പും യുദ്ധങ്ങളുണ്ടായിട്ടുണ്ടു്. ആ യുദ്ധങ്ങളിൽ, മനുഷ്യൻ നിർമ്മിച്ച വിലപ്പെട്ട പലതും നശിച്ചുപോയിട്ടുണ്ടു്. പക്ഷേ, നശിച്ചുപോയതെല്ലാം അവൻ വീണ്ടും നിർമ്മിച്ചു. പിന്നെയും പട്ടണങ്ങളും വ്യവസായശാലകളും പടുത്തുയർത്തി. പരിഷ്കാരങ്ങളും സംസ്കാരങ്ങളും സൃഷ്ടിച്ചു.

അതുപോലെതന്നെ, രണ്ടാംലോകമഹായുദ്ധത്തിലുണ്ടായ നഷ്ടങ്ങൾക്കെല്ലാം മനുഷ്യൻ പരിഹാരമുണ്ടാക്കി. യുദ്ധത്തിൽ തകർന്നുപോയ ലണ്ടൻനഗരവും, ബർളിൻ നഗരവും, ടോക്കിയോനഗരവും, ലെനിൻഗ്രാഡും, സ്റ്റാലിൻഗ്രാഡും എല്ലാം എല്ലാം മനുഷ്യൻ വീണ്ടും പടുത്തുയർത്തി. വ്യവസായങ്ങൾ അത്ഭുതകരമായ പുരോഗതിയെ പ്രാപിച്ചു. സയൻസിന്റെയും ടെക്നോളജിയുടെയും സഹായത്തോടുകൂടി, മനുഷ്യൻ അമ്പരപ്പിക്കുന്ന നേട്ടങ്ങളുണ്ടാക്കിക്കൊണ്ടിരിക്കുകയാണു്. പക്ഷേ—

പക്ഷേ, മോഹഭംഗംബാധിച്ച സാഹിത്യകാരൻ പറയുന്നു, അവൻെറ ആത്മാവിൽ മോഹഭംഗം മുററിനില്ക്കുന്നു എന്നു്, ജീവിതത്തിനു് അർത്ഥവും ലക്ഷ്യവും ഇല്ല എന്നു്, ജീവിതം തരിശ്ശുഭൂമിയാണെന്നു്, ഈ ജീവിതത്തിൽ മനുഷ്യൻ ഏകനാണെന്നു്, മനുഷ്യൻ വരത്തനാണെന്നു്. അവൻ മുകളിലേക്ക വിരൽ ചൂണ്ടിക്കൊണ്ടു നിലവിളിക്കുകയാണു്, തലയ്ക്കുമുകളിൽ ആററംബോംബു തൂങ്ങിക്കിടക്കുന്നു എന്നു്! 'മനുഷ്യരാശിയുടെ അന്ത്യം അടുത്തനിമിഷത്തിൽ' എന്ന സംഭ്രമജനകവും ഗഹനവും അത്യന്താധുനികവുമായ സന്ദേശമാണു് അവർ സാഹിത്യത്തിലൂടെ അവതരിപ്പിക്കുന്നതു്! ''മനുഷ്യാ, ക്ഷണികമായ ഈ ബാഹ്യപ്രപഞ്ചത്തിൽനിന്നു നീ ദൃഷ്ടികളെ പിൻവലിക്കുക. നീ നിൻെറ ആത്മാവിൻെറ അഗാധതയിലേക്ക നോക്കുക''—അതാണു് പാശ്ചാത്യ അത്യാധുനികസാഹിത്യകാരൻെറ സന്ദേശം.

പാശ്ചാത്യനാട്ടുകളിൽ ചെലവില്ലാതായിക്കഴിഞ്ഞ ഈ സാഹിത്യകൃതികൾ മലയാളത്തിലെ വിരുതന്മാർ തർജ്ജമചെയ്തും അനുകരിച്ചും ചുമന്നുകൊണ്ടു നടക്കുന്നതാണു്, ഇവിടത്തെ അത്യാധുനികം. അതാണിവിടത്തെ സാഹിത്യക്കള്ളക്കടത്തു്. സാഹിത്യം പൊക്കാൻ നടക്കുന്ന ചില നിരൂപകന്മാർ, ഈ കള്ളക്കടത്തിനു കൂട്ടുനില്ക്കുന്നുമുണ്ടു്.

മനുഷ്യസമൂഹത്തിനു മുഴുവൻ മോഹഭംഗം സംഭവിച്ചിരിക്കുന്നു എന്നാണു്, ഇക്കൂട്ടർ പറയുന്നതു്. ഭ്രാന്തൻെറ വിശ്വാസം, ലോകത്തിനു ഭ്രാന്തുപിടിച്ചിരിക്കുന്നു എന്നാണല്ലോ. മഞ്ഞപ്പിത്തക്കാരൻ നോക്കുമ്പോൾ, വൃക്ഷലതാദികൾ മഞ്ഞയായിത്തോന്നും, നീലാകാശവും മഞ്ഞയായിത്തോന്നും. ദീനമാണതു്—ദീനം!

പ്രേമനൈരാശ്യം ബാധിച്ച യുവാവിനു്, സൂര്യോദയത്തിലെ വർണ്ണശബളമായ പൂർവ്വചക്രവാളം വിരസമായിത്തോന്നും. വസന്തസന്ധ്യയിലെ മന്ദമാരുതൻ, മരുഭൂമിയിൽനിന്നു വരുന്ന ഊഷ്മളവായുവായി അനുഭവപ്പെടും.

മുല്ലപ്പൂവിൻെറയും റോസാപ്പൂവിൻെറയും സുഗന്ധം, ചീഞ്ഞ മീനിൻെറ ദുർഗ്ഗന്ധമായും തോന്നാം.

അതുപോലെയാണു്, മോഹഭംഗംബാധിച്ച സാഹിത്യകാരൻെറ ജീവിതവീക്ഷണം.

എന്താണു മോഹഭംഗം? മോഹഭംഗമുണ്ടാവണമെങ്കിൽ മോഹിക്കണമല്ലോ. അത്യാധുനികസാഹിത്യകാരന്മാർ എന്താണു മോഹിച്ചതു്? മോഹഭംഗം എന്നതു്, മനുഷ്യനു പുത്തരിയാണോ? അതു് ആധുനികവും അത്യാധുനികവുമൊക്കെയാണോ? ലോകം നശിക്കാൻപോകുന്നു എന്ന സങ്കല്പം, ശതാബ്ദങ്ങൾക്കുമുൻപുമുതൽ മനുഷ്യമനസ്സിൽ ഉണ്ടായതല്ലേ? ആത്മാവിലേക്കു നോക്കുക എന്ന സന്ദേശവും, നൂററാണ്ടുകളുടെ പഴക്കമുള്ളതല്ലേ? ആത്മാവിലേക്കു നോക്കണമെങ്കിൽ, ആത്മാവു് എന്താണെന്നു് അറിയണ്ടേ? എന്താണു് ആത്മാവു്? പരിശോധിക്കാം.

## II

### സംഘടിതതട്ടിപ്പു്

കാടനായ മനുഷ്യൻ മരക്കൊമ്പും ഒടിച്ചുകൊണ്ടു് കാട്ടുമൃഗത്തിൻെറ പിറകേ ഓടി— അതിനെ തല്ലിക്കൊന്നു തിന്നാൻവേണ്ടി. കാട്ടുമൃഗം ഓടി ഒളിച്ചുകളഞ്ഞു. കാടനായ മനുഷ്യനു മോഹഭംഗമുണ്ടായി.

പക്ഷേ, കാടനായ ആ മനുഷ്യൻ മോഹഭംഗത്തിൽ ആണ്ടിരുന്നു കരഞ്ഞില്ല. അവൻ പിന്നെയും കാട്ടുമൃഗത്തെ അന്വേഷിച്ചുനടന്നു. ഒരു മൃഗത്തെ തല്ലിക്കൊന്നു തിന്നുകയും ചെയ്തു. അങ്ങനെ, ആദിമനുഷ്യനിൽ തുടങ്ങിയതാണു മോഹഭംഗം അവൻ പിന്നെയും പിന്നെയും മോഹിച്ചു. പല പല മോഹങ്ങൾക്കും ഭംഗം നേരിട്ടപ്പോഴും, ഒരു മോഹം സാധിച്ചു. അവൻ ജീവിച്ചു. അവൻ വളർന്നു.

അനവധി മോഹപുഷ്പങ്ങൾ പൊലിഞ്ഞുപോകുമ്പോഴും, ഒരു പുഷ്പം കായാകും. അങ്ങനെയാണു് മനുഷ്യൻ ഇരുപതാംനൂററാണ്ടിലെത്തിയതു്—1970-ൽ അവൻ വമ്പിച്ച പരിഷ്കാരങ്ങളുണ്ടാക്കി, സംസ്കാരങ്ങൾ

സൃഷ്ടിച്ചു. അത്ഭുതകരമായ ശാസ്ത്രീയകണ്ടുപിടുത്തങ്ങളുണ്ടായി. ഇതെല്ലാം മനുഷ്യന്റെ മോഹങ്ങളുടെ നേട്ടങ്ങളാണു്. മോഹഭംഗങ്ങളെ അവഗണിച്ചുകൊണ്ടു്, പിന്നെയും പിന്നെയും മോഹിക്കുവാനുള്ള മനുഷ്യന്റെ കഴിവിന്റെ നേട്ടങ്ങളാണിതെല്ലാം.

എന്തെന്തു മോഹങ്ങൾ!—ലക്ഷപ്രഭു ആകുവാനും, കാറു വാങ്ങുവാനും, വിശ്വസുന്ദരിയെ കല്യാണംകഴിക്കുവാനും ഭരണാധികാരിയാകുവാനും, സാഹിത്യകാരനും തത്വചിന്തകനും ശാസ്ത്രകാരനും ആകുവാനും ലോകപ്രസിദ്ധനാകുവാനുമുള്ള മോഹങ്ങൾ! നമ്മുടെ സർക്കാരുകൾ തുടങ്ങിയിട്ടുള്ള ലോട്ടറികളിലെ ടിക്കറ്റുകൾ ലക്ഷക്കണക്കിനു ചെലവായിക്കൊണ്ടിരിക്കുകയല്ലേ? ആ ടിക്കറ്റുകൾ വിലകൊടുത്തു വാങ്ങുന്ന ഓരോരുത്തരും, ഒന്നാംസമ്മാനം നേടി ലക്ഷപ്രഭുവാകാൻ ആഗ്രഹിക്കുന്നില്ലേ? ഒരുപ്രാവശ്യം ലോട്ടറി ടിക്കറ്റുകൾ നറുക്കെടുത്തുകഴിഞ്ഞാൽ എത്രയെത്ര ആളുകൾക്കാണു മോഹഭംഗമുണ്ടാകുന്നതു്! പിന്നെയും അവർ മോഹിക്കുന്നില്ലേ? പിന്നെയും അവർ ലോട്ടറി ടിക്കറ്റുകൾ വിലകൊടുത്തു വാങ്ങുന്നില്ലേ?

മനുഷ്യൻ എന്നും മോഹിക്കുന്നു. മോഹമാണു് അവന്റെ ജീവിതത്തെ നിലനിർത്തുന്നതു്. മോഹിക്കാനുള്ള കഴിവു നശിച്ചാൽ മനുഷ്യൻ മരിച്ചു. അവൻ ജീവിച്ചിരുന്നാലും, ചത്തതുപോലെയാവും.

ചില സാഹിത്യകാരന്മാർ ഇറങ്ങിയിരിക്കുന്നു—മോഹഭംഗത്തിന്റെ സന്ദേശവുംകൊണ്ടു്! ജീവച്ഛവങ്ങൾ!

എന്താണു് ഇക്കൂട്ടർ മോഹിച്ചതു്? സുഖസമൃദ്ധവും ദുഃഖരഹിതവുമായ ജീവിതമാണോ? അദ്ധ്വാനിക്കാതെ ജീവിക്കാനുള്ള സൗകര്യമാണോ? മോഹിക്കുന്നതെല്ലാം ഉടനടി കൈവശം വന്നുചേരാനുള്ള അനുഗ്രഹമാണോ? ഇക്കൂട്ടർക്കു വിവരമുണ്ടോ—ജീവിതത്തെപ്പററി പൊതുവേയും, മനുഷ്യനെപ്പററി പ്രത്യേകിച്ചും?

''മനുഷ്യനു ചെയ്യാവുന്ന ഏററവും മഹത്തായ കർമ്മം ആത്മഹത്യയാണു്'' എന്നു് ഒരു പടിഞ്ഞാറൻ സാഹിത്യകാരൻ എഴുതിവച്ചു. അതെ, മോഹിക്കുവാനും, മോഹ

ങ്ങറം സാധിക്കവാൻവേണ്ടി പ്രയത്നിക്കവാനം കഴിവി ല്ലാഞ്ഞ മനുഷ്യൻ ആത്മഹത്യചെയ്യണം! പക്ഷേ, അതു് എഴുതിവച്ച സായ്പു് ഇന്നും ജീവിച്ചിരിക്കുകയാണു്— ആ മഹത്തായ കർമ്മം നിർവ്വഹിക്കാതെ.

കേരളത്തിൽ അത്യാധുനികസാഹിത്യത്തിൻെറ ഒരു നേതാവു പറഞ്ഞു—

''ഞാൻ എൻെറ കാറിൽ എൻെറ ആഫീസിലേക്ക പോവുകയാണു്. മഴപെയ്ത റോഡിൽ വെള്ളം കെട്ടിക്കി ടക്കന്നു. ഞാൻ ആ വെള്ളത്തിൽക്കൂടി കാറോടിച്ചു പോ യാൽ, യാത്രക്കാരുടെ വസ്ത്രങ്ങളിലും ദേഹത്തും വെള്ളം തെറിച്ചുവീഴും. അവർ എന്നെ ശപിക്കും. ഒരുപക്ഷേ, അടിച്ചു എന്നും വരാം. അതുകൊണ്ടു് ഞാൻ കാർ തിരിച്ചു വിട്ടു. വീട്ടിൽ ചെന്നു. എനിക്ക മോഹഭംഗം സംഭവിച്ചു. ആ മോഹഭംഗത്തെപ്പററി എൻെറ ആത്മസംതൃപ്തിക്കവേ ണ്ടി ഞാൻ ഒരു കവിത എഴുതി. അതിനു് എന്നെ പഴി ക്കുന്നതെന്തിനു്?''

ഇല്ല—പഴിക്കുന്നില്ല. ആ മോഹഭംഗത്തെപ്പററി ഒരു മഹാകാവ്യം എഴുതിയാലും, പഴിക്കുകയില്ല. പക്ഷേ, ആ കവിതയോ മഹാകാവ്യമോ പ്രസിദ്ധീകരിക്കുമ്പോറം പ്രശ്നം മാറും. വായനക്കാർ അതു വിലകൊടുത്തു വാങ്ങി വായിക്കും. വായനക്കാരുടെ കൂട്ടത്തിൽ ധാരാളം വിവര മുള്ളവരും ഉണ്ടാവും. അവക്കു് ആ കവിതയെയോ മഹാ കാവ്യത്തെയോപ്പററി അവജ്ഞയുണ്ടാവും. അതു വില കൊടുത്തു വാങ്ങിയതിൽ, അവർ പശ്ചാത്തപിക്കും. അതെഴുതിയ കവിയെക്കണ്ടാൽ, അവർ ചില ചോദ്യ ങ്ങറം ചോദിച്ചു എന്നുംവരാം.

മാന്യരേ, താങ്കറംക്കു് ഒരു ദിവസം ആഫീസിലേ ക്കു് ഒന്നു നടന്നുപോകാൻപാടില്ലേ? ഒരുദിവസം ആഫീ സിൽ എത്താൻ സാധിക്കാത്തതിനു് ഇത്ര പെരുത്തു മോ ഹഭംഗം ബാധിച്ച താങ്കറം, ജീവിക്കാൻ അർഹനാണോ? താങ്കറംക്ക ചെയ്യാവുന്ന ഏററവും മഹത്തായ കർമ്മം ആത്മ ഹത്യയല്ലേ?

മറെറാരു അത്യാധുനികൻ എഴുതുന്നു—

''പുതിയ തലമുറയിലെ എഴുത്തുകാരൻ, ജയിലിൽ തനിക്കു ലഭിച്ച ഭക്ഷണവും പെണ്ണും കൈകൊണ്ടു തൊടാതെ, തനിക്കുവേണ്ടി ഒരുങ്ങുന്ന കഴുമരത്തെപ്പററി ചിന്തിച്ചിരിക്കുന്നു.''

എന്നുവച്ചാൽ, അത്യാധുനികസാഹിത്യകാരൻ എപ്പോഴും മരണത്തെപ്പററി ചിന്തിച്ചുകൊണ്ടിരിക്കുകയാണെന്ന്! ആ മാന്യന്റെ ചുററും രുചികരമായ ഭക്ഷണപദാർത്ഥങ്ങൾ തയ്യാറാക്കിവച്ചിരിക്കുന്നു. വിശ്വസുന്ദരികളായ പെണ്ണുങ്ങൾ, അദ്ദേഹത്തിന്റെ ഒരു നോക്കിനുവേണ്ടി കാത്തുനില്ക്കുന്നു. പക്ഷേ, അദ്ദേഹം നോക്കുന്നില്ല. തൊടുന്നില്ല. അദ്ദേഹം പഞ്ചേന്ദ്രിയങ്ങളെ അടക്കി തപസ്സുചെയ്യുകയാണ്—മരണത്തെ!

മനുഷ്യജീവിതം ജയിലിലാണ്. ജയിലിനു പുറത്ത് മനുഷ്യനെ തൂക്കിക്കൊല്ലാനുള്ള തൂക്കുമരവും. ഈ ജയിലിൽനിന്നും തൂക്കുമരത്തിൽനിന്നും മനുഷ്യനു നിത്യമുക്തി നേടിക്കൊടുക്കുന്നതെങ്ങനെ എന്നാണ്, അത്യാധുനികമഹർഷി ചിന്തിക്കുന്നത്, തപസ്സുചെയ്യുന്നത്. മഹർഷേ, വല്ല മാർഗ്ഗവും കണ്ടുകിട്ടിയോ?

അത്യാധുനികാ, ചിന്തിക്കുക, തപസ്സുചെയ്യുക! ജീവിതമാകുന്ന ജയിലിൽനിന്നും, മരണത്തിൽനിന്നും മോചനംനേടുവാനുള്ള വല്ല വഴിയും കണ്ടുമുട്ടിയാൽ, പാവപ്പെട്ട ഞങ്ങളെക്കൂടെ അറിയിക്കണേ!

ഭാരതീയതത്ത്വചിന്തകന്മാർ, മരിക്കാതിരിക്കാൻ ഒരു മാർഗ്ഗം കണ്ടുപിടിച്ചിട്ടുണ്ട്: ജനിക്കാതിരിക്കുക— അതാണ് അവർ കണ്ടുപിടിച്ച മാർഗ്ഗം. ജനിക്കാതിരിക്കാൻ എന്താണു മാർഗ്ഗം? ജനിപ്പിക്കല്ലേ എന്ന് ഈശ്വരനോടു പ്രാർത്ഥിക്കുക. അങ്ങനെയാണ്, ഇന്ത്യയുടെ കർമ്മശക്തിയേയും ചിന്താശക്തിയേയും നശിപ്പിച്ച ഭക്തിപ്രസ്ഥാനമുണ്ടായത്.

ജീവിതത്തെപ്പററിയും, മരണത്തെപ്പററിയും, വിശ്വത്തെപ്പററിയും ഉള്ള അത്യുന്നതമായ ചിന്തകളിലേക്ക് ഉയർന്നുപോയിട്ടുണ്ട് ഭാരതം—ഉപനിഷത്തുകളിലേയും ഗീതയിലേയും ശങ്കരാചാര്യരുടേയും തത്ത്വചിന്തകൾ!

ആ ചിന്തകറം, ഇന്നത്തെ ശാസ്ത്രീ... ങ്ങനെ മനസ്സിലാ
വെളിച്ചത്തിൽ, കൂടുതൽ മാനിക്കപ്പെട്ടു...
ഇന്ത്യയിൽ ഉടനീളം അലയടിച്ച ഭക്തിപ്ര...
ടെ അത്യുന്നതമായ തത്ത്വചിന്തകളെ അവഗ...ീകിമുതൽ,
നമ്മെ പ്രേരിപ്പിച്ചു. ... സാഹി ...ളക

''ഒന്നും സൃഷ്ടിക്കപ്പെടുന്നില്ല, ഒന്നും നശിക്കുന്നി...
ല്ല.''—ഐൻസ്റ്റീൻ പറഞ്ഞതാണതു്.

എല്ലാം ഒന്നാണെന്നും, ഒന്നിനും നാശമില്ലെന്നുമാണു് ഭാരതീയതത്ത്വചിന്തയുടെ കാതൽ. എല്ലാത്തിനും രൂപഭേദം സംഭവിച്ചുകൊണ്ടിരിക്കുന്നു എന്നു മാത്രം. അതാണു്, ശങ്കരാചാര്യരുടെ മായാവാദത്തിന്റെ സത്ത! സംഘടനയും, വിഘടനയും, പുനസ്സംഘടനയുമാണു് വിശ്വം—അതാണു ശാസ്ത്രകാരൻ പറയുന്നതു്. അങ്ങനെ ഭാരതീയതത്ത്വചിന്തയും ആധുനികശാസ്ത്രവും യോജിക്കുകയാണു്.

ഇപ്പോഴിവിടെ അത്യാധുനികസാഹിത്യകാരൻ ഇറങ്ങിയിരിക്കുന്നു—ജീവിതത്തിൽനിന്നും മരണത്തിൽനിന്നും മനുഷ്യനെ രക്ഷിക്കാൻ!

കൊച്ചുകുട്ടികറം പറഞ്ഞാൽ തിരിയില്ല. അവർ പ്രവർത്തിക്കുന്നതെന്താണെന്നു് അവക്കു നിശ്ചയമില്ല. അതുകൊണ്ടു്, അവർ പറയുന്നതും പ്രവർത്തിക്കുന്നതും നാം ക്ഷമിക്കണം. പക്ഷേ, അവർ സംഘംചേൎന്നു വന്നു വീട്ടിൽ കേറി ആക്രമണം തുടങ്ങിയാലോ? റോഡിലുള്ള ഇലക്ട്രിക് കമ്പികളും, ടെലഫോൺകമ്പികളും മുറിച്ചുകളഞ്ഞാലോ? റോഡിൽനിന്നു തിരിയാത്ത ഭാഷയിലാണെങ്കിലും തെറിപ്പാട്ടു പാടിയാലോ? പച്ചയീക്കിൽ എടുത്തു തുടയ്ക്കു നല്ല അടികൊടുക്കണ്ടേ?

എന്തിനാണു തെറിപ്പാട്ടു പാടുന്നതെന്നു് അവനോടു ചോദിച്ചാൽ പറയും—അതെല്ലാം ആത്മാവിന്റെ അഗാധതയിൽനിന്നു കണ്ടുകിട്ടിയ ദിവ്യരഹസ്യങ്ങളാണെന്നു്. എന്തിനാണു് വീടുകളിലും പൊതുസ്ഥലങ്ങളിലും നാശ

നഷ്ടങ്ങളുണ്ടാകുന്നതെന്നു ചോദിച്ചാൽ പറയും—ജീവിത മാകുന്ന ഈ ജയിലിനെ ഞങ്ങരം തകക്കുകയാണെന്നു്.

പോര, ഈ അത്യാധുനികതട്ടിപ്പുകാരെപ്പററി കൂട തൽ പഠനം ആവശ്യമുണ്ടു്.

III

അജ്ഞതയുടെ പര്യായം

അത്യാധുനികന്മാക്ക ദുസ്സഹമായ ദുഃഖമാണപോലും! മനുഷ്യരാശിയോടുള്ള സഹാനുഭൂതിയിൽനിന്നുൽഭൂതമായ ദിവ്യമായ ദുഃഖം!

പഴയ തലമുറകളിലെ സാഹിത്യകാരന്മാക്കൊന്നും ആ ദിവ്യദുഃഖം അനുഭവപ്പെട്ടിരുന്നില്ലത്രേ. മനുഷ്യസമുദാ യം ഉണ്ടായതിൽപ്പിന്നെ, പല പല ശതാബ്ദങ്ങരംക്കശേ ഷം, ആദ്യമായി മനുഷ്യരാശിയോടു കുറച്ചുപേക്ക സഹ താപമുണ്ടായിരിക്കുന്നു! ആ സഹതാപത്തിൽനിന്നും, ആത്മാവ ൽ തിങ്ങിനില്ലുന്ന ദിവ്യദുഃഖം അനുഭവപ്പെട്ടി രിക്കുന്നു!

കേരളത്തിലെ ഒരു അത്യാധുനികവക്താവു് എഴുതി യിരിക്കുന്നു:

''ഇന്നലെവരെ എഴുത്തുകാരൻെറ വിഷയം, വ്യക്തി യുടെ വികാരങ്ങളും, നിത്യാനുഭവങ്ങരം അവൻെറ മനസ്സി ലുയത്തിവിടുന്ന വിവിധരൂപത്തിലുള്ള പ്രതികരണങ്ങ ളും ആയിരുന്നുവല്ലോ സന്ദേശവാഹകരായ എഴുത്തുകാരാ വട്ടെ, ഒരു നവസമുദായത്തിൻെറ ഉദയത്തെക്കുറിച്ചു മന ക്കോട്ട കെട്ടി അതിൽ പാത്തുപോന്നു. വ്യക്തിയുടെ വി കാരങ്ങളും ബാഹ്യപ്രതികരണങ്ങളും സാമൂഹ്യോന്നമന ത്തിനായുള്ള വാഞ്ഛയും കൈകാര്യംചെയ്ത പഴയ തലമുറ ക്കാർ, എല്ലാററിൻെറയും അടിത്തറയായ മനുഷ്യനെ മറ ക്കുകയല്ലേ ചെയ്തതു്? അവർ അടിത്തറകെട്ടാതെ, മാളി കകെട്ടുവാൻ നോക്കി. മനുഷ്യൻ ആരു്, എന്തു്, എന്തി നു് എന്ന ചോദ്യത്തിനു് ഉത്തരം ലഭിക്കാതെ, അവരുടെ

വികാരങ്ങളെയും ചേഷ്ടകളെയും എങ്ങനെ മനസ്സിലാക്കാൻ കഴിയുമോ ആവോ?''

ആദികവിയെന്നു പറയപ്പെടുന്ന വാല്മീകിമുതൽ, എന്റെ തലമുറയിലെ എഴുത്തുകാർവരെ, സകല സാഹിത്യകാരന്മാരെയും കുട്ടിപ്പിടിച്ചു കുററപ്പെടുത്തിയിരിക്കുകയാണു്; നേരല്ലേ? വാല്മീകിയും വ്യാസനും, കാളിദാസനും, ഷേക്സ്പിയറും, ഗൊയ്ഥേയും, ടോൾസ്റ്റോയിയും മററും കുററക്കാരല്ലേ? മനുഷ്യൻ ആരു്, എന്തു്, എന്തിനു് എന്ന ചോദ്യത്തിനു് അവർ ഉത്തരം പറഞ്ഞിട്ടുണ്ടോ? അവർക്കൊന്നും കണ്ടുപിടിക്കാൻ കഴിയാത്ത ആ മൗലികമായ ഉത്തരം, എന്റെ തലമുറയിലെ എഴുത്തുകാരും കണ്ടുപിടിച്ചിട്ടില്ല, എഴുതിയിട്ടുമില്ല.

ഞങ്ങൾ വ്യക്തികളുടെ വിചാരവികാരങ്ങളെപ്പററി എഴുതി. കഷ്ടപ്പാടുകളെപ്പററി എഴുതി. ആ കഷ്ടപ്പാടുകൾക്കു പരിഹാരമുണ്ടാവുന്ന ഒരു നവസമുദായത്തിന്റെ ഉദയത്തെപ്പററി മനക്കോട്ടകെട്ടുകയും എഴുതുകയും ചെയ്തു. മനുഷ്യൻ ആരു്, എന്തു്, എന്തിനു് എന്ന മൗലികമായ ചോദ്യത്തിനു് ഉത്തരം കണ്ടുപിടിച്ചില്ല. എഴുതിയുമില്ല.

തെററു്! അത്യാധുനികന്മാരുടെ സാഹിത്യക്കോടതിയിൽ ഞങ്ങൾ പ്രതികളാണു്. ഞങ്ങൾക്കു 'ഡിഫൻസ്' ഇല്ല; ഞങ്ങളെ ശിക്ഷിച്ചാലും!

പക്ഷേ, ഒരപേക്ഷ. ഞങ്ങളുടെകൂടെ പ്രതിക്കൂട്ടിൽ നില്ക്കേണ്ടവരായ അനവധി ആളുകളുണ്ടു്—ശാസ്ത്രകാരന്മാരും, തത്ത്വചിന്തകന്മാരും, മതസ്ഥാപകന്മാരും. അവരൊന്നും അത്യാധുനികന്മാരുടെ മൗലികമായ ചോദ്യത്തിനു് ഉത്തരം പറഞ്ഞിട്ടില്ല. അവരെയും ഞങ്ങളുടെ കൂട്ടുപ്രതികളാക്കണം. അവരെയും ശിക്ഷിക്കണം.

മനുഷ്യൻ ആരു്, എന്തിനു്, എന്തു് എന്ന ചോദ്യത്തിനുത്തരം കണ്ടുപിടിക്കാൻ ശാസ്ത്രകാരനും തത്ത്വചിന്തകനും ശ്രമം തുടങ്ങിയിട്ടു ശതാബ്ദങ്ങളായി. ഉത്തരം കിട്ടിയിട്ടില്ല. അതിവേഗത്തിൽ വിശ്വത്തിന്റെ ഉള്ളറകളിലേക്കു കുതിച്ചുകേറിക്കൊണ്ടിരിക്കുന്ന ശാസ്ത്രകാരൻ തിരി

ഞ്ഞുനിന്നു പറയുന്നു: ഒന്നും അറിഞ്ഞുകൂടാ എന്നു്. ഐൻസ്റ്റീൻ പറഞ്ഞു: ''നമുക്കൊന്നും അറിഞ്ഞുകൂടാ എന്നു്. അറിയാൻ തുടങ്ങിയിട്ടുണ്ടേ''ന്നു്. തത്വചിന്തകന്മാരുടെ രാജാവായ ആദിശങ്കരൻ അന്വേഷിച്ചന്വേഷിച്ചു് ഒടുവിൽ എല്ലാം മായയാണെന്നു പറഞ്ഞു രക്ഷപ്പെട്ടു.

മാന്യരേ, അത്യാധുനികരേ, ഈ ലോകത്തിൽ ഇന്നുവരെ ഉണ്ടായിട്ടുള്ള സാഹിത്യകാരന്മാരും, ശാസ്ത്രകാരന്മാരും, തത്വചിന്തകന്മാരും, നിങ്ങളുടെ കോടതിയിൽ പ്രതിക്കൂട്ടിൽ നില്ക്കുകയാണു്. ഞങ്ങളെ ശിക്ഷിച്ചാലും! ഞങ്ങളെ കഴുമരത്തിൽ കേററിയാലും!

ഒരപേക്ഷകൂടി. മനുഷ്യൻ ആരു്, എന്തു്, എന്തിനു് എന്ന ചോദ്യത്തിനു് ഉത്തരം കണ്ടുപിടിച്ചോ? കണ്ടുപിടിച്ചെങ്കിൽ, ആ അറിവു് ഞങ്ങൾക്കുകൂടി പകർന്നു തരണേ!

ആനന്ദകരമായ അജ്ഞത എന്നൊന്നുണ്ടു്. അതിന്റെ പേർ, അത്യാധുനികസാഹിത്യം എന്നാകുന്നു.

അത്യാധുനികൻ എഴുതുന്നു:

''പഴയ തലമുറക്കാർ ദുഃഖം അനുഭവിച്ചിട്ടില്ല എന്നു പറയുന്നില്ല. അവർ ദുഃഖിച്ചിരുന്നു. കേരളത്തിലെ കഴിഞ്ഞ തലമുറയുടെ എഴുത്തുകാരിൽ പലരും, പട്ടിണിയിലൂടെയും ദാരിദ്ര്യത്തിലൂടെയും വളർന്നവരാണു്. മർദ്ദനമേററവരും ജയിലിൽ പോയവരും അവരുടെകൂട്ടത്തിലുണ്ടു്. അതൊന്നും ഞങ്ങൾ മറക്കുന്നില്ല. പക്ഷേ, അവർ അനുഭവിച്ചതിനെക്കാൾ ആയിരമിരട്ടി തീക്ഷ്ണമായ ദുഃഖമാണു പുതിയ തലമുറയിലെ എഴുത്തുകാർ അനുഭവിക്കുന്നതു്. പട്ടിണിയും ദാരിദ്ര്യവും ദുഃഖമല്ല, ജയിലിൽ പോകുന്നതിലും മർദ്ദനമേല്ക്കുന്നതിലും വലിയ വേദനയാണു്, തിരക്കിൽ അനുഭവപ്പെടുന്ന ഏകാന്തത. ഈ അനന്തമായ ആകാശത്തിനു ചുവട്ടിൽ, ഈ അററമററ ഭൂമിയുടെ മുകളിൽ, ജീവിക്കുന്നു എന്നതിനു് ഒരു ന്യായീകരണം കണ്ടെത്താൻ കഴിയാതെ, ലക്ഷ്യമില്ലാതെ, ഏകനായി അലയുക—അതിനെക്കാൾ വലിയൊരു ദുഃഖം വേറെയില്ല. പഴയ തലമുറയിലെ എഴുത്തുകാർക്കു് ഈ ദുഃഖം അനുഭവിക്കേണ്ടിവന്നില്ല.''

ഇതു വായിച്ചപ്പോഠം, എനിക്കും ദുഃഖം തോന്നി. അത്യാധുനികൻ തുടർന്നു പറയുന്നതുംകൂടി നോക്കുക:

''ഈയുള്ളവൻ സഹതപിക്കുന്നതു്, സ്വയം അന്വേഷിച്ചുനടക്കുന്ന വലിയേടത്തു ശങ്കരൻകുട്ടിയോടാണു്.''

എന്നുവച്ചാൽ, സംഗതി മനസ്സിലായോ? വലിയേടത്തു ശങ്കരൻകുട്ടിയെ കണ്ടോ, കണ്ടോ എന്നു ശങ്കരൻകുട്ടി തന്നെ ചോദിച്ചുകൊണ്ടു നടക്കുന്നു എന്നൊരു കഥ ഞാൻ ഈയിടെ വായിക്കുകയുണ്ടായി. ഒരു സായ്പു് എഴുതിയ കഥയുടെ തർജ്ജിമയാണതു്. കഥാപാത്രത്തിന്റെ പേരു മാററിയിട്ടുണ്ടെന്നു മാത്രം.

ഏകനും അശരണനും ആയ മനുഷ്യൻ അവനെ അന്വേഷിച്ചുനടക്കുന്നു, എന്നാണു് ആ കഥയുടെ പിറകിലുള്ള ഫിലാസഫി. അന്വേഷിച്ചന്വേഷിച്ചു കണ്ടെത്താതെ അലയുന്ന മനുഷ്യനെപ്പററി, ആ കഥയെഴുതിയ ആളിനു് ഒരുപക്ഷേ, ദുഃഖമുണ്ടായിരിക്കാം. അതു തർജ്ജിമചെയ്തു കള്ളക്കടത്തുസാധനമാക്കുന്ന ആളിനും ദുഃഖമുണ്ടാവുമോ?

ഈ ഫിലാസഫിയെ അടിസ്ഥാനപ്പെടുത്തി മററൊരു സായിപ്പു് ഒരു നോവൽ എഴുതിയിട്ടുണ്ടു്. 'വരത്തൻ' എന്നാണു നോവലിന്റെ പേർ. മനുഷ്യൻ ഈ ജീവിതത്തിൽ ഒരു അന്യനാട്ടുകാരനാണെന്നും, അപരിചിതനും നിസ്സഹായനും ആണെന്നും, സായ്പു പറഞ്ഞു് ഒപ്പിച്ചിട്ടുണ്ടു്. ആ സായ്പു് പടിഞ്ഞാററൻ അത്യാധുനികത്തിന്റെ നേതാക്കളിൽ ഒരാളാണുതാനും. നേതാവിന്റെ നോവലിലെ ഫിലാസഫി പ്രചരിപ്പിക്കുവാൻവേണ്ടി, അദ്ദേഹത്തിന്റെ അനുയായികളിൽ പലരും കൊച്ചുകൊച്ചു കഥകഠം എഴുതിയിട്ടുണ്ടു്. എല്ലാം ഒരു കഥതന്നെ—കഥാനായകനോ, കഥാനായികയോ സ്വയം അന്വേഷിച്ചു നടക്കുക!

സ്വയം അന്വേഷിക്കുക, ആത്മാവിനെ കണ്ടെത്തുക എന്നെല്ലാമാണു് ഈ ഫിലാസഫിയുടെ അടിസ്ഥാനം. ഇന്ത്യയിൽനിന്നാണു് ഈ ഫിലാസഫി പടിഞ്ഞാറോട്ടു പോയതു്. പത്തൊൻപതാംനൂററാണ്ടിൽ യൂറോപ്പിലുണ്ടാ

യ ചിന്താവിപ്ലവത്തെ വിശകലനംചെയ്യുമ്പോഠം ബർട്രാൻഡ് റസ്സൽ പറയുകയാണ്:

''അമേരിക്കയും റഷ്യയും പ്രാധാന്യമേറിയ സംഭാവനകഠം ചെയ്യു. ഇന്ത്യയിലെ പുരാതനവും നവീനവുമായ തത്വചിന്തകളെപ്പററി യൂറോപ്പ് എന്നത്തേക്കാളും ഉപരിയായി ബോധവാന്മാരായിത്തീന്ന.''

ഉദ്ധരണികഠംകൊണ്ടു വായനക്കാരെ വീർപ്പുമുട്ടിക്കാനും അമ്പരപ്പിക്കാനും ഇഷ്ടപ്പെടാത്ത ആളാണു ഞാൻ. പക്ഷേ, ഇന്ത്യൻ തത്വചിന്ത യൂറോപ്യൻ തത്വചിന്തയിൽ ചെലുത്തിയ സ്വാധീനം തെളിയിക്കുവാൻ, അനിഷേദ്ധ്യനായ റസ്സലിനെ ഉദ്ധരിച്ചു എന്നുമാത്രം.

മനുഷ്യൻ ഏകനും നിരാശ്രയനും ആണെന്നും, അവൻ ജീവിതത്തിൽ ഒരു താൽക്കാലികസന്ദർശകൻ മാത്രമാണെന്നും, നൂററാണ്ടുകഠംക്കുമുമ്പ് ഇന്ത്യ പറഞ്ഞുവച്ചിട്ടുണ്ട്. സാത്രന്മാർ നോവലുകളും ചെറുകഥകളും ഇതിനെപ്പററി എഴുതുന്നതിനുമുമ്പുതന്നെ മലയാളകവി, ചുരുങ്ങിയ വാക്കുകളിൽ എഴുതിവച്ചതിങ്ങനെയാണ്:

''പാന്ഥർ പെരുവഴിയമ്പലംതന്നിലേ
താന്തരായ് കൂടി വിയോഗം വരുമ്പോലെ''

ഈ തത്വചിന്ത സായ്പിൽക്കൂടി പഠിക്കേണ്ടിവ, ന്നു, നമ്മുടെ മലയാളികളായ അത്യാധുനികന്മാക്ക്. അവർ മലയാളത്തിലോ സംസ്കൃതത്തിലോ ഇതു പഠിച്ചിരുന്നുവെങ്കിൽ അത്യാധുനികവേഷവും കെട്ടി നടക്കുമായിരുന്നില്ല. അതിരിക്കട്ടെ.

ഈ അനന്തമായ ആകാശത്തിനുകീഴിൽ എന്തിനു ജീവിക്കുന്നു എന്നറിയാതെ ഏകനായി, ദുഃഖിച്ചു ദുഃഖിച്ച് അലയുന്ന അത്യാധുനികൻ തികച്ചും സഹതാപം അർഹിക്കുന്നു. മനുഷ്യൻ ആര്, എന്ത്, എന്തിന് എന്ന ചോദ്യത്തിന് ഉത്തരംകിട്ടാതെ വിങ്ങിക്കരയുന്ന അത്യാധുനികന് ഒരു 'പൊടിക്കൈ' ഞാൻ പറഞ്ഞുകൊടുക്കാം. അത്യാധുനികനു പററുന്നതാണോ എന്തോ!

ഭഗവദ്ഗീതയിൽ 'ഘടാകാശം' എന്നൊരു പ്രയോഗമുണ്ട്. എന്നുവച്ചാൽ, മനുഷ്യൻ കടത്തിലെ ആകാശ

ത്തെപ്പോലെയാണു് എന്നു്. കുടം പൊട്ടിപ്പോയാൽ, കുടത്തിലെ ആകാശം അനന്തമായ ആകാശമാവും. അത്രതന്നെ.

സർവ്വചരാചരങ്ങളും വിശ്വത്തിന്റെ അവിഭാജ്യങ്ങളായ ഘടകങ്ങളാണു്. പദാർത്ഥ(Matter)ങ്ങളുടെ സംഘടനയും, വിഘടനയും, പുനസ്സംഘടനയുമാണു വിശ്വം. പദാർത്ഥത്തിനുപരിയായി അതിൽനിന്നു ഭിന്നമായി വല്ലതുമുണ്ടോ? അറിഞ്ഞുകൂടാ. അതറിയാവുന്നവരാരും ഇന്നുവരെ മനുഷ്യവംശത്തിൽ പിറന്നിട്ടില്ല.

അപ്പോൾ, അത്യാധുനികൻ ചോദിക്കും—മനുഷ്യനെന്തിനു ജീവിക്കുന്നു? ഈ ചോദ്യവും മനുഷ്യനോളംതന്നെ പഴക്കമുള്ളതാണു്. പരിശോധിക്കാം.

## IV

### അത്യാധുനികം എന്ന കഞ്ചാവു്

സ്വയം അന്വേഷിച്ചുനടക്കുന്നു എന്നു ഭാവിക്കുന്ന അത്യാധുനികസാഹിത്യകാരന്റെ അജ്ഞത, അല്ലെങ്കിൽ തട്ടിപ്പു് വെളിപ്പെടുത്താൻ കൂടുതൽ വിശദീകരണം ആവശ്യമുണ്ടു്.

ഒന്നാംലോകമഹായുദ്ധത്തിനു മുമ്പു്, പറവൂർ കണ്ണൻകുളങ്ങരക്ഷേത്രത്തിനടുത്തുള്ള പ്രൈമറി സ്കൂളിലാണു ഞാൻ പഠിച്ചതു്. ആ സ്കൂളിന്റെ നേരെ മുൻപിൽത്തന്നെ ഗോസായിമാർ വന്നുകൂടുന്ന ഒരു ചാവടി ഉണ്ടായിരുന്നു. സർക്കാർവകയാണതു്. ഗോസായിച്ചാവടി എന്നാണതിന്റെ പേർ.

അവിടെ ദിവസവും അനവധി ഗോസായിമാർ വന്നുകൂടും. പുരുഷന്മാരാണു് അധികവും. സ്ത്രീകളെ വളരെ അപൂർവ്വമായി മാത്രം കണ്ടിരുന്നു. ഭക്ഷണം പാകംചെയ്യാനുള്ള പാത്രങ്ങളും കഞ്ചാവുകുടുക്കയും ഉൾപ്പെടെയുള്ള ഭാണ്ഡവും ചുമന്നുകൊണ്ടാണു് അവർ വരുന്നതു്.

എല്ലാവരും താടി വളർത്തിയവരാണു്. ചിലർ മുട്ടിറങ്ങാത്ത വസ്ത്രം ധരിച്ചിരിക്കും. ചിലർ കോണകംമാത്രം.

'റാം റാം, ഹരേ റാം' എന്നും, 'ആത്മാറാം' എന്നുംമററും അവർ ഇടയ്ക്കിടെ വിളിച്ചുപറഞ്ഞുകൊണ്ടിരിക്കും.

മോക്ഷാന്വേഷികളാണവർ. എന്നുവച്ചാൽ, സ്വയം അന്വേഷിച്ചു നടക്കുന്നവർ—പരമാത്മാവിനെ തിരക്കി നടക്കുന്നവർ!

യാചനയാണു് അവരുടെ പ്രധാനതൊഴിൽ. ഏതു വീട്ടിലും കേറിച്ചെല്ലും. കൊടുത്തില്ലെങ്കിൽ പേടിപ്പിച്ചു വാങ്ങും. പീടികകളിൽനിന്നു സാമാനങ്ങൾ ബലമായി എടുത്തുകൊണ്ടു പോകും. ആഹാരത്തിനു നെയ്യു വേണമെന്നു നിർബ്ബന്ധമാണു്. അതു് എവിടെനിന്നെങ്കിലും യാചിച്ചോ ബലമായിട്ടോ മേടിക്കും. എന്നിട്ടു്, കിട്ടുന്നതെല്ലാംകൂടി ഒന്നിച്ചിട്ടു വേവിച്ചു് നെയ്യും ചേർത്തു വയറു നിറച്ചു തിന്നും.

വീടുകളുടെ വേലികളെല്ലാം അവർ പൊളിച്ചുകൊണ്ടുപോകും. കത്തിക്കാനുള്ള വിറകു സമ്പാദിക്കുന്നതു് അങ്ങനെയാണു്. മലമൂത്രവിസർജ്ജനംചെയ്യണമെന്നു് എപ്പോൾ എവിടെവെച്ചു തോന്നിയാലും, അപ്പോൾത്തന്നെ, അവിടെവെച്ചുതന്നെ, അതങ്ങു നിർവ്വഹിക്കും.

ആരും എതിർത്തു് ഒന്നും പറയുകയില്ല. പരമാത്മാവിൽ ലയിക്കാൻ പോകുന്നവരാണല്ലോ?

ആഹാരംകഴിഞ്ഞാൽപ്പിന്നെ, കഞ്ചാവുവലിയാണു്. കഞ്ചാവു് അരിഞ്ഞു മൺ'ചിലുമ്പി'യിൽ നിറച്ചു്, കഞ്ചാവുകുടുക്കയിൽ ഘടിപ്പിച്ചു്, തീകത്തിച്ചു് 'ഓം' എന്ന വിളിയോടുകൂടിയാണു് കഞ്ചാവുവലി തുടങ്ങുന്നതു്.

വലിച്ചാലുടൻ പുക വിടുകയില്ല, പുക മുഴുവൻ ഉള്ളിൽ അമർത്തിവയ്ക്കും. എന്നിട്ടു പതുക്കെപ്പതുക്കെ പല ആകൃതിയിൽ പുക വിട്ടുകൊണ്ടിരിക്കും. പുക ഉയർന്നു് പല ആകൃതികളാവുന്നതും, ഒടുവിൽ വായുവിൽ ലയിക്കുന്നതും നോക്കി ആനന്ദിക്കും.

അപ്പോഴാണു്, സ്വയം കണ്ടെത്തുന്നതു്—പരമാത്മാവിൽ വിലയംപ്രാപിക്കുന്നതു്!

കഞ്ചാവിന്റെ ലഹരി തീർന്നാൽ, തിന്നുന്നതു ദഹിച്ചുകഴിഞ്ഞാൽ, വീണ്ടും തെണ്ടാനിറങ്ങിക്കൊള്ളും.

അത്യുന്നതമായ ഭാരതീയതത്ത്വചിന്തയുടെ അധഃപതിച്ച, പ്രാകൃതമായ, കോലങ്ങളായിരുന്നു ഈ ഗോസായിമാർ. അവരുടെ കൂട്ടത്തിൽ വൻകള്ളന്മാരും കൊലപാതകികളും ഉണ്ടായിരുന്നു.

ഇന്ത്യ സ്വാതന്ത്ര്യയായതിനുശേഷം, ഗോസായിമാരെ സാധാരണ കാണാറില്ലായിരുന്നു. അവരെപ്പറ്റി ഒന്നും കേട്ടിരുന്നുമില്ല.

അങ്ങനെ ഇരിക്കുമ്പോഴാണു്, പടിഞ്ഞാറുനിന്നും അത്യാധുനികസാഹിത്യം ഇറങ്ങിയതു്. ഇന്ത്യയിൽ ചെലവില്ലാതായ ഗോസായിതത്വശാസ്ത്രത്തിനു്, പടിഞ്ഞാറൻസാഹിത്യമാക്കറ്റിൽ ചെലവുണ്ടായി. ''ശാസ്ത്രകാരനും തത്ത്വചിന്തകനും കണ്ടെത്താത്ത അന്തിമസത്യം ഞങ്ങളിതാ കൊണ്ടുവന്നിരിക്കുന്നു'' എന്നു പടിഞ്ഞാറൻ എഴുത്തുകാരൻ പറഞ്ഞു.

വായനക്കാർ പറഞ്ഞു, ഇതൊന്നും മനസ്സിലാവുന്നില്ലാ എന്നു്. എഴുത്തുകാരൻ പറഞ്ഞു, മനസ്സിലാവാത്തതെല്ലാം ഗഹനമാണെന്നു്; അന്തിമസത്യം ഗഹനമാണെന്നു്. അന്തിമസത്യത്തെ അവതരിപ്പിക്കുന്ന സാഹിത്യം അത്യാധുനികമാണെന്നു്. അത്യാധുനികസാഹിത്യത്തിൽ കണ്ണുമിഴിച്ചിരുന്നു തപസ്സുചെയ്താൽ, അന്തിമസത്യം കണ്ടെത്തുമെന്നു്!

അത്യാധുനികനായില്ലെങ്കിൽ കറച്ചിലാകുമല്ലോ എന്നു ഭയന്നു് ചില ചെറുപ്പക്കാർ അത്യാധുനികസാഹിത്യകാരന്മാരായി. അത്യാധുനികതയെ പിന്താങ്ങുന്ന അത്യന്താധുനികനാവാൻവേണ്ടി, ചില നിരൂപകന്മാർ അത്യാധുനികസാഹിത്യത്തിൽ ആത്മാവിന്റെ ആഴം കണ്ടെത്താൻ തുടങ്ങി.

അങ്ങനെ ഇരിക്കുമ്പോഴാണു്, പടിഞ്ഞാറൻ രാജ്യങ്ങളിൽ സാക്ഷാൽ ഗോസായിമാർ പ്രത്യക്ഷപ്പെട്ടുതുടങ്ങിയതു്. ഹിപ്പികൾ എന്നാണവരുടെ പേരു്. ഹിപ്പിമതം എന്നാണവരുടെ മതത്തിന്റെ പേരു്. എന്തുവച്ചാൽ ഇന്ത്യയിലെ ഗോസായിതത്ത്വശാസ്ത്രംതന്നെയാണു്, ഹിപ്പിമതത്തിന്റെ തത്ത്വശാസ്ത്രം. ഗോസായിമതത്തെ കുറേ

ളൂടെ ആകർഷകമാക്കാൻ അവക്ക കഴിഞ്ഞിട്ടുണ്ടെന്നു മാത്രം.

ഗോസായിമതത്തെ പാശ്ചാത്യവൽക്കരിച്ചപ്പോറം ഉണ്ടായ ചില വ്യത്യാസങ്ങറം ഹിപ്പിമതത്തിലും, അത്യാധുനികസാഹിത്യത്തിലും കാണാം. ഹിപ്പികറം ആണും പെണ്ണും ചേൎന്നാണു നടക്കുന്നതു്. മലമൂത്രവിസർജ്ജനം മാത്രമല്ല, ലൈംഗികാവശ്യവും പരസ്യമായിത്തന്നെ നിൎവ്വഹിക്കുന്നവരാണു് ഹിപ്പികറം. കഞ്ചാവിനെക്കാറം നൂറിരട്ടി ലഹരിയുണ്ടാക്കുന്ന എൽ. എസ്. ഡി.യും മററുമാണു് ഹിപ്പികറം ഉപയോഗിക്കുന്നതു്. അത്യാധുനികസാഹിത്യകാരനും തഥൈവ. അയാറംക്കു് എൽ. എസ്. ഡി.യോ കഞ്ചാവോ ഉപയോഗിക്കാതെ എഴുതാൻ പററുകയില്ല. ആത്മാവിൻെറ ആഴത്തിലേക്ക നോക്കണമെങ്കിൽ നല്ല ലഹരി വേണമല്ലോ! ആത്മാവിൻെറ ആഴത്തിൽ അയാറം കണ്ടെത്തുന്ന അന്തിമസത്യം എന്താണു്? ലൈംഗികം—അതാണു് അന്തിമസത്യം. മകൻ അമ്മയെ ഭാൎയ്യയാക്കുക, പെമ്പിള്ളേരുടെ ചുണ്ടു കടിച്ചുപൊട്ടിച്ചു ചോരവരുത്തുക, യുവതികളുടെ ചന്തികൊണ്ടു താളമടിപ്പിക്കുക മുതലായവയാണു് അവരുടെ സാഹിത്യം. മനുഷ്യൻ ഏകനും നിസ്സഹായനുമാണെന്നും, ജീവിതത്തിനൎത്ഥമില്ലെന്നും, ആറ്റംബോംബു് വീണു ലോകം നശിക്കാൻ പോവുകയാണെന്നുമെല്ലാം ഇടയ്ക്കിടെ എഴുതിച്ചേൎക്കുകയും ചെയ്യും.

അതാണു് ഹിപ്പിമതം, അതാണു് അത്യാധുനികസാഹിത്യം.

കഞ്ചാവിൻെറ മാസ്മരശക്തി ഞാൻ അറിഞ്ഞിട്ടുള്ളവനായതുകൊണ്ടു്, ഹിപ്പിമതവും അത്യാധുനികസാഹിത്യവും മനസ്സിലാക്കാൻ എനിക്ക പ്രയാസമുണ്ടായിട്ടില്ല.

എനിക്ക പതിനേഴോ പതിനെട്ടോ വയസ്സു പ്രായമുള്ളപ്പോറം, എൻെറ വീട്ടിനടുത്തുള്ള, ഒരു കഞ്ചാവുവലിസംഘത്തിൽ ഞാൻ അകപ്പെട്ടുപോയി. ഒന്നാം ലോകമഹായുദ്ധകാലത്തു പട്ടാളത്തിൽ പോയിരുന്ന ഒരാളായിരുന്നു ഞങ്ങളുടെ കഞ്ചാവാശാൻ. കഞ്ചാവു വലിച്ചു്, കരി

ക്കിന്‌വെള്ളവും കുടിച്ച്, മേല്പോട്ടു നോക്കി ഇരിക്കുന്ന ആ ഇരിപ്പ്, എനിക്കിപ്പോഴും ഓർമ്മയുണ്ടു്.

അപ്പോൾ എനിക്കു തോന്നും, എന്റെ ആത്മാവു് ഒരു റബ്ബർപന്താണെന്നു്. ആ റബ്ബർപന്തു് മേലോട്ടു പൊങ്ങും. പൊങ്ങിപ്പൊങ്ങി ആകാശത്തിലെ വെള്ളിമേഘത്തിൽ കേറി ഇരിക്കും. എന്നിട്ടു് ആകാശത്തിലെല്ലാം സവാരി നടത്തും. കഞ്ചാവുവലി നിറുത്തിയതിനുശേഷവും, എന്റെ ആത്മാവാകുന്ന റബ്ബർപന്തു് വെൺമേഘത്തിലിരുന്നു് ആകാശത്തിൽ സവാരിനടത്തുന്ന ചിത്രം ഞാൻ സ്വപ്ന ത്തിൽ കണ്ടിട്ടുണ്ടു്.

ഒരുദിവസം കഞ്ചാവുവലികഴിഞ്ഞു് ഒരു തർക്കമുണ്ടായി. കുടിയാക്കുളങ്ങര ക്ഷേത്രത്തിലെ ഭഗവതി സുന്ദരിയാണോ, അല്ലയോ എന്നായിരുന്നു തർക്കം കഞ്ചാവാശാൻ പറഞ്ഞു, സുന്ദരിയും, വേശ്യയുമാണെന്നു്. ഞാൻ പറഞ്ഞു, അവരു സുന്ദരിയല്ലെന്നു്, അവർക്കു വസൂരിയുണ്ടെന്നു്. മററുള്ളവരെല്ലാം കഞ്ചാവാശാന്റെ പക്ഷം ചേർന്നു. അങ്ങനെ ഭൂരിപക്ഷപ്രകാരം ഭഗവതി സുന്ദരിയും വേശ്യയുമായി. അപ്പോൾ മറെറാരു തർക്കം. ഭഗവതിയുടെ തന്ത ആരു്? ഒരാൾ പറഞ്ഞു, പെരുവാരത്തു് അമ്പലത്തിലെ ശിവനാണെന്നു്. മറെറാരാൾ പറഞ്ഞു, കണ്ണൻകുളങ്ങര അമ്പലത്തിലെ ശ്രീകൃഷ്ണനാണെന്നു്. തർക്കം മൂത്തപ്പോൾ, കഞ്ചാവാശാൻ പട്ടാളമുറയിൽ പറഞ്ഞു—

''അതൊന്നുമല്ലടാ പിള്ളരേ. ഭഗവതീടെ തന്ത കോരു ആണടാ. കോരൂന്റെ വെപ്പാട്ടീലൊണ്ടായ മോളാ ഭഗവതി ''

കോരു എന്ന ആൾ, കള്ളഷാപ്പു കൺട്രാക്കറാണു്.

കഞ്ചാവും എൽ. എസ്. ഡി യും ലൈംഗികഅരാജകത്വവും മററുമാണു്, ഹിപ്പിമതത്തിന്റേയും അത്യാധുനികസാഹിത്യത്തിന്റേയും മൂലതത്ത്വം.

മലയാളത്തിലെ ഒരു അത്യാധുനികസാഹിത്യകാരൻ എഴുതിയ ഒരു കഞ്ചാവുമാഹാത്മ്യം ചെറുകഥ ഞാൻ ഈയിടെ വായിക്കുകയുണ്ടായി ഡൽഹിയിലെ ഒരു ചരസ്സു് വ്യാപാരി(എന്നുവച്ചാൽ, കഞ്ചാവുവ്യാപാരി)യാ

ണു് കഥാനായകൻ. കഥയെഴുതുന്ന ആറം, കഞ്ചാവുവ്യാപാരിയെ തിരക്കിനടക്കുന്നതാണു് കഥ. ആദ്യമായി കാഥികൻ കഞ്ചാവുവലിച്ചിട്ടുള്ള അനുഭവം എഴുതുന്നു—

''എൻെറ വിരലുകളെവിടെ?

എൻെറ മേശയ്ക്കു ചുവട്ടിൽ ചോര ഒഴുകുന്നു. ആരാണു് ഈ ചുവന്ന മഷിക്കുപ്പി എറിഞ്ഞു് ഉടച്ചതു്? ആരും ഉടച്ചിട്ടില്ല. മേശയ്ക്കു ചുവട്ടിൽ നിലത്തൊഴുകുന്നതു്, നിലത്തു തിരതല്ലിത്തുളുക്കുന്നതു്, ചുവന്ന മഷിയല്ല. ചോരയാണു്. എൻെറ ചോര. നിലത്തു ചോര പതയുന്നു. കുമിളകളായി ഉയൎന്നടഞ്ഞു താഴുന്നു. നിലത്തെ ചോര പെരുകുന്നു. പെരുകിയ ചോര ജനല്വഴി പുറത്തേക്കു് ഒഴുകുന്നു. പുറത്തു ഞാൻ നട്ടുനനച്ചു വളൎത്തിയ മുല്ലച്ചെടികൾ രക്തത്തിൽ മുങ്ങിനില്ക്കുന്നു. ചെടികളിൽ ചോരപ്പൂക്കൾ വിരിയുന്നു. എൻെറ പറമ്പും, പറമ്പിലെ വൃക്ഷങ്ങളും, പറമ്പിനുമുകളിൽ കുടനീൎത്തി നില്ക്കുന്ന സന്ധ്യാകാശവും ഒക്കെ ചോരയിൽ മുങ്ങുന്നു. എൻെറ നഗരം, എൻെറ ലോകം, എൻെറ പ്രപഞ്ചം ചോരയിൽ മുങ്ങുന്നു.''

ചരസ്സു് എന്നു ഡൽഹിയിൽ പറയുന്ന കഞ്ചാവു തീൎന്നപ്പോൾ, ചരസ്സു്കച്ചവടക്കാരനായ മുസഫർഖാനെ തിരക്കി കാഥികൻ പല സ്ഥലങ്ങളിലും അലയുന്നു. ഒടുവിൽ കണ്ടെത്തുന്നു. പിന്നത്തെ കഥ ഇങ്ങനെയാണു്—

''പട്ടു, കൊകാ—കോളാ കൊണ്ടുവന്നു. ഞാൻ കുടിച്ചു മുസാഫർഖാൻ പൈപ്പിനു തീപിടിപ്പിച്ചു. ചരസ്സു് കത്തുന്ന സൗരഭ്യം, ചരസ്സിൻെറ ദിവ്യമായ പുക മുറിയിൽ നിറഞ്ഞു. മുസാഫർഖാൻ പൈപ്പു് എനിക്ക നീട്ടി.

നിത്യതയുടെ നിഗൂഢമേഖലകളിലേക്ക ഞാൻ ഉയൎന്നുയൎന്നു പോയി. എന്നോടൊപ്പം മുസാഫർഖാൻെറ അലൗകികശബ്ദം പറന്നുപറന്നെത്തി. ചരസ്സിൻെറ ദിവ്യമായ ലഹരിയിൽ, ചരസ്സു് എനിക്കേകിയ ദിവ്യമായ കണ്ണുകൾകൊണ്ടു് മുസാഫർഖാൻ വിവരിച്ച സംഭവങ്ങൾ ഒരു ദൎശനത്തിൽ എന്നപോലെ ഞാൻ കണ്ടു.''

ഓം ശാന്തി ശാന്തി!

പോരേ? ഇതാണു് അത്യാധുനികസാഹിത്യം—കഞ്ചാവിൻെറ ദിവ്യമായ ലഹരി!

V

ഒരു ഗോസായിമതം

ഇനി, സ്വയം അന്വേഷിച്ചുനടക്കുന്നു എന്നു പറയപ്പെടുന്ന വലിയേടത്തു ശങ്കരൻകുട്ടിയോടു കുറച്ചു കാര്യം പറയാനുണ്ടു്.

പടിഞ്ഞാറുള്ള ചില സാഹ്ലന്മാർ, സ്വയം അന്വേഷിക്കുന്ന ചില കഥാപാത്രങ്ങളെ എഴുതിയുണ്ടാക്കി ആ കഥാപാത്രങ്ങളെ മലയാളവേഷം കെട്ടിച്ചു കൊണ്ടുനടക്കുകയാണല്ലോ, മലയാള അത്യാധുനികർ. അങ്ങനെ, മലയാളത്തിലേക്കു കടത്തിക്കൊണ്ടുവന്ന വലിയേടത്തു ശങ്കരൻകുട്ടി പാശ്ചാത്യനാണു്, സാഹ്ലാണു്.

അല്ലയോ ശങ്കരൻകുട്ടിസാഹ്ലേ, താങ്കൾക്കു താങ്കളെ കണ്ടുപിടിക്കാൻ ഒക്കുകയില്ല. സമുദ്രത്തിലെ ഒരു ബിന്ദു, സമുദ്രത്തെ കണ്ടുപിടിക്കാൻ ശ്രമിക്കുന്നതുപോലെ, വ്യർത്ഥമാണു താങ്കളുടെ ശ്രമം. എന്തുകൊണ്ടെന്നാൽ, കണ്ടുപിടിക്കപ്പെടാതിരിക്കുന്ന വിശ്വത്തിൻെറ ഒരംശം മാത്രമാണു് താങ്കൾ. വിശ്വം എന്തു്, എന്തിനു് എന്ന ചോദ്യത്തിന്റെ ഉത്തരംതന്നെയാണു്, മനുഷ്യൻ എന്തു്, എന്തിനു് എന്ന ചോദ്യത്തിൻെറ ഉത്തരവും.

വിശ്വം എന്തു്, എന്തിനു് എന്നു കണ്ടുപിടിക്കാൻ, മനുഷ്യനു സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ, മനുഷ്യൻ എന്ന പരിമിതിക്കകത്താണു് അവൻ നില്ക്കുന്നതു് എന്നതുതന്നെ. ഈ സത്യം ശാസ്ത്രകാരനും തത്ത്വചിന്തകനും സമ്മതിച്ചിട്ടുണ്ടു്. വല്ലപ്പോഴും അതെല്ലാം ഒന്നു വായിച്ചു നോക്കണേ!

എന്നുവച്ചു്, അന്വേഷിക്കേണ്ട എന്നാരും പറയുന്നില്ല. ചോദ്യം ചോദിക്കുവാനുള്ള വാസന, മനുഷ്യനു് ജന്മസിദ്ധമാണു്. അന്തിമസത്യം എന്തു് എന്ന ചോദ്യവും,

മനുഷ്യൻ ആദികാലംമുതൽതന്നെ ചോദിച്ചുതുടങ്ങിയതാണ്. ആ ചോദ്യത്തിനുത്തരം കണ്ടുപിടിക്കാനുള്ള ശ്രമത്തിൽ, അവൻ സത്യശകലങ്ങൾ പലതും കണ്ടെത്തി. ആ സത്യശകലങ്ങൾ, മനുഷ്യജീവിതത്തെ വളരെയേറെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്തു.

അപ്പോൾ ശങ്കരൻകുട്ടിസാറു ചോദിച്ചേക്കാം—എന്തിനു ജീവിക്കുന്നു എന്നു്.

മാന്യരേ, എന്റെ ഉത്തരം വളരെ ലഘുവാണു്—മരിക്കാൻ ഇഷ്ടപ്പെടാത്തതുകൊണ്ടു് മനുഷ്യൻ ജീവിക്കുന്നു, ജീവിക്കുവാനുള്ള ആഗ്രഹംകൊണ്ടു്, മനുഷ്യൻ ജീവിക്കുന്നു.

മറ്റൊരുത്തരവും എന്റെ കൈവശമില്ല. ശാസ്ത്രകാരനും തത്ത്വചിന്തകനും മറ്റൊരുത്തരവും കണ്ടുപിടിച്ചിട്ടുമില്ല.

ആത്മസാക്ഷാൽക്കാരമെന്നും, പരമാത്മാവിൽ വിലയംപ്രാപിക്കുക എന്നും മറ്റും തത്ത്വചിന്തകന്മാർ പറഞ്ഞിട്ടുണ്ടു്. എന്താണതിന്റെ അത്ഥം? അറിഞ്ഞുകൂടാത്ത വിശ്വത്തിന്റെ അംശമായ മനുഷ്യൻ അറിഞ്ഞുകൂടാത്ത വിശ്വത്തിൽ ലയിക്കുന്നു എന്നു്—അല്ലേ? എന്നുവച്ചാൽ, വിശ്വത്തിന്റെ അംശമായി ജനിക്കുന്ന മനുഷ്യൻ, മരിച്ചു വിശ്വത്തിൽ ലയിക്കുന്നു എന്നു്—അല്ലേ?

ശാസ്ത്രീയമായി പറഞ്ഞാൽ മനുഷ്യനുൾപ്പെട്ട ഈ വിശ്വം, പദാത്ഥ(Matter)ത്തിന്റെ ഘടനയും വിഘടനയും പുനസ്സംഘടനയുമാണു്.

പദാത്ഥത്തിന്റെ ഉത്ഭവം എവിടെനിന്നാണു്? എന്തോ! എനിക്കറിഞ്ഞുകൂടാ. അറിയാവുന്ന ആരെയും എനിക്കിതുവരെ കണ്ടുകിട്ടിയിട്ടുമില്ല.

അല്ലയോ ശങ്കരൻകുട്ടിസാറേ, നമുക്കിവിടെയൊന്നു ജീവിക്കാം—ജീവിക്കാൻ ആഗ്രഹമുള്ളതുകൊണ്ടു്, മരിക്കാൻ ആഗ്രഹിക്കാത്തതുകൊണ്ടു്. മരിക്കാൻ ആഗ്രഹമില്ലെങ്കിലും മരിക്കും. മരിക്കുമ്പോൾ മരിച്ചോട്ടെ. അതുവരെ ജീവിക്കണമല്ലോ.

മനുഷ്യൻ സാമൂഹ്യജീവിയാണു്. ഒററയാനല്ല. ശങ്കരൻകുട്ടിസായ്പു ജനിച്ചപ്പോൾത്തന്നെ, മനുഷ്യരാരുമില്ലാത്ത ഒരു ദ്വീപിൽ കൊണ്ടുചെന്നിട്ടു എന്നു വിചാരിക്കുക. താങ്കളെങ്ങനെയോ, അവിടെ വളർന്നു എന്നു വിചാരിക്കുക. എങ്കിൽ, താങ്കൾ ഇന്നത്തെ ശങ്കരൻകുട്ടിസായ്പു് ആകുമായിരുന്നോ?

മനുഷ്യസമൂഹത്തിൻെറ കൂട്ടായ വളർച്ചയുടെ ഒരംശമല്ലേ, ഇന്നത്തെ ശങ്കരൻകുട്ടി? പരിസരം മറന്നു്, താങ്കളെത്തന്നെ മറന്നു്, എന്തിൻെറയോ ലഹരിയിൽ, താങ്കൾ പറയുന്നു—ഒററയാനാണെന്നു്; വരത്തനാണെന്നു്. മഹത്തായ കർമ്മം ആത്മഹത്യയാണെന്നു്! ഉത്തരവാദിത്വങ്ങളിൽനിന്നു് ഒഴിയുവാൻവേണ്ടിയുള്ള ഈ തട്ടിപ്പുകൾ, വാചകക്കസർത്തുകൾ, കൈയിലിരിക്കട്ടെ ശങ്കരൻകുട്ടിസായ്പേ, അതൊന്നും ഇവിടെ ചെലവാകാൻ പോകുന്നില്ല.

എനിക്കറിയാം, എല്ലാവർക്കുമറിയാം, താങ്കൾ ആത്മഹത്യചെയ്യുകയില്ലെന്നു്. താങ്കളെ പടച്ചുവച്ച അത്യാധുനികസാഹിത്യകാരന്മാരും 'മഹത്തായ ആത്മഹത്യ' നടത്തിയിട്ടില്ല. അവരാരും ഒററയാന്മാരല്ല, വരത്തരുമല്ല. സാമൂഹ്യമായി ജീവിച്ചുകൊണ്ടുതന്നെ, സമൂഹത്തെ തള്ളിപ്പറയുന്ന തട്ടിപ്പുകാരാണവർ.

ഈയിടെ കേരളകൗമുദി വിശേഷാൽപ്രതിയിൽ ഒരു അത്യാധുനികൻ എഴുതിയിരുന്ന ചെറുകഥയെപ്പററി, പല വായനക്കാരും അഭിപ്രായം എഴുതിയിരിക്കുന്നതു കണ്ടു. അച്ഛനും അമ്മയും അതിരററ വാത്സല്യത്തോടെ വളർത്തുന്ന ഒരു ഓമനമകൻ സ്കൂളിൽ പോയിട്ടു്, തിരിച്ചു വീട്ടിലേക്കു പോകുമ്പോൾ റെയിൽപ്പാളത്തിൽ തലവച്ചു് ആത്മഹത്യചെയ്തു എന്നാണു കഥ. ഒരു കാരണവുമില്ലാതെ ആ കുട്ടി ആത്മഹത്യചെയ്തതു് എന്തിനാണെന്നാണു് വായനക്കാർ ചോദിക്കുന്നതു്.

ഒരു അത്യാധുനികൻ കഞ്ചാവുവലിച്ചു് ലഹരിപിടിച്ചപ്പോൾ, എഴുതിവച്ചതു് ഞാൻ മുൻലേഖനത്തിൽ ഉദ്ധരിച്ചിരുന്നല്ലോ. കഞ്ചാവുലഹരിയിൽ അയാൾക്കു

തോന്നി—അഞ്ചു വിരലുകളും മുറിഞ്ഞുപോയി എന്നു്. ആ ചോരയിൽ പ്രപഞ്ചം മുഴുവൻ മുങ്ങിപ്പോയി എന്നു്.

അപ്പോഠം കഞ്ചാവിൻെറ ലഹരിയിൽ ഓമനയായ ഒരു കുട്ടി ആത്മഹത്യചെയ്തു എന്നു് മറെറാരു അത്യാധുനികൻ എഴുതിവച്ചതിലെന്താണു തെററു്? കേരളീയർ മുഴുവനുമോ, ഭാരതീയർ മുഴുവനുമോ, മനുഷ്യസമുദായം മുഴുവനുമോ, ആത്മഹത്യചെയ്തു എന്നു് എഴുതിക്കൂട്ടിയാൽ എന്താണത്ഭുതം? ആത്മഹത്യ മഹത്തായ കർമ്മമാണെന്നു്, പടിഞ്ഞാറൻ സാർത്രു പറഞ്ഞിട്ടില്ലേ?

ആത്മഹത്യ മഹത്താണെങ്കിലും, സാർത്രു് അങ്ങനെ പറഞ്ഞിട്ടുണ്ടെങ്കിലും, എഴുതുന്ന അത്യാധുനികനു് ആത്മഹത്യചെയ്യുവാൻ ഒക്കുമോ? അതു ചേതമുള്ള കാര്യമല്ലേ? അപ്പപ്പിന്നെ, മററു വല്ലവരെക്കൊണ്ടും ആത്മഹത്യ ചെയ്യിക്കാനല്ലേ ഒക്കൂ?

മനുഷ്യൻ ഒററയാനും വരത്തനുമാണെന്ന വിഡ്ഢിത്തം എഴുതിത്തള്ളുന്ന അത്യാധുനികനു്, ഒരുനിമിഷമെങ്കിലും സമൂഹത്തിൻെറ സഹകരണവും സഹായവുമില്ലാതെ ജീവിക്കാൻ ഒക്കുമോ? അയാഠം ഒരുനേരം കഴിക്കുന്ന ആഹാരം, എത്രയോ മനുഷ്യരുടെ പ്രയത്നഫലമല്ലേ? അയാഠം ധരിക്കുന്ന ഓരോമുഴം വസ്ത്രവും, പല തൊഴിലാളികഠം ഉണ്ടാക്കിയതല്ലേ? അയാഠം താമസിക്കുന്ന വീടു്, പഠിച്ച വിദ്യാലയങ്ങഠം, നടക്കുന്ന റോഡു് എല്ലാം എല്ലാം സമൂഹത്തിൻെറ സൃഷ്ടിയല്ലേ? അയാഠം വായിക്കുന്ന പുസ്തകങ്ങഠം, ശതാബ്ദങ്ങളിലെ മനുഷ്യനേട്ടങ്ങളല്ലേ?

അയാഠം ഒററയാനും വരത്തനുമാണെങ്കിൽ, എന്തിനീ വിഡ്ഢിത്തങ്ങഠം എഴുതിക്കൂട്ടുന്നു? എന്തിനതെല്ലാം പ്രസിദ്ധീകരിക്കുന്നു? അതെല്ലാം ചെലവാക്കാൻവേണ്ടി എന്തിനു പ്രചരണംനടത്തുന്നു?

വിവരക്കേടും കഞ്ചാവിൻെറ ലഹരിയുംകൂടി ചേന്നാൽ പിന്നെ, എന്താണു പറഞ്ഞുകൂടാത്തതു്? എന്താണു് എഴുതിക്കൂടാത്തതു്?

അത്യന്താധുനികനാവാൻവേണ്ടി അത്യാധുനികന്മാരെ പിന്താങ്ങി പ്രസംഗിച്ചുകൊണ്ടുനടക്കുന്ന ഒരു നിരൂപ

കൻ പറയുകയാണു്—സാഹിത്യകാരനു് സമുദായത്തോടു കടമയൊന്നുമില്ലെന്നു്; സമുദായത്തെ ഉദ്ധരിച്ചോളാമെന്നു് സാഹിത്യകാരൻ ഏറ്റിട്ടില്ലെന്നു്!

അത്യാധുനികന്മാരെ സഹിക്കാം. അവരുടെ ആസനംതാങ്ങികളായ അത്യന്താധുനികന്മാർ ദുസ്സഹമാണു്.

സാഹിത്യകാരനു് സമൂഹത്തോടു കടമയൊന്നുമില്ലെന്നു പറയുന്ന നിരൂപകൻ, ആയിരം രൂപയിലധികം സർക്കാർശമ്പളം വാങ്ങുന്ന ആളാണു്. സമൂഹം അദ്ധ്വാനിച്ചുണ്ടാക്കുന്ന പണത്തിൽനിന്നല്ലേ അയാൾ ശമ്പളം വാങ്ങുന്നതു്? ആ സമൂഹത്തോടു് അയാൾക്കു കടമയൊന്നുമില്ലേ?

ആ നിരൂപകൻ സാഹിത്യം പൊക്കാൻവേണ്ടി, സാഹിത്യത്തെ ഉദ്ധരിക്കാൻവേണ്ടി, സാഹിത്യകാരന്മാരുടെ ക്യാമ്പുകളിലും മററും ചെന്നു പ്രസംഗിക്കാറുണ്ടു്. സാഹിത്യത്തെ ഉദ്ധരിച്ചോളാമെന്നു് അയാൾ ഏററിട്ടുണ്ടോ? സാഹിത്യത്തെ ഉദ്ധരിക്കുന്നതു് ആർക്കുവേണ്ടി? സാഹിത്യം ആർക്കുവേണ്ടി? സാഹിത്യത്തോടു് അയാൾക്കു വല്ല കടമയും ഉണ്ടോ? തീററിപ്പോററുന്ന സമൂഹത്തോടു കടമയില്ലാത്ത ആളിനു്, സാഹിത്യത്തോടു കടമയുണ്ടാവുമോ?

ഗോസായിമതമാണിതു്—ഗോസായിമതം! സമൂഹത്തിൽനിന്നു യാചിച്ചും പിടിച്ചുപറിച്ചും തിന്നുക, കഞ്ചാവും എൽ. എസ്. ഡി.യും കഴിക്കുക—എന്നിട്ടു്, 'ആത്മാവിന്റെ അഗാധത'യിൽ കേറി ഒളിച്ചിരിക്കുക!

സ്വാർത്ഥമതികളും, കള്ളന്മാരും, കൊലപാതകികളും, നൂററാണ്ടുകളായി പ്രയോഗിച്ചുവരുന്ന തട്ടിപ്പാണിതു്. ഇതു് അത്യാധുനികമാണത്രേ!

## VI

കാടത്തത്തിലേക്കു്

''ഇന്നത്തെ എഴുത്തുകാർക്കു ശക്തമായ അന്തശ്ചൈതന്യവും, കാലത്തെയും വസ്തുവെയും കടന്നുകാണാൻ കഴി

യുന്ന അപ്രമേയമായ വീക്ഷണവും ആവശ്യമാണെന്നും, പുതിയ കാഴ്ചപ്പാടും പുത്തൻ അനുഭവങ്ങളുമുൾക്കൊള്ളുന്ന ആധുനികനായ സാഹിത്യകാരൻ തൻെറ ഇന്നർ പേഴ്സനാലിററിയുടെ ഉദാത്തമായ ആവിഷ്കരണമാണു നടത്തുന്നതെന്നും...അഭിപ്രായപ്പെട്ട ''—ഒരു പത്രറിപ്പോർട്ടിനെയാണു് ഞാൻ ഉദ്ധരിച്ചിരിക്കുന്നതു്. പറഞ്ഞ ആളിൻെറ പേരു് മനഃപൂർവ്വം വിട്ടുകളഞ്ഞതാണു്. അത്യാധുനിക സാഹിത്യകാരന്മാർ പറയുകയും എഴുതുകയും ചെയ്യുന്ന നുണയുടെ ഒരു 'സാമ്പിൾ' ഉദ്ധരിച്ചു എന്നു മാത്രം.

''കാലത്തെയും വസ്തുവെയും കടന്നുകാണാൻ കഴിയുന്ന അപ്രമേയമായ വീക്ഷണം'' എന്നു പറയുന്നതു് എന്താണു്? കാലം (time), വസ്തു (matter) എന്നിവയ്ക്കു് അപ്പുറത്തു് എന്തുണ്ടു്? കാലവും വസ്തുവും ആപേക്ഷികമാണു് എന്നു് ഐൻസ്റ്റീൻ പറഞ്ഞു. കാലവും വസ്തുവും മായയാണു് എന്നു് നമ്മുടെ കാലടിക്കാരൻ ശങ്കരൻ പറഞ്ഞു. രണ്ടുപേരും പറഞ്ഞതു് ഒന്നുതന്നെ.

ആപേക്ഷികമായ കാലത്തിനും വസ്തുവിനും അപ്പുറത്തു് എന്തുണ്ടു്? ആ ചോദ്യത്തിനുത്തരം പറയുവാനുള്ള ശ്രമത്തിൽ ഐൻസ്റ്റീൻ പറഞ്ഞു: ''ഫോർത്ത്ഡൈമെൻഷൻ'' എന്നു്. അതോടുകൂടിത്തന്നെ ഐൻസ്റ്റീൻ പറഞ്ഞു: ''നമുക്കൊന്നും അറിഞ്ഞുകൂടാ എന്നു് അറിയാൻ തുടങ്ങിയിട്ടുണ്ടു്'' എന്നു്.

ഇക്കാണുന്നതെല്ലാം മായയാണെങ്കിൽ പിന്നെ, എന്താണു സത്യം? ആ ചോദ്യത്തിനു്, ഉപനിഷത്ആചാര്യന്മാർ കൊടുത്ത ഉത്തരംതന്നെയാണു്, ശങ്കരനും കൊടുത്തതു്—പരബ്രഹ്മം എന്നു്. അന്തിമസത്യത്തിനു് അവർ പരബ്രഹ്മമെന്നു പേരിട്ടു. എന്നിട്ടു പരബ്രഹ്മത്തെ വ്യാഖ്യാനിക്കുകയാണു്—'സത്യം ജ്ഞാനമനന്തം ബ്രഹ്മ' എന്നു്. സത്യമാണു്, ജ്ഞാനമാണു്, അനന്തമാണു്. മാത്രമല്ല, അനന്തത അദൃശ്യമാണെന്നും അചിന്ത്യമാണെന്നുംകൂടി അവർ പറഞ്ഞു. എന്നുവെച്ചാൽ, അനന്തതയെപ്പററി ഉപനിഷത് ആചാര്യന്മാരും ശങ്കരനും ചിന്തിച്ചി

ട്ടില്ലെന്നും, ചിന്തിക്കുവാൻ സാദ്ധ്യമല്ലെന്നും അവർ തുറന്നു പറഞ്ഞു.

അത്യാധുനികസാഹിത്യകാരാ, പോവുക—അനന്തതയിലേക്കു പോവുക!

ദേവന്മാർ കാലുകുത്താത്തിടത്തു്, പമ്പരവിഡ്ഢികൾ പാഞ്ഞുകേറും!

പക്ഷേ, ഇപ്പറഞ്ഞതെല്ലാം നുണയാണു് — വെറും പുളു! അവർ അനന്തതയിൽ സഞ്ചരിക്കുന്നില്ല, അന്തിമ സത്യത്തെ അന്വേഷിക്കുന്നുമില്ല. പിന്നെ എന്താണവർ എഴുതുന്നതു്?

അത്യാധുനികന്മാരുടെ ഒരു പോപ്പു് ആണല്ലോ, ടി. എസ്. എലിയററ്. ആ അത്യാധുനികപോപ്പു് പറയുന്നു: ''ഞാൻ എഴുതുമ്പോൾ എന്തെഴുതുന്നു എന്നു് ആലോചിക്കാറില്ല. എഴുതിക്കഴിഞ്ഞു്, അതിൽ എന്തുണ്ടു് എന്നു് കണ്ടുപിടിക്കാൻ ശ്രമിക്കും'' എന്നു്.

എല്ലാ അത്യാധുനികന്മാരും അങ്ങനെയാണു് എഴുതുന്നതു്. എന്തു് എഴുതുന്നു എന്നു് അവക്കു് അറിഞ്ഞുകൂടാ. വസ്തുവിനും കാലത്തിനും അപ്പുറത്തുള്ളതിനെപ്പററിയാണല്ലോ എഴുതേണ്ടതു്! അപ്പോൾ എന്തെഴുതുന്നു എന്നു് അറിഞ്ഞുകൂടാത്തതിൽ അത്ഭുതപ്പെടേണ്ടതില്ല.

സൂര്യൻ ആകാശമദ്ധ്യത്തിൽനിന്നു് ഉഷ്ണകിരണങ്ങൾ ഭൂമിയിലേക്കയയ്ക്കുമ്പോൾ, മഞ്ഞുകട്ടകൾ വർഷിച്ചുകൊണ്ടിരുന്നു എന്നു് എഴുതും. അപ്പോൾ ഓക്കും, ഡൽഹി ഹോട്ടലിൽ ലീലാമ്മയെ കണ്ടുമുട്ടിയതു്. പിന്നെ ലീലാമ്മയുമായി നടന്ന കാമലീലകൾ വർണ്ണിക്കും. ഉടനെ നീലാകാശത്തിൽ കാർമേഘങ്ങൾ പറന്നുപോയി എന്നെഴുതും. അപ്പോൾ ഒരു ഓർമ്മ—സ്വന്തം നാട്ടിൽ നെല്പാടത്തിന്റെ അരികിലുള്ള കററിക്കാട്ടിൽ കറുമ്പ എന്ന പുലയിപ്പെണ്ണിനെ കണ്ടതു്. കറുമ്പ എന്ന പുലയി ചന്തികൊണ്ടു താളം പിടിച്ചതു് എഴുതും അപ്പോൾ ആകാശത്തിൽ പൊട്ടുതൊട്ടതുപോലെ ഒരു മേഘം. വാതിലിൽ ഒരു മുട്ടു്. വാതിൽ തുറന്നപ്പോൾ ആരെയാണു കണ്ടതു്? കഞ്ചാവു കച്ചവടക്കാരനായ മുസാഫർഖാൻ. അപ്പോൾ ഒരു നാററം.

റോഡിൽക്കൂടിപ്പോകുന്ന കുഷ്ഠരോഗിയുടെ വ്രണങ്ങളിൽ നിന്നുണ്ടായ നാററമാണു്. കഞ്ചാവു കത്തിച്ചു. ഒരു സുഗന്ധം!—കഞ്ചാവിൻെറ സുഗന്ധത്തിൽ പ്രപഞ്ചം മുങ്ങിപ്പോയി. അപ്പോഠം ഓത്തു, മദ്രാസ് റെയിൽവേസ്റ്റേഷനിൽവച്ചു ത്രേസ്യാമ്മയെ കണ്ടതു്. അവളുടെ ചുവന്നുതടിച്ച ചുണ്ടുകഠം കടിച്ചുപൊട്ടിച്ചതു് ഓമ്മിച്ചു... അങ്ങനെ എഴുതിയെഴുതിത്തളരും. കസേരയിലിരുന്നു് ഉറങ്ങും. ഉണരുമ്പോഠം എന്തെഴുതി എന്നു നോക്കും.

''കാലത്തേയും വസ്തുവേയും കടന്നു കാണുന്ന അപ്രമേയമായ വീക്ഷണം''—അതാണു് എഴുതിയതു് എന്നു നിശ്ചയിക്കും. നമ്മളോടങ്ങനെ പറയുകയും ചെയ്യും.

ഇതു ഭ്രാന്തോ, തട്ടിപ്പോ?

എന്തു പറയുന്നു എന്നറിയാതെ പറഞ്ഞുകൊണ്ടിരിക്കുന്ന അത്യാധുനികസാഹിത്യകാരന്മാർ എല്ലാ നാട്ടിലുമുണ്ടു്. നമ്മുടെ നാട്ടിലും ഉണ്ടു്. നമ്മുടെ നാട്ടിലെ അത്തരം അത്യാധുനികന്മാരെ കാണണമെങ്കിൽ ഊളമ്പാറ ആശുപത്രിയിൽ ചെന്നാൽ മതി.

പക്ഷേ, എഴുതി അച്ചടിച്ചുവിലുന്ന അത്യാധുനികന്മാർ ഭ്രാന്തന്മാരല്ല. തട്ടിപ്പുകാരാണവർ—സംഘടിതരായ തട്ടിപ്പുകാർ!

അവക്കു് കാലത്തെപ്പററിയും പദാത്ഥത്തെപ്പററിയും ഒരു ചുക്കും അറിഞ്ഞുകൂടാ. ശാസ്ത്രവും തത്ത്വചിന്തയും, പച്ചമരുന്നോ അങ്ങാടിമരുന്നോ എന്നു് അവക്കു നിശ്ചയമില്ല. പാശ്ചാത്യനാടുകളിൽ ഒരു കാലഘട്ടത്തിലുണ്ടായ സാഹിത്യത്തെ തജ്ജമചെയ്തും അനുകരിച്ചും ചുമന്നുകൊണ്ടു നടക്കുകയാണവർ. എക്കാലത്തും എല്ലാവരെയും വഞ്ചിക്കാമെന്നു് അവർ വിശ്വസിക്കുകയും ചെയ്യുന്നു.

പറയുന്നതെന്തെന്നറിയാതെ പറഞ്ഞുകൊണ്ടിരിക്കുന്ന ഭ്രാന്തനോടു നമുക്കു സഹതാപമുണ്ടാവും. പേനത്തുമ്പത്തു വരുന്നതെല്ലാം എഴുതിവച്ചിട്ടു്, അതു ഗഹനമാണെന്നും അനന്തമാണെന്നും അത്യാധുനികമാണെന്നും പറയുന്ന തട്ടിപ്പുകാരൻ സഹതാപം അഹിക്കുന്നുണ്ടോ?

'ഇന്നർ പേഴ്സനാലിററി' എന്നു പറയുന്നുണ്ടല്ലോ. എന്താണു് ഇന്നർ പേഴ്സനാലിററി? കാലത്തിനോടും വസ്തുവിനോടും (time and matter) അതിനു ബന്ധമൊന്നുമില്ലേ? അതിനെപ്പററിയെല്ലാം ആലോചിച്ചിട്ടാണോ ഇന്നർപേഴ്സനാലിററി എന്നു പറയുന്നതു്?

കാലത്തിൻെറയും വസ്തുവിൻെറയും പരിമിതികളുള്ളിലാണു് മനുഷ്യൻ ജീവിക്കുന്നതു്. അവൻെറ ബാഹ്യവും ആന്തരികവുമായ പ്രവർത്തനങ്ങൾ, കാലത്തിൻ്റെയും വസ്തുവിൻെറയും സ്വാധീനശക്തിയിൽ ഒതുങ്ങിനില്ക്കുകയും ചെയ്യുന്നു.

എന്നുവച്ചാൽ ബാഹ്യപ്രവർത്തനങ്ങളുടെ പ്രതിചലനങ്ങളാണു് ആന്തരികപ്രവർത്തനങ്ങൾ. ആന്തരികപ്രവർത്തനങ്ങൾ ബാഹ്യപ്രവർത്തനങ്ങളിലും പ്രതിചലനമുണ്ടാക്കുന്നുണ്ടു്. അങ്ങനെ കാലത്തിൻെറയും വസ്തുവിൻെറയും പരിമിതിയിൽ നില്ക്കുന്ന മനുഷ്യൻെറ ബാഹ്യവും ആന്തരികവുമായ പ്രവർത്തനങ്ങൾ പരസ്പരം സ്വാധീനിച്ചുകൊണ്ടിരിക്കുന്നു എന്നർത്ഥം.

വസ്തുവിനും കാലത്തിനുമപ്പുറത്തുനില്ക്കുന്ന അറിഞ്ഞുകൂടാത്ത അനന്തത, മനുഷ്യൻെറ ബാഹ്യവും ആന്തരികവുമായ ചലനങ്ങളിൽ സ്വാധീനം ചെലുത്തുന്നില്ല എന്നുകൂടി അർത്ഥമുണ്ടു്.

അപ്പോൾ ''കാലത്തേയും വസ്തുവേയും കടന്നുകാണുന്ന അപ്രമേയമായ വീക്ഷണം'' സാദ്ധ്യമാണോ? ആ അപ്രമേയത്തെ അന്വേഷിച്ചു കണ്ടെത്താതെ, മായാവാദവും കൊണ്ടു തിരിച്ചുവന്ന ശങ്കരൻ പറഞ്ഞു:

''ഭജ ഗോവിന്ദം, ഭജ ഗോവിന്ദം,
ഭജ ഗോവിന്ദം മൂഢമതേ.''

അതിൽ എനിക്കൊരു തിരുത്തുണ്ടു്. അതിങ്ങനെയാണു്:

''ഭജ ജീവിതം, ഭജ ജീവിതം,
ഭജ ജീവിതം മൂഢമതേ.''

വാല്മീകിയും വ്യാസനും മററും കാലത്തിനും വസ്തുവിനും അപ്പുറത്തുള്ള അപ്രമേയതയെപ്പററി, അനന്തതയെപ്പററി വിഭാവനംചെയ്യാൻ ശ്രമിച്ചവരാണു്. പക്ഷേ, അവർ എഴുതിയ സാഹിത്യം ജീവിതത്തെപ്പററിയായിരുന്നു. ജീവിതത്തെ ഉരംകൊണ്ടുകൊണ്ടു്, ജീവിതത്തെ നിരൂപണംചെയ്യാനും വ്യാഖ്യാനിക്കാനുമാണു് അവർ ശ്രമിച്ചതു്. കാലത്തിൻെറ പരീക്ഷണങ്ങളെ അതിജീവിച്ചു നില്ക്കുന്ന എല്ലാ സാഹിത്യകൃതികളും, ജീവിതനിരൂപണങ്ങളും വ്യാഖ്യാനങ്ങളുമാണു്. അല്ലാത്തതൊന്നും നിലനിന്നിട്ടില്ല, നിലനില്ക്കയുമില്ല.

എന്തുകൊണ്ടെന്നാൽ ജീവിക്കുന്ന മനുഷ്യനുവേണ്ടിയുള്ളതാകുന്നു സാഹിത്യം.

അത്യാധുനികന്മാർക്കും ജീവിതത്തെപ്പററിയല്ലാതെ മറെറാന്നും എഴുതാൻ സാദ്ധ്യമല്ല. അവരും മനുഷ്യരാണല്ലോ. ചിലപ്പോഴാം പേനത്തുമ്പത്തു വന്നതെല്ലാം എഴുതിവച്ചിട്ടു്, അപാരമാണെന്നും അപ്രമേയമാണെന്നും പുളു പറയുമെന്നുമാത്രം. വെറും 'വാചകമടി'യാണതു്.

അതുകഴിഞ്ഞാൽപ്പിന്നെ, അവർ ജീവിതത്തെപ്പററിയാണു് എഴുതുന്നതു്. പക്ഷേ, അവർ ജീവിതത്തെ ലൈംഗികത്തിൽക്കൂടിയും കഞ്ചാവിൽക്കൂടിയും, എൽ. എസ്സ്. ഡി.യിൽക്കൂടിയും കാണുന്നു എന്നുമാത്രം.

മനുഷ്യമനസ്സിനെ ലൈംഗികക്കണ്ണാടിയിൽക്കൂടി കാണുന്ന ഫ്രായിഡാണു്, അവരുടെ ആചാര്യൻ. മനുഷ്യൻെറ ഉപബോധമനസ്സിൽ ലൈംഗികം നിറച്ചുവച്ചിരിക്കുകയാണെന്നാണു്, ഫ്രായിഡ്മതം. അത്യാധുനികൻെറയും മതം അതുതന്നെ. അതു് അവർ എന്തെഴുതുമ്പോഴും മുഴച്ചുനില്ക്കുകയും ചെയ്യും.

അമ്മയും മകനും തമ്മിലും, അച്ഛനും മകളും തമ്മിലും, സഹോദരനും സഹോദരിയും തമ്മിലും ഉള്ള ലൈംഗികബന്ധങ്ങളാണു് അത്യാധുനികസാഹിത്യമെന്നു ചുരുക്കിപ്പറയുന്നതിലും തെററില്ല.

അത്യാധുനികസാഹിത്യവും ഹിപ്പിമതവുംകൂടി ചേർന്നാൽ, മനുഷ്യൻ തികച്ചും കാടനായി.

# മതത്തിന്റെ പേരിൽ

''മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി''— ശ്രീനാരായണഗുരുസ്വാമികളുടെ വാക്കുകളാണതു്.

മനുഷ്യൻ നന്നാവാത്തതിലുള്ള ദുഃഖവും അമർഷവുമുണ്ടു്, ആ വാക്കുകളിൽ മനുഷ്യനെ നന്നാക്കാൻവേണ്ടി ഉണ്ടായ മതങ്ങൾ, മനുഷ്യരെക്കൊണ്ടു പരസ്പരം കഴുത്തറുപ്പിക്കുന്നതു കണ്ടുള്ള നൈരാശ്യമുണ്ടതിൽ.

മതവിശ്വാസികളും, മതപണ്ഡിതന്മാരും, മതപ്രചാരകന്മാരും എപ്പോഴും ഉരുവിട്ടുകൊണ്ടിരിക്കേണ്ട വാക്കുകളാണതു്—''മതം ഏതായാലും, മനുഷ്യൻ നന്നായാൽ മതി.''

മതങ്ങളെല്ലാം മനുഷ്യനെ നന്നാക്കുവാൻവേണ്ടി ഉണ്ടായതാണു്. എന്നുവച്ചാൽ, മനുഷ്യനിലുള്ള മൃഗീയതയെ താഴ്ത്തുവാനും, മനുഷ്യത്വത്തെ ഉയർത്തുവാനുമാണു്, മതപ്രവാചകന്മാരെല്ലാം ശ്രമിച്ചിട്ടുള്ളതു്. ഫലമോ?

മതങ്ങൾ മനുഷ്യന്റെ മനുഷ്യത്വത്തെ വളർത്തേണ്ടതിനു പകരം, മൃഗീയതയെയാണു വളർത്തിയതു്. മൃഗങ്ങളെപ്പോലും നാണിപ്പിക്കത്തക്ക ക്രൂരതകളാണു്, മതത്തിന്റെപേരിൽ മനുഷ്യൻ പ്രവർത്തിച്ചിട്ടുള്ളതു്. മനുഷ്യചരിത്രത്തിന്റെ ഗണ്യമായഭാഗം, മതകലാപങ്ങളുടെയും മതയുദ്ധങ്ങളുടെയും ചരിത്രമാണു്. ക്രിസ്ത്യാനികൾ തമ്മിൽത്തമ്മിലും, ക്രിസ്ത്യാനികളും മുസൽമാന്മാരും തമ്മിലും, മതത്തിന്റെപേരിൽ നടത്തിയ യുദ്ധങ്ങൾക്കു കൈയും കണക്കുമുണ്ടോ? വിശ്വാസത്തിൽനിന്നു തെററിയവരെന്നു സംശയിക്കപ്പെടുന്നവരോടു് മതമേധാവികൾ, അവിശ്വസനീയമാംവിധം കടുത്ത ക്രൂരതകൾ കാണിച്ചിട്ടുണ്ടു്. അവിശ്വാസികളെ വിശ്വാസികളാക്കാൻവേണ്ടി കൊന്നൊടുക്കിയ മനുഷ്യരുടെ ഞെട്ടിക്കുന്ന ചരിത്രവും ഉണ്ടു്.

മതങ്ങളുടെ ഈ മൃഗീയചരിത്രങ്ങൾ കണ്ടും അനുഭവിച്ചും വായിച്ചും അറിഞ്ഞ കാറൽ മാർക്സു് പറഞ്ഞു:

''മതം മനുഷ്യന്റെ കറുപ്പാകുന്നു.''

മതം മനുഷ്യന്റെ കറുപ്പും കഞ്ചാവും കള്ളും ആകുന്നു. മനുഷ്യനെ മനുഷ്യനല്ലാതാക്കുന്ന, മനുഷ്യനെ ഭ്രാന്തനാക്കുന്ന, എന്തെല്ലാമുണ്ടോ അതെല്ലാം കൂടിയതാണു മതം. പരിഷ്കാരവും സംസ്കാരവും വദ്ധിച്ചിട്ടുള്ള, സയൻസിന്റെ അത്ഭുതകരങ്ങളായ നേട്ടങ്ങരം ഉണ്ടായിട്ടുള്ള, ഇരുപതാം നൂററാണ്ടിന്റെ ഉത്തരാദ്ധത്തിലും, ഈ മതഭ്രാന്തു നിലനില്ക്കുകയാണു്.

അയർലണ്ടിൽ പ്രോട്ടസ്റ്റണ്ടുകാരും കത്തോലിക്കരും തമ്മിൽ കലാപം നടക്കുന്നു. കിഴക്കേ ഏഷ്യയിൽ യഹൂദരും മുസൽമാന്മാരും തമ്മിൽ പോർവിളി നടക്കുന്നു. ബംഗ്ലാദേശിൽ ഇസ്ലാം രാഷ്ട്രമേധാവികരം പ്രവത്തിച്ച മൃഗീയതകരം നമ്മുടെ ഓമ്മയിൽനിന്നു മാഞ്ഞുപോയിട്ടില്ല. ആ യുദ്ധത്തിൽ പാകിസ്ഥാൻ തോററുപോയി എങ്കിലും, പാകിസ്ഥാനിലെ ജിഹാദ്‌വിളി അവസാനിച്ചിട്ടില്ല.

ഈ കൊച്ചുകേരളത്തിലും ഉണ്ടായിരിക്കുന്നു, മതകലാപം തലശ്ശേരിയിലും പൂവാറിലും മതലഹളകരം നടന്നു. വടക്കേഇന്ത്യയിലും, ഇന്ത്യക്കു പുറത്തും നടന്നതുപോലുള്ള ക്രൂരതകളൊന്നും ഉണ്ടായില്ല. പക്ഷേ, ലഹളകരം നടന്നതു മതത്തിന്റെപേരിലായതുകൊണ്ടു്, നാം അതിനെ ഗൗരവപൂവ്വം വീക്ഷിക്കേണ്ടിയിരിക്കുന്നു.

മാപ്പിളലഹളക്കാലത്തു കേരളത്തിൽ കുറെ മതഭ്രാന്തു നടന്നു വേറെ അത്ര കാര്യമായ മതഭ്രാന്തുകളൊന്നും കേരളത്തിലുണ്ടായിട്ടില്ല. പണ്ടുകാലംമുതൽതന്നെ ഹിന്ദുക്കളും ക്രിസ്ത്യാനികളും മുസ്ലിങ്ങളും സൗഹാദ്ദത്തോടുകൂടിയാണു കേരളത്തിൽ കഴിയുന്നതു്. എന്നിട്ടെന്താണിപ്പോരം പെട്ടെന്നൊരു മതഭ്രാന്തുണ്ടാവാൻ കാരണം?

ഉള്ളുകള്ളികരം അറിയാവുന്നവർ പറയുന്നു, ആ ലഹളകരംക്കു കാരണം മതഭ്രാന്തല്ല എന്നു്. സാമ്പത്തികവും രാഷ്ട്രീയവുമായ കാരണങ്ങളാണു്, ലഹളകളുടെ അടിയിലുള്ളതു് എന്നു്. അങ്ങനെ ആയിരിക്കാനേ ഇടയുള്ളു എന്നു് എനിക്കും തോന്നുന്നു. ഈശ്വരനും മതത്തിനും വേണ്ടി കൊല്ലാനും ചാവാനും തയാറാവുന്ന മടയന്മാരല്ല

കേരളീയർ എന്നാണു് എന്റെ അനുഭവങ്ങളിൽനിന്നും പഠനങ്ങളിൽനിന്നും എനിക്ക ബോദ്ധ്യമായിട്ടുള്ളതു്.

പക്ഷേ, നാം സൂക്ഷിക്കേണ്ടതുണ്ടു്. ബുദ്ധിമാൻ മടയത്തം കാണിച്ചുകൂടെന്നില്ല. ഭ്രാന്തനായിക്കൂടെന്നുമില്ല. അതുകൊണ്ടു്, കേരളീയരിൽ മതഭ്രാന്തു കടന്നുകൂടാതിരിക്കാൻ നാം പ്രത്യേകം ശ്രദ്ധിക്കുകതന്നെ വേണം.

സാധാരണയായി മതഭ്രാന്തു് ഇളക്കിവിടുന്നതു് മതപ്രചാരകന്മാരും പുരോഹിതന്മാരുമാണു്. അവർ എന്നും അതു ചെയ്തുകൊണ്ടിരിക്കും. അതു് അവരുടെ ഉപജീവനമാർഗ്ഗമാണല്ലോ.

പക്ഷേ, ഇപ്പോൾ രാഷ്ട്രീയക്കാരുംകൂടി ഈ രംഗത്തിറങ്ങിയിട്ടുണ്ടു്. അതാണാപൽക്കരം. രാഷ്ട്രീയാധികാരമത്സരത്തിനുവേണ്ടി, മതത്തേയും ജാതിയേയും ഉപയോഗപ്പെടുത്തുക എന്നതാണു് രാഷ്ട്രീയക്കാരുടെ നയം. ഇപ്പോൾ രാഷ്ട്രീയക്കാർ എല്ലാ മതസ്ഥാപനങ്ങളിലും ജാതീയസംഘടനകളിലും നുഴഞ്ഞുകേറിക്കഴിഞ്ഞിട്ടുണ്ടു്.

എല്ലാ രാഷ്ട്രീയപാർട്ടികളുടെയും ശ്രമം, ജനങ്ങളുടെ പിന്തുണയും വോട്ടും സമ്പാദിക്കുകയാണല്ലോ. അതിനുവേണ്ടി, ജനങ്ങളുടെ അന്ധവിശ്വാസങ്ങളെ പിൻതാങ്ങാൻ പാർട്ടികൾ തയ്യാറാണു്. മതകലഹമുണ്ടായാൽ രാഷ്ട്രീയനേട്ടമുണ്ടാക്കാമെങ്കിൽ കലഹമുണ്ടാക്കാനും രാഷ്ട്രീയക്കാർ മടിക്കുകയില്ല

''മതം മനുഷ്യന്റെ കറുപ്പാകുന്നു'' എന്നു പറഞ്ഞ മാർക്സിന്റെ അനുയായികളാണിപ്പോൾ മതകാര്യങ്ങളിൽ നേതൃത്വം നല്കുന്നതു്. ഉത്സവപ്പിരിവുകാരുടെ കൂട്ടത്തിലും ശബരിമലയാത്രക്കാരുടെ കൂട്ടത്തിലും ഇക്കൂട്ടരെ കാണാം.

പുരോഹിതന്മാരും, രാഷ്ട്രീയക്കാരുംകൂടിയാണു് മതകലഹങ്ങൾ ഉണ്ടാക്കുന്നതു്. എന്താണു പരിഹാരം?

പുരോഹിതനെ നിയന്ത്രിക്കുക, രാഷ്ട്രീയക്കാരനെ മതത്തിൽനിന്നു വേർപെടുത്തുക; അതല്ലാതെ മററു മാർഗ്ഗങ്ങളൊന്നും ഞാൻ കാണുന്നില്ല.

എനിക്ക മതവിശ്വാസമില്ല. മതവിശ്വാസികളോടു് എനിക്ക വിരോധവുമില്ല. മതവിശ്വാസംകൊണ്ടു് മനഃ

ശാന്തി കിട്ടുമെങ്കിൽ, കിട്ടിക്കൊള്ളട്ടെ. പക്ഷേ, മതങ്ങൾ മനുഷ്യരെ തമ്മിൽത്തല്ലിക്കുന്നുവെങ്കിൽ, അതിനെതിരായി ശബ്ദമുയർത്താതെ നിവൃത്തിയുമില്ല.

ഇന്ത്യ മതേതരരാഷ്ട്രമാണു്. എല്ലാ മതവിശ്വാസികൾക്കും, മതവിശ്വാസമില്ലാത്തവർക്കും ഇവിടെ തുല്യാവകാശങ്ങളുണ്ടു്. പക്ഷേ, മതത്തിനുവേണ്ടി മനുഷ്യർ പരസ്പരം കൊല്ലുന്നതിനെ അനുവദിക്കാമോ? പരസ്പരം കൊല്ലാൻ പ്രോത്സാഹിപ്പിക്കുന്നവരെ പ്രോത്സാഹിപ്പിക്കാമോ?

മതത്തിന്റെയും ജാതിയുടെയും പേരിലുള്ള രാഷ്ട്രീയ സംഘടനകളെ നിരോധിക്കുവാൻ കേന്ദ്രസർക്കാർ നിയമനിർമ്മാണം ആരംഭിച്ചിരിക്കുന്നു. വിജയാശംസകൾ!

## സാഹിത്യത്തിൽ രാഷ്ട്രീയം

സാഹിത്യത്തിൽ രാഷ്ട്രീയത്തിന്റെ പ്രസരമുണ്ടു് എന്നു്, ഒരു സ്നേഹിതൻ ഈയിടെ ഒരു ആരോപണം ഉന്നയിക്കുകയുണ്ടായി. ഞാനും കുററക്കാരനായതുകൊണ്ടു്, ആ ആരോപണം പ്രധാനമായും എന്നെ ഉദ്ദേശിച്ചുള്ളതായിരുന്നു.

ഞാൻ അദ്ദേഹത്തിന്റെ ആരോപണം നിഷേധിച്ചില്ല. അംഗീകരിച്ചതുമില്ല. ഞാൻ അദ്ദേഹത്തോടു ചില മറുചോദ്യങ്ങൾ ചോദിച്ചു—

എന്തുകൊണ്ടു് ഉണ്ടായിക്കൂടാ?

സാഹിത്യത്തിൽ പ്രേമത്തിന്റെ പ്രസരമുണ്ടോ? കാമത്തിന്റെ പ്രസരമുണ്ടോ? വിവാഹത്തിന്റെ പ്രസരമുണ്ടോ? പണത്തിന്റെ പ്രസരമുണ്ടോ? മാതൃപിതൃസന്താനബന്ധത്തിന്റെ പ്രസരമുണ്ടോ?

അതിന്റെയെല്ലാം പ്രസരം സാഹിത്യത്തിലുണ്ടു് എന്നു സമ്മതിക്കാതെ നിവൃത്തിയില്ലല്ലോ ഉണ്ടെന്നു് അദ്ദേഹം സമ്മതിച്ചു.

എങ്കിൽ പിന്നെ, രാഷ്ട്രീയത്തിൻെറ പ്രസരം എന്തു കൊണ്ടു് ഉണ്ടായിക്കൂടാ? സാഹിത്യത്തിൽ പ്രേമത്തിന്റെ യും കാമത്തിൻെറയും മററും പ്രസരം മാത്രം ഉണ്ടായാൽ മതിയെന്നും, രാഷ്ട്രീയം സാഹിത്യത്തിൽ കടത്തിക്കൂടാ എന്നും വല്ല നിബന്ധനയുമുണ്ടോ?

പ്രേമവും കാമവും മററും, ജീവിതത്തിൻെറ അവിഭാജ്യഘടകങ്ങളാണു്. അതിനെയെല്ലാം നിയന്ത്രിക്കാനുള്ള നിയമങ്ങളും ആചാരങ്ങളും വിശ്വാസങ്ങളുമുണ്ടു്. അതെല്ലാം സാഹിത്യസൃഷ്ടിയുടെ വിഷയങ്ങളായിത്തീരുക എന്നതു സ്വാഭാവികവുമാണു്. അപ്പോഴം ഒരു ചോദ്യം—

സാഹിത്യത്തിൽ രാഷ്ട്രീയമില്ലാതിരുന്നിട്ടുണ്ടോ?

രാഷ്ട്രീയം ജീവിതത്തിൻെറ അവിഭാജ്യഘടകമല്ലേ? സാഹിത്യമുണ്ടായനാൾമുതൽ, രാഷ്ട്രീയം സാഹിത്യത്തിലെ പ്രതിപാദ്യവിഷയമായിരുന്നില്ലേ? വാല്മീകിയുടെയും വ്യാസൻെറയും ഹോമറിൻെറയും ഇതിഹാസങ്ങൾ രാഷ്ട്രീയപ്രശ്നങ്ങളല്ലേ കൈകാര്യംചെയ്തിരിക്കുന്നതു്? എന്താണു് രാമായണകഥയുടെ അടിസ്ഥാനം? ചേടത്തിയുടെ മകനായ രാമൻ ഭരിക്കണോ, അനുജത്തിയുടെ മകനായ ഭരതൻ ഭരിക്കണോ എന്ന തക്കത്തിൽനിന്നല്ലേ, രാമായണകഥ ഉത്ഭവിക്കുന്നതു്? മഹാഭാരതത്തിലെ ഇതിവൃത്തമെന്താണു്? പാണ്ഡവർ ഭരിക്കണോ, കൗരവർ ഭരിക്കണോ എന്ന തക്കമല്ലേ, മഹാഭാരതയുദ്ധത്തിൻെറ അടിസ്ഥാനം? രാമായണത്തിലേയും മഹാഭാരതത്തിലേയും കഥകളുടെ വികാസത്തോടൊപ്പം, ജീവിതത്തിൻെറ വിവിധമണ്ഡലങ്ങളിലേക്ക കഥകൾ ഒഴുകിപ്പോകുന്നുണ്ടു്. പക്ഷേ, കഥയുടെ മമ്മം ആരു ഭരിക്കണം എന്ന തക്കമാണു്—എന്നുവച്ചാൽ, 'രാഷ്ട്രീയം'.

ടോൾസ്റ്റായിയുടെ 'യുദ്ധവും സമാധാനവും' എന്ന ഇതിഹാസം, രാഷ്ട്രീയപ്രശ്നത്തിൽനിന്നു രൂപംപൂണ്ടതല്ലേ? നെപ്പോളിയന്റെ റഷ്യാആക്രമണമല്ലേ, അതിലെ പ്രതിപാദ്യവിഷയം? ഒരുരാജ്യം മറെറാരുരാജ്യത്തെ ആക്രമിക്കുന്നതു് എന്തിനാണു്? തോല്പിച്ച കീഴടക്കി ഭരിക്കാൻ

വേണ്ടിയല്ലേ? അതു രാഷ്ട്രീയമല്ലാതെ മറെറന്താണു്? അതിരിക്കട്ടെ.

സാഹിത്യത്തിൽ രാഷ്ട്രീയം പ്രസരിക്കാത്ത കാലഘട്ടം എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടോ? നമ്മുടെ നാട്ടിൽ രാജഭരണം ഉണ്ടായിരുന്നകാലത്തു്, സാഹിത്യത്തിൽ രാഷ്ട്രീയം പ്രസരിച്ചിരുന്നില്ലേ? അന്നത്തെ കവികളെല്ലാം രാജമംഗളശ്ലോകങ്ങൾ എഴുതിയില്ലേ? രാജാവിനു മംഗളശ്ലോകം എഴുതുന്നതു രാഷ്ട്രീയമല്ലേ? ഒരു സക്കാരിനെ എതിക്കുന്നതു രാഷ്ട്രീയമാണെന്നും അനുകൂലിക്കുന്നതു രാഷ്ട്രീയമല്ലെന്നും വിവരമുള്ളവരാരെങ്കിലും പറയുമോ?

ജീവിതത്തിൽ രാഷ്ട്രീയമുണ്ടു്

സാഹിത്യത്തിൽ പ്രസരിക്കുന്നതു ജീവിതമാണു്. ജീവിതത്തിൽ 'രാഷ്ട്രീയ'വും 'സാമ്പത്തിക'വും 'ലൈംഗിക'വും എല്ലാം ഉൾപ്പെടും. എല്ലാം പരസ്പരം ബന്ധപ്പെട്ടിരിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് എല്ലാം ഉൾപ്പെട്ട ജീവിതമാണു സാഹിത്യകാരന്റെ പ്രശ്നം. എന്നുവച്ചാൽ, ജീവിതം ആകെക്കൂടി കാണുവാൻ സാഹിത്യകാരനു കഴിവുണ്ടായിരിക്കണം. ജീവിതത്തിന്റെ വിവിധ മണ്ഡലങ്ങൾതമ്മിലും വിവിധപ്രശ്നങ്ങൾതമ്മിലും ഉള്ള ബന്ധം അറിയുക എന്നതാണു് സർവ്വപ്രധാനം.

ചുരുക്കിപ്പറയാം: സാഹിത്യകാരൻ ആദ്യമായി ജീവിതവിദ്യാത്ഥിയാവണം. എങ്കിൽമാത്രമേ, അയാൾക്കു സാഹിത്യകാരനാവാൻ ഒക്കുകയുള്ളു.

## ജനവും സിനിമഫോർമുലയും

ഞാനൊരു സിനിമാക്കാരനല്ല. പക്ഷേ, സിനിമാനിമ്മാണത്തിൽ സഹകരിച്ചിട്ടുണ്ടു്—ഒരു കഥാകൃത്തു് എന്ന നിലയിൽ.

എന്റെ അഞ്ചു നോവലുകൾ സിനിമയാക്കിക്കഴിഞ്ഞു. അതിൽനിന്നു പല അനുഭവങ്ങളും എനിക്കുണ്ടായി

ട്ടുണ്ടു്. അതിൽ ചിലതെല്ലാം പറയുന്നതു പ്രയോജനകരമായിരിക്കും.

നോവൽ സിനിമയാക്കാൻ കൊടുക്കുമ്പോൾ, ആദ്യമായി ഒരു പ്രശ്നം ഉദിക്കും—തിരക്കഥ ആരു് എഴുതണം എന്നു്. ''സാറിന്റെ നോവലു നല്ല നോവലാ. പക്ഷേ, അതു സിനിമയ്ക്കു പററത്തക്കവിധത്തിൽ ആക്കിയെടുക്കണം.'' ഏതാണ്ടു് ഈ വാക്കുകൾതന്നെയോ, അല്ലെങ്കിൽ ഈ അർത്ഥത്തിലോ, എല്ലാ നിർമ്മാതാക്കളും സംവിധായകരും പറയുക പതിവാണു്.

സിനിമയ്ക്കു പററത്തക്കവിധത്തിൽ ആക്കിയെടുക്കുക എന്നു പറഞ്ഞാൽ എന്താണു്? വായിക്കാൻവേണ്ടി എഴുതിയ നോവലിനെ, കാണാനുള്ള സിനിമയാക്കുക എന്നതാണോ? അല്ല —നിർമ്മാതാവും സംവിധായകനും പറയുമ്പോൾ അർത്ഥം അതല്ല. കാണികളെ കിക്കിളികൊള്ളിക്കാനും, ചിരിപ്പിക്കാനും, കൈയടിപ്പിക്കാനും പററിയ കുറെ റെഡിമെയ്ഡ് സാധനങ്ങൾ അവരുടെ കൈവശമുണ്ടു്. അതു് കഥയിൽ കുത്തിത്തിരുകുക എന്നു മാത്രമേ അവർക്കു് ഉദ്ദേശമുള്ളു. അങ്ങനെയാണു് 'സിനിമയ്ക്കു പററത്തക്കവിധത്തിൽ' ആക്കിയെടുക്കുന്നതു്.

ഏതു കഥയായാലും, ആരുടെ കഥയായാലും, 'സിനിമയ്ക്കു പററത്തക്കവിധത്തിൽ' ആക്കിക്കഴിയുമ്പോൾ, കഥ ഉണ്ടായിരിക്കുകയില്ല സിനിമയുടെ 'ഫോർമുല' മാത്രം ഉണ്ടായിരിക്കും. അടി, കൊല, കളി, ഡാൻസ് മുതലായതെല്ലാമാണല്ലോ സിനിമയുടെ ഫോർമുല. അതൊന്നുമില്ലെങ്കിൽ സിനിമ 'ഓടുകയില്ലെ'ന്നാണു് വിശ്വാസം

സിനിമയിൽ ഒരു സർവ്വാധിപതിയുണ്ടു്. ആ സർവ്വാധിപതിയുടെ പേർ ഡിസ്ട്രിബ്യൂട്ടർ എന്നാകുന്നു. അയാളിൽനിന്നു പണം വാങ്ങിയിട്ടാണു് നിർമ്മാതാവു സിനിമ എടുക്കുന്നതു്. അതുകൊണ്ടു് ഡിസ്ട്രിബ്യൂട്ടരുടെ നിർദ്ദേശങ്ങളെ അനുസരിക്കുവാൻ നിർമ്മാതാവു നിർബ്ബന്ധിതനാണു്. എത്ര അടി വേണമെന്നും, എത്ര ഡാൻസ് വേണമെന്നും, നായിക എത്രപ്രാവശ്യം നഗ്നയായി പ്രത്യക്ഷ

പ്പെടണമെന്നും മററും ഡിസ്ട്രിബ്യൂട്ടർ ആജ്ഞാപിക്കും. ആജ്ഞകൾ അനുസരിച്ചില്ലെങ്കിൽ പണം കിട്ടുകയില്ല. സിനിമയുടെ നിർമ്മാണം നടക്കുകയുമില്ല.

ഏതെങ്കിലും ഒരു സിനിമയിൽ സദസ്സിന്റെ കൈയടി കിട്ടിയ ഒരു രംഗമുണ്ടെങ്കിൽ, അത്തരം രംഗങ്ങൾ സൃഷ്ടിക്കുവാനാണു് ഓരോ ഡിസ്ട്രിബ്യൂട്ടറും ശ്രമിക്കുന്നതു്. കഥയും തിരക്കഥയും എഴുതുന്നവരോടു ഡിസ്ട്രിബ്യൂട്ടർ എന്ന സർവ്വാധിപതി പറയും:

''പാട്ടുപെട്ടുണ്ടാക്കുന്ന കാശാ, സിനിമയ്ക്കു മുടക്കുന്നതു്. ലാഭമൊന്നും കിട്ടിയില്ലെങ്കിലും മുതലു തിരിച്ചു കിട്ടണ്ടേ? പൊതുജനത്തിനു രസിച്ചാലേ മുതലു തിരിച്ചു കിട്ടൂ. അവരെ രസിപ്പിക്കാൻ ഇതെല്ലാം വേണം.''

നിർമ്മാതാവു് ഡിസ്ട്രിബ്യൂട്ടർ പറയുന്നതിനെ തല കുലുക്കി സമ്മതിക്കണം. അല്ലെങ്കിൽ പണം കൊടുക്കുകയില്ല, അയാൾ സമ്മതിക്കും. നിർമ്മാതാവും ഡിസ്ട്രിബ്യൂട്ടറും സമ്മതിച്ചാൽ പിന്നെ, സംവിധായകനു സമ്മതിക്കാതിരിക്കാൻ ഒക്കുമോ? അയാളും സമ്മതിക്കും. അങ്ങനെ ഏതൊരു മഹത്തായ കഥയു സിനിമയുടെ ഫോർമുല കഥയായി മാറും.

ഇതിനെല്ലാം കുററംപറയുന്നതു പൊതുജനത്തെയാണു്. അവർ മണ്ടന്മാരായതുകൊണ്ടു് അവരെ പ്രീതിപ്പെടുത്താൻവേണ്ടി മാത്രം സിനിമയിൽ നഗ്നതയും കൊലപാതകവും കൊണ്ടുവരുന്നു എന്നാണു പറയുന്നതു്. പൊതുജനങ്ങളുടെമേൽ കൊണ്ടുവരുന്ന ഈ ആരോപണം ശരിയാണോ?

ഈ ആരോപണത്തെ ഞാൻ പൂർണ്ണമായും നിഷേധിക്കുന്നു. ഒരു വിപ്ലവകാരി എന്ന നിലയിൽ, ഒരു സാഹിത്യകാരൻ എന്ന നിലയിൽ, ഒരു നാടകക്കാരൻ എന്ന നിലയിൽ, ഒരു സിനിമക്കാരൻ എന്ന നിലയിൽ കേരളത്തിലെ പൊതുജനങ്ങളുമായി അടുത്തിട്ടുള്ളവനാണു് ഞാൻ. അവർ സംസ്കാരമില്ലാത്തവരല്ല. മണ്ടന്മാരുമല്ല.

സിനിമയിലുള്ള എന്റെ ആദ്യത്തെ അനുഭവം 'ഓടയിൽനിന്നു'' എന്ന നോവൽ സിനിമ ആക്കിയപ്പോഴാ

ണ്. ഫോർമുലയില്ലാത്ത ചിത്രമായിരുന്നു അതു്. പക്ഷേ, പൊതുജനങ്ങൾ ശ്വാസംവിടാതിരുന്നു കണ്ടു. കണ്ടവർ തന്നെ പിന്നെയും കണ്ടു. വർഷങ്ങൾ ചിലതു കഴിഞ്ഞുവെങ്കിലും ഇപ്പോഴും ആ സിനിമ പ്രദർശിപ്പിക്കുന്നുണ്ടു്. അതിനുശേഷമാണു് തകഴിയുടെ 'ചെമ്മീൻ' എന്ന സിനിമ പ്രദർശിപ്പിച്ചതു്. അതും ഫോർമുലയില്ലാത്ത ചിത്രമായിരുന്നു. ബഹുജനങ്ങൾ കണ്ടു പിന്നെയും പിന്നെയും കണ്ടു. അവാർഡും കിട്ടി.

അപ്പോൾ, ബഹുജനങ്ങളെ രസിപ്പിക്കാൻ ഫോർമുല വേണോ? ബഹുജനങ്ങൾ സംസ്കാരമില്ലാത്ത മണ്ടന്മാരാണോ?

ഒരു പെണ്ണു് മുണ്ടുടുക്കാതെ റോഡിൽക്കൂടി നടന്നാൽ കണ്ടുരസിക്കാൻ കുറേപ്പേർ ഉണ്ടാവും. ചിലർ കൈയടിച്ചു എന്നും വരും. അതുകൊണ്ടു പൊതുജനങ്ങൾ അങ്ങനെയുള്ളവരാണെന്നു പറയാമോ?

സിനിമ കാണാൻ പോകുന്നവർ സംസ്കാരം വർദ്ധിപ്പിക്കാനല്ല, രസിക്കാനാണു പോകുന്നതു്, എന്നു ഞാൻ സമ്മതിക്കുന്നു. പക്ഷേ, നഗ്നതയും വെട്ടുംകുത്തും കൊലപാതകവും കണ്ടാൽ മാത്രമേ അവർ രസിക്കുകയുള്ളു എന്നു പ്രതിജ്ഞചെയ്തുകൊണ്ടല്ല പോകുന്നതു്. അതൊക്കെയാണു് അവരെ രസിപ്പിക്കുന്നതെന്നു്, ഡിസ്ട്രിബ്യൂട്ടർമാരും നിർമ്മാതാക്കളും സംവിധായകരും തെററിദ്ധരിച്ചിരിക്കുന്നു എന്നുമാത്രം.

എന്റെ 'സ്വപ്നം' എന്ന നോവൽ ഈയിടെയാണു സിനിമയാക്കിയതു്. പ്രദർശനം ആരംഭിക്കുന്നതിനുമുമ്പു്, ക്ഷണിക്കപ്പെട്ട ഒരു സദസ്സിന്റെ മുൻപിൽ ആ ചിത്രം പ്രദർശിപ്പിച്ചു. ചിലർ എന്നോടു പറഞ്ഞു, ലോ ക്ലാസ്സിനു ചിത്രം രസിക്കുകയില്ലെന്നു്. ഹൈ ക്ലാസ്സു് ചിത്രമാണെന്നാണു് അവർ പറഞ്ഞതു്. എന്നുവച്ചാൽ ലോ ക്ലാസ്സിനെ രസിപ്പിക്കാനുള്ള ഫോർമുലകൾ ചിത്രത്തിലില്ല എന്നർത്ഥം.

ഞാൻ അവരുടെ അഭിപ്രായത്തോടു യോജിച്ചില്ല. ലോ ക്ലാസ്സിനൊപ്പം കൂടെ ജീവിച്ചിട്ടുള്ള എനിക്കു ധൈര്യമാ

യിരുന്നു, അവർക്കു് ഈ ചിത്രം രസിക്കുമെന്നു്. ചിത്രം പ്രദർശനം തുടങ്ങിയതിനുശേഷം ഞാൻ തിയേറ്ററിൽ മൂന്നു പ്രാവശ്യം പോയി. തിയേറ്റർ നിറഞ്ഞിരുന്നു. ലോ ക്ലാസ്സിന്റെ ഇരിപ്പിടങ്ങൾ ഒന്നുപോലും ഒഴിഞ്ഞു കണ്ടില്ല.

മരത്തിനുചുറ്റും ഓടി പ്രണയിക്കലും, നഗ്നതയും, നൃത്തവും, കൊലപാതകവും ഇല്ലെങ്കിൽ ലോ ക്ലാസ്സിനു സിനിമ രസിക്കുകയില്ലേ? അവർക്കു രസിക്കുമെന്നാണു് എന്റെ അനുഭവം, അതാണു നേരും. അതൊന്നുമില്ലാതെയാണു് ആദ്യകാലങ്ങളിൽ മലയാളസിനിമകൾ ഇറങ്ങിയിരുന്നതു്. അന്നു ലോ ക്ലാസ്സിനു രസിക്കുകയും ചെയ്തു.

പിന്നീടു ഫോർമുലകൾ വന്നു. മറ്റൊന്നും കാണാനില്ലാത്തതുകൊണ്ടു് ലോ ക്ലാസ്സും ഹൈ ക്ലാസ്സും അതു കാണുന്നു എന്നു മാത്രം.

## നോവൽ—ഇന്നും എന്നും

'നോവൽ ഇന്നലെ, ഇന്നു്, നാളെ' എന്ന വിഷയത്തെപ്പറ്റി ചില സിമ്പോസിയങ്ങളും ചർച്ചകളും നടന്നതായി പത്രങ്ങളിൽ കണ്ടു. ഒരു സിമ്പോസിയത്തിൽ പങ്കുകൊള്ളാൻ ഞാൻ നിർബ്ബന്ധിതനാവുകയും ചെയ്തു. അപ്പോൾ എന്റെ മനസ്സിൽ ഉയർന്നുവന്ന ചില ചോദ്യങ്ങളാണു് ഈ ലേഖനത്തിന്റെ വിഷയം.

ഇന്നലത്തെ നോവൽ എവിടെയാണു് അവസാനിച്ചതു്? ഇന്നത്തെ നോവൽ എവിടെയാണു തുടങ്ങിയതു്? എവിടെയാണു് ഇന്നത്തെ നോവൽ അവസാനിക്കുവാൻ പോകുന്നതു്? നാളത്തെ നോവൽ എവിടെനിന്നു തുടങ്ങും? ദിവസങ്ങളും, മാസങ്ങളും, ആണ്ടുകളും തുടങ്ങുകയും അവസാനിക്കുകയും ചെയ്യുന്നതുപോലെ, നോവലുകളെ തരംതിരിക്കുന്നതു ശരിയാവുമോ?

എന്താണു നോവൽ?

കഥ—കഥയാണു നോവൽ. മനുഷ്യനായ നോവലിസ്റ്റു് അയാളുടെയും, അയാളുടെ സഹോദരജീവികളുടെയും കഥ പറയുന്നതാണു നോവൽ. നോവലിസ്റ്റു് അനുഭവിക്കുകയും, കാണുകയും, കേൾക്കുകയും, വ്യാഖ്യാനിക്കുകയും ചെയ്യുന്ന ജീവിതത്തിൽനിന്നാണു് നോവൽ ഉണ്ടാവുന്നതു്.

ഓരോ മനുഷ്യനും ജീവിതത്തെപ്പററി അയാളുടേതായിട്ടുള്ള കാഴ്ചപ്പാടുണ്ടു്. എന്നുവെച്ചാൽ, എല്ലാ മനുഷ്യക്കും വ്യത്യസ്തങ്ങളായ ജീവിതവ്യാഖ്യാനങ്ങളുണ്ടു്. മനുഷ്യരായ നോവലിസ്ററുകളുടെ ജീവിതവ്യാഖ്യാനവും, വിഭിന്നങ്ങളായിരിക്കും. ഓരോ നോവലിസ്റ്റിന്റെയും നോവലുകളിൽ അയാളുടെ ജീവിതവ്യാഖ്യാനം പ്രകടമാവുകയും ചെയ്യും.

വ്യത്യസ്തങ്ങളായ സാമൂഹ്യ-രാഷ്ട്രീയ-സാംസ്കാരിക പശ്ചാത്തലത്തിൽ, നോവലിസ്റ്റുകൾ ജനിക്കുകയും വളരുകയും ചെയ്യുന്നു. സാമ്പത്തികനില, കുടുംബബന്ധങ്ങൾ, വിദ്യാഭ്യാസം മുതലായ പലതും, നോവലിസ്റ്റിന്റെ ജീവിതവീക്ഷണത്തിന്റെ അടിസ്ഥാനഘടകങ്ങളായിരിക്കുകയും ചെയ്യും.

ഈ വീക്ഷണവ്യത്യാസത്തെ ഒരുദാഹരണംകൊണ്ടു തെളിയിക്കാം:

ഒരു ഭർത്താവു് രാത്രിയിൽ വീട്ടിലേക്കു കേറിച്ചെന്നപ്പോൾ, അയാളുടെ ഭാര്യ കാമുകനുമായി സല്ലപിക്കുന്നതു കാണുന്നു. അയാൾ വെട്ടുകത്തിയെടുത്തു ഭാര്യയെ വെട്ടിക്കൊല്ലുന്നു. പോലീസു് അയാളെ പിടിച്ചുകൊണ്ടുപോവുന്നു.

മറെറാരു ഭർത്താവു് രാത്രി വീട്ടിലേക്കു ചെല്ലുമ്പോൾ, ഭാര്യ കാമുകനോടൊത്തു കട്ടിലിൽ കിടക്കുന്നതു കാണുന്നു. അയാൾ ആത്മാലാപംചെയ്യുന്നു—'ജീവിതം വഞ്ചനയാണു്, അത്ഥമില്ലാത്തതാണു്, മായയാണു്.' അയാൾ ഇറങ്ങിപ്പോകുന്നു. അയാൾ സന്യാസിയാവുന്നു.

പിന്നൊരു ഭർത്താവു് വീട്ടിൽ ചെന്നപ്പോഠം, ഭാര്യ കാമുകനോടുകൂടി ശയിക്കുന്നതു കാണുന്നു. അയാഠം അവരോടു പറയുന്നു—'നിങ്ങഠം തമ്മിലാണു യോജിക്കുന്നതു്. നിങ്ങഠം ഒന്നിച്ചു ജീവിക്കുക. എനിക്കു വേറെ ഭാര്യയെ കിട്ടുമോ എന്നു നോക്കട്ടെ.' അയാഠം ഇറങ്ങിപ്പോകുന്നു.

ഇനിയൊരു ഭർത്താവു് വീട്ടിൽ ചെന്നപ്പോഠം, ഭാര്യ കാമുകനുമായി സല്ലപിക്കുന്നു. അയാഠം ഭാര്യയെ വിളിച്ചു ശാസിക്കുന്നു. തെററു ക്ഷമിക്കണമെന്നു് അവഠം അപേക്ഷിക്കുന്നു. അയാഠം തെററു ക്ഷമിക്കുന്നു. അവർ വീണ്ടും ഭാര്യാഭർത്താക്കന്മാരായി കഴിയുന്നു.

ഒരു സംഭവം നാലുപേരിൽ, നാലു പ്രതികരണങ്ങളാണുണ്ടാക്കിയതു്. ഇതുപോലെ, ജീവിതം ഓരോ മനുഷ്യനിലും, വ്യത്യസ്തങ്ങളും വിഭിന്നങ്ങളുമായ പ്രതികരണങ്ങളുണ്ടാക്കും. മനുഷ്യരായ നോവലിസ്റ്റുകളുടേയും സ്ഥിതി അതുതന്നെ.

ചുരുക്കത്തിൽ—ജീവിതം നോവലിസ്റ്റിലുണ്ടാക്കുന്ന പ്രതികരണത്തെ ആവിഷ്കരിക്കുന്നതാണു നോവൽ. എല്ലാ കാലത്തും എല്ലാ ദേശത്തും, അങ്ങനെയാണു നോവലുകളുണ്ടായിട്ടുള്ളതു്. ഇനിയും അങ്ങനെയാണു നോവലുകഠം ഉണ്ടാവാൻപോവുന്നതു്.

പ്രതിപാദനം

ഓരോ നോവലിസ്റ്റിനും, അയാളുടേതായിട്ടുള്ള പ്രതിപാദനരീതിയുണ്ടു്. ഓരോ നോവലിസ്റ്റും കഥ തുടങ്ങുന്നതും, കഥയെ വികസിപ്പിക്കുന്നതും, കഥ അവസാനിപ്പിക്കുന്നതും, അയാളുടേതായിട്ടുള്ള 'ടെക്‌നിക്കി'ൽക്കൂടിയായിരിക്കും. പ്രതിപാദനരീതിയിലുള്ള ഈ വ്യത്യാസം, നോവലിസ്റ്റുകഠംക്കു മാത്രമല്ല, എല്ലാ മനുഷ്യരിലും ഉണ്ടു്. തീവണ്ടിയിൽ നടന്ന ഒരു കൊലപാതകത്തെപ്പററി, ദൃക്‌സാക്ഷികഠം തരുന്ന വിവരണത്തിൽ ഈ വ്യത്യാസം കാണാം.

ഒരു ദൃക്‌സാക്ഷി പറയും—''നിലവിളി കേട്ടു ഞാൻ ഉണർന്നു. അയാഠം കുത്തുകൊണ്ടു താഴെ വീണു രക്തത്തിൽ

കുളിച്ചു പിടയുകയാണു്.'' പിന്നീടയാാം കുത്തുകൊണ്ട ആളിനെ വിവരിക്കും. യാത്രസ്സിടയിൽ അയാാം പറഞ്ഞതും മററും ഓമ്മയിൽനിന്നു പറയും. കുത്തിയ ആാം ട്രെയിനിൽനിന്നു ചാടിപ്പോയി എന്നും പറയും.

മറെറാരാാം, കുത്തിയ ആളെപ്പററി ആയിരിക്കും പറയുക—''കുത്തുകഴിഞ്ഞു് അയാാം വാതിൽ തുറന്നു്, പുറത്തേക്കു ചാടി. അയാളെ കണ്ടപ്പോാം തന്നെ, എനിക്കു പ്പാവത്ത സംശയം തോന്നി. ആരോടും ഒന്നും സംസാരിക്കുകയില്ല. കുത്തുകൊണ്ട ആളിനെ, ഇടസ്സിടെ ഒളിഞ്ഞു നോക്കുകയും ചെയ്യും.''

പിന്നൊരാാം പറയും—''രണ്ടു പേരെയും എനിക്കു പരിചയമുണ്ടു്. എന്റെ നാട്ടുകാരാണവർ. കുത്തുകൊണ്ടവനു്, കത്തിയവന്റെ ഭാര്യയുമായി രഹസ്യബന്ധമുണ്ടു്. കുറെ പണം വഞ്ചിച്ചു് എടുത്തിട്ടുമുണ്ടു്. പക്ഷേ, കുത്തിയവൻ ഒരു പാവമാണു്. അവൻ കുത്തുമെന്നു വിചാരിക്കാൻ വയ്യ.''

പ്രതിപാദനത്തിലുള്ള ഈ വ്യത്യാസം, എല്ലാ മനുഷ്യരിലും ഉള്ളതാണു്. ആ വ്യത്യാസം നോവലിസ്റ്റുകളിലുമുണ്ടു് എന്നുമാത്രം.

നോവലുകളെപ്പററിയുള്ള ചച്ചയിൽ, ചിലർ നോവൽ 'ടെക്നിക്കി'നെപ്പററി സംസാരിക്കുന്നതു കേൾക്കുമ്പോാം, എനിക്കു ചിരിവരും. ഏതെങ്കിലും ഒരു നോവലിസ്റ്റിന്റെ പ്രതിപാദനരീതിയെ എടുത്തുവെച്ചുകൊണ്ടു്, അതു നോവലിന്റെ പൊതുവായ 'ടെക്നിക്കു്' ആണു് എന്നു പറയുകയാണവർ. നോവലിനു പൊതുവായി ഒരു ടെക്നിക്കു് ഇല്ല. നോവലിനു പൊതുവായിട്ടുള്ളതു് ഒന്നുമാത്രം—കഥയാണു് എന്നുള്ളതു മാത്രം.

അപ്പോാം, ഒരു ചോദ്യം - കാലത്തിന്റെ മാററമനുസരിച്ചു്, നോവലിനും മാററമുണ്ടാകുമോ?

ഉത്തരം—ജീവിതത്തിനു മാററം സംഭവിക്കുന്നുണ്ടു്. അതുകൊണ്ടു്, നോവലിൽ ആവിഷ്കരിക്കുന്ന ജീവിതത്തിൽ മാററം പ്രതിഫലിക്കാതെ തരമില്ല. പക്ഷേ, നോ

വലിന്റെ മൗലികസ്വഭാവത്തിൽ മാററമുണ്ടാകുന്നില്ല. നോവൽ എന്നും കഥയാണു്, ജീവിതാവിഷ്കരണമാണു്.

മോഹഭംഗം

ഈ കാലഘട്ടത്തിന്റെ നോവൽ, എന്നൊരുതരം നോവലുണ്ടെന്നു ചിലർ പറയുന്നു. അതിനു പ്രത്യേകമായ ഒരു ഫിലാസഫിയുണ്ടെന്നും, അവർ പറയുന്നു. ''ജീവിതം ദുഃഖപൂർണ്ണമാണു്, അർത്ഥമില്ലാത്തതാണു്'' എന്നത്രേ, ആ ഫിലാസഫിയുടെ അടിസ്ഥാനതത്ത്വം. ദുഃഖപൂർണ്ണവും അർത്ഥരഹിതവുമായ ജീവിതവും ചുമന്നുകൊണ്ടു നടക്കുന്ന കഥാപാത്രങ്ങളെ അവതരിപ്പിച്ചാൽ, അതു കാലഘട്ടത്തിന്റെ നോവലാവുമെന്നു് അവർ പറയുന്നു. അതിനു് അത്യന്താധുനികമെന്നും പേരുണ്ടത്രേ!

കല്ലു കൂട്ടിയുരച്ചു തീയുണ്ടാക്കുന്നതു്, അത്യന്താധുനിക ശാസ്ത്രമാണെന്നു് ഒരുത്തൻ പറഞ്ഞാലോ? അവനെ ഭ്രാന്താശുപത്രിയിലേക്ക കൊണ്ടുപോവുകയല്ലേ വേണ്ടതു്?

ജീവിതം ദുഃഖമാണെന്നും, അർത്ഥശൂന്യമാണെന്നും, അതൊരു ഭാരമാണെന്നും ഉള്ള ഫിലാസഫി, അഥവാ ജീവിതവീക്ഷണം, വളരെ പഴക്കമുള്ളതാണു്. ഇന്ത്യ ചവച്ചുതുപ്പിയ ഫിലാസഫിയാണതു്. ആ ഫിലാസഫി ഏതോ സായ്പന്മാർ നോവലിൽ ആവിഷ്കരിച്ചു. അപ്പോഠം അതു് അത്യന്താധുനികമാണെന്നും പറഞ്ഞു്, അതിനെ അനുകരിക്കുന്നവർ ഭ്രാന്തന്മാരാണോ? അല്ല—അവർ തട്ടിപ്പുകാരാണു്. സൃഷ്ടിക്കുവാൻ കഴിവില്ലാത്ത അനുകരണക്കാരാണവർ.

നോവൽ കഥയാണു്. കഥ എഴുതണമെങ്കിൽ, എഴുതാൻ കഥ വേണം. കഥ ഉണ്ടാവണമെങ്കിൽ, ജീവിതം പഠിക്കണം. ജീവിതം പഠിക്കണമെങ്കിൽ, ജീവിച്ചു പഠിക്കണം.

# വിപ്ലവാഭാസം

എല്ലാവക്കും ജോലി വേണം. വിദ്യാഭ്യാസമുള്ളവക്കും, വിദ്യാഭ്യാസമില്ലാത്തവക്കും ജോലി വേണം.

ചോദ്യം—എല്ലാവക്കും ജോലി കിട്ടിയാൽ പിന്നെ എന്തുചെയ്യും?

ഉത്തരം—ജോലി ചെയ്യാതിരിക്കും.

തൊഴിലാളി ഫാക്ടറിയിൽ പോകും. കഷ്കൻ വയലിൽ പോകും. ക്ലാക്ക് ആഫീസിൽ പോകും. അദ്ധ്യാപകൻ സ്കൂളിൽ പോകും.

എന്തിന് ?

ജോലി ചെയ്യാതിരിക്കാൻ.

ജോലിക്ക പോകുന്നതു്, ജോലി ചെയ്യാതിരിക്കാനാണോ?

ജോലിക്ക പോവുക എന്നുവച്ചാൽ കൂലി വാങ്ങുക എന്നാകുന്നു അത്ഥം. അതാകുന്നു സോഷ്യലിസം.

ജോലി ചെയ്യാതെ കൂലി വാങ്ങുന്നതു സോഷ്യലിസമാണോ?

അതാണു സോഷ്യലിസം. സോഷ്യലിസം അതാണെന്നു ഞങ്ങളുടെ നേതാക്കന്മാർ ഞങ്ങളെ പഠിപ്പിച്ചിട്ടുണ്ടു്.

മാർക്ക്സും ലെനിനും അങ്ങനെയാണോ പറഞ്ഞിട്ടുള്ളതു്?

മാക്ക്സും ലെനിനും എന്തു പറഞ്ഞു എന്നു ഞങ്ങൾക്കു് അറിഞ്ഞുകൂടാ. അതൊന്നും അറിഞ്ഞിട്ട കാര്യവുമില്ല. ഞങ്ങളുടെ നേതാക്കന്മാർ പറയുന്നതാണു ഞങ്ങൾക്ക കാര്യം. അതാണു ഞങ്ങൾക്ക ലാഭം.

അതിലെന്താ ലാഭം?

ജോലിചെയ്യാതെ കൂലി വാങ്ങാം. അതുതന്നെ ലാഭം.

ജോലി ചെയ്യാതിരുന്നാൽ, ജീവിതവിഭവങ്ങൾ ഉണ്ടാവുമോ? പണമുണ്ടാവുമോ? കൂലി തരാൻ ഒക്കുമോ?

ജീവിതവിഭവങ്ങൾ ഉണ്ടാവുമോ എന്നും, പണം ഉണ്ടാവുമോ എന്നും നോക്കേണ്ട കാര്യം ഞങ്ങൾക്കില്ല.

ഞങ്ങൾക്കു കൂലി കിട്ടണം. ഞങ്ങൾ ആവശ്യപ്പെടുമ്പോഴെല്ലാം കൂലി കൂട്ടിത്തരികയും വേണം.

തരുന്നില്ലെങ്കിലോ?

തരുന്നില്ലെങ്കിൽ ജീവിതം സ്തംഭിപ്പിക്കും. കടകൾ തുറക്കാൻ സമ്മതിക്കില്ല. ബസ്സുകൾ ഓടിയാൽ കല്ലെറിഞ്ഞു തകർക്കും. ട്രെയിൻ മറിച്ചിടും. പോസ്റ്റ് കമ്പി–ടെലഫോൺ–റേഡിയോ എന്നിവയെല്ലാം തകർക്കും. പോലീസിനെയും സി. ആർ. പി.യെയും കല്ലെറിയും. വിപ്ലവം സിന്ദാബാദ്!

അതു വിപ്ലവമാണോ? സാമൂഹ്യവിരുദ്ധപ്രവർത്തനങ്ങളല്ലേ?

ഞങ്ങൾക്കു കൂടുതൽ കൂടുതൽ കൂലി തരുന്നതാണു സാമൂഹ്യം. ഞങ്ങൾ ജോലി ചെയ്താലും ഇല്ലെങ്കിലും ഞങ്ങൾക്കു കൂടുതൽ കൂലി തരേണ്ടതു് സമൂഹത്തിന്റെ കടമയാണു്.

കൂലി തരാനുള്ള വക ആകാശത്തുനിന്നു പൊട്ടിവീഴുമോ?

അതൊന്നും അറിയേണ്ട ആവശ്യം ഞങ്ങൾക്കില്ല. ഞങ്ങൾക്കു തൃപ്തിയാവുന്നതുവരെ കൂലി കൂട്ടിത്തന്നുകൊണ്ടിരിക്കണം. അല്ലെങ്കിൽ—ഇൻക്വിലാബ്, സിന്ദാബാദ്!

വെള്ളമില്ലാത്ത കിണററിൽനിന്നു വെള്ളംകോരാനൊക്കുമോ?

കുഴിച്ചു വെള്ളമുണ്ടാക്കണം

ആരു കുഴിക്കണം?

സമൂഹം കുഴിക്കണം.

സമൂഹത്തിൽ നിങ്ങൾ ഉൾപ്പെടുകയില്ലേ?

ഞങ്ങളോടു് ഇങ്ങനെയൊന്നും ചോദിക്കരുതു്. ചോദിക്കുമ്പോഴെല്ലാം കൂലി കൂട്ടിത്തരണം. അല്ലെങ്കിൽ— ഇൻക്വിലാബ് സിന്ദാബാദ്!

കോളജിൽ പോകുന്നതെന്തിനാ?

കോളജിൽ പോകുന്നതു പഠിക്കാതിരിക്കാൻ. എന്നു വച്ചാൽ, പഠിപ്പുമുടക്കാൻ.

അതിനു കോളജിൽ പോകണോ? വീട്ടിലിരുന്നാൽ പോരേ?

അതു പോരാ. കോളജിൽ പോവുകയും പഠിക്കാതിരിക്കുകയും ചെയ്യണം. ചില മണ്ടന്മാർ പഠിക്കാൻവേണ്ടി കോളജിൽ വരും. ഞങ്ങൾ ചെന്നിട്ടുവേണം, അവരുടെ പഠിപ്പു മുടക്കാൻ.

പഠിക്കുന്നവർ മണ്ടന്മാരാണോ?

ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിൽ പഠിക്കുന്നവരെല്ലാം മണ്ടന്മാരാണു്.

ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിനു് എന്താ ദോഷം?

ദോഷമല്ലാതെ ഗുണം ഒന്നുമില്ല. സമൂലമായ മാററം വരുത്തണം.

എങ്ങനെയാണു മാററേണ്ടതു്?

സമൂലമായ മാററം. എന്നുവച്ചാൽ, വിദ്യാർത്ഥികളായ ഞങ്ങൾ പറയുന്നതുപോലെ മാററണം. എന്തു പഠിപ്പിക്കണമെന്നും, എങ്ങനെ പഠിപ്പിക്കണമെന്നും, എപ്പോൾ പഠിപ്പിക്കണമെന്നും, ആരു പഠിപ്പിക്കണമെന്നും, വിദ്യാർത്ഥികളായ ഞങ്ങൾ പറയും. അതുപോലെയങ്ങു പഠിപ്പിച്ചേച്ചാൽ മതി. പരീക്ഷയിലും സമൂലമായ മാററം വരുത്തണം.

എങ്ങനെ മാററണം?

ചോദ്യങ്ങളുണ്ടാക്കി വിദ്യാർത്ഥിപ്രതിനിധികളെ കാണിച്ചു സമ്മതം വാങ്ങണം. പാഠപുസ്തകങ്ങൾ നോക്കി ഞങ്ങൾ ഉത്തരം എഴുതും. എല്ലാവരെയും ഫസ്റ്റ്ക്ലാസ്സിൽ ജയിപ്പിച്ചേക്കണം.

പരീക്ഷ വേണ്ടെന്നുവച്ചാലോ?

പരീക്ഷ ഇല്ലാതിരിക്കുന്നതാണു് ഉത്തമം. മുപ്പതു ദിവസം ക്ലാസ്സിൽ ഹാജരായിട്ടുള്ളവരെയെല്ലാം ജയിപ്പിച്ചേക്കണം.

മുപ്പതു ദിവസം ക്ലാസ്സിൽ ഹാജരാവണമെന്ന നിബ്ബ ന്ധം വേണോ?

നിബ്ബന്ധം വേണ്ട. കോളജിൽ ചേരുന്ന എല്ലാ വി ദ്യാൎത്ഥികളെയും ഫസ്റ്റ്ക്ലാസ്സ് കൊടുത്തു പാസ്സാക്കണം, അതാണു വേണ്ടതു്. പഠിക്കുക, പഠിക്കുക എന്നു പറയു ന്നതു് പഴയ തലമുറയുടെ പിൻതിരിപ്പൻപ്രവണത യാണു്.

അജ്ഞതയാണോ പുതിയ തലമുറയുടെ മുദ്രാവാക്യം?

പഴയ തലമുറ ചെയ്തതൊന്നും, ഞങ്ങരം ചെയ്യുകയി ല്ല. അവർ പഠിച്ചു. ഞങ്ങരം പഠിക്കുകയില്ല.

നിങ്ങരം ഉണ്ണുമോ?

ഇൻകിലാബ് സിന്ദാബാദ്!

## അമേരിക്കയിലെ 'മരണക്കച്ചവടക്കാർ'

അമേരിക്കയെ ആരു ഭരിക്കുന്നു? അമേരിക്കൻസാമ്പ ത്തികഘടനയെപ്പററി അറിഞ്ഞാൽ മാത്രമേ, ആ ചോദ്യ ത്തിനു് ഉത്തരം പറയാൻ സാധിക്കുകയുള്ളു.

അമേരിക്കൻസാമ്പത്തികഘടന തികച്ചും മുതലാളി ത്തപരമാണു്—മുതലാളിത്തത്തിന്റെ ഏററവും വികസി തമായ രൂപം!

നമ്മുടെ രാജ്യത്തു ആയുധവ്യവസായം പൂൎണ്ണമായും സൎക്കാർ വകയാണു്. വ്യക്തികളോ കമ്പനികളോ ആയു ധമുണ്ടാക്കുന്നതു കുററകരവുമാണു്. നമ്മുടെ രാജ്യത്തു് റെയിൽവേ നടത്തുന്നതും സൎക്കാർതന്നെ. ബസ്സ്‌സൎവ്വീ സ് മിക്കവാറും സൎക്കാർ ഏറെറടുത്തുകഴിഞ്ഞു. ലൈഫ് ഇൻഷൂറൻസും ബാങ്കുകളും സൎക്കാർ നിയന്ത്രണത്തിൽത്ത ന്നെ. മററു വ്യവസായങ്ങരം പലതും ദേശസാൽക്കരിച്ചു കൊണ്ടിരിക്കുകയാണു്.

ഇതിൽനിന്നു നേരേ വിരുദ്ധമാണു് അമേരിക്കയി ലെ സ്ഥിതി. ഇൻഡസ്ത്രീയൽ കോപ്പറേഷൻസ് എന്നു

പറയുന്ന വലിയ മുതലാളിത്തസ്ഥാപനങ്ങളാണു്, ആററം ബോംബു് ഉൾപ്പെടെയുള്ള എല്ലാ ആയുധങ്ങളും ഉണ്ടാക്കുന്നതു്. അമേരിക്കൻ സക്കാർ മുതലാളിമാരിൽനിന്നു് ആയുധങ്ങൾ വിലകൊടുത്തു വാങ്ങിക്കൊള്ളും. റെയിൽവേ, റേഡിയോ, ടെലിവിഷൻ മുതലായതെല്ലാം മുതലാളിമാരുടെ സ്വകാര്യ ഉടമയിൽ നടത്തപ്പെടുന്നു. ബാങ്കുകൾ, ഇൻഷ്വറൻസുകൾ മുതലായവയും അങ്ങനെതന്നെ. ദേശീയവും അന്തർദ്ദേശീയവുമായ കച്ചവടവും മുതലാളിമാർ തന്നെ നടത്തുന്നു. സക്കാരിനു പൊതുവായ ഒരു നിയന്ത്രണമുണ്ടെങ്കിലും, മുതലാളിമാരുടെ താല്പര്യങ്ങൾക്കും ഹിതങ്ങൾക്കും വിരുദ്ധമായ നിയന്ത്രണങ്ങളൊന്നും അവിടെ വിലപ്പോവുകയില്ല.

അപ്പോൾ അമേരിക്കയെ ആരു ഭരിക്കുന്നു? തിരഞ്ഞെടുക്കപ്പെടുന്ന പ്രസിഡൻറുണ്ടു് പ്രതിനിധിസഭകളുണ്ടു്. വമ്പിച്ച ശമ്പളം വാങ്ങുന്ന ഉദ്യോഗസ്ഥന്മാരും, കോടതികളുമുണ്ടു്. പക്ഷേ, അമേരിക്കയെ ഭരിക്കുന്നതു മുതലാളിമാരാണു്.

അമേരിക്കൻ മുതലാളിമാരിൽവച്ചു് ഏററവുമധികം പണവും സ്വാധീനശക്തിയുമുള്ള രണ്ടുതരം മുതലാളിമാരുണ്ടു്—ആയുധക്കച്ചവടക്കാരും, മണ്ണെണ്ണക്കച്ചവടക്കാരും! അമേരിക്കയിലെ 'എണ്ണരാജാക്കന്മാർ' (Oil Kings) എന്ന പേരിലാണു് എണ്ണമുതലാളിമാരെ ലോകം അറിയുന്നതു്. ആയുധക്കച്ചവടക്കാരുടെ പേർ 'മരണക്കച്ചവടക്കാർ' (Merchants of death ) എന്നാകുന്നു. അവരാണു് യഥാത്ഥത്തിൽ അമേരിക്കൻസക്കാരിൻെറ ആഭ്യന്തരവും ബാഹ്യവുമായ നയങ്ങൾ രൂപീകരിക്കുന്നതു്.

സമാധാനകാലത്തും പെട്രോൾ കുറെയൊക്കെ ചെലവാകും. പക്ഷേ, യുദ്ധമുണ്ടായാൽ മാത്രമേ, പെട്രോളിനു വലിയ ചെലവുണ്ടാവുകയുള്ളു. യുദ്ധവിമാനങ്ങൾക്കും, യുദ്ധത്തിനുപയോഗിക്കുന്ന മററു വാഹനങ്ങൾക്കും വലിയ തോതിൽ പെട്രോൾ വേണമല്ലോ. അതുകൊണ്ടു് ലോകത്തിൽ എപ്പോഴും യുദ്ധങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കേണ്ടതു് അമേരിക്കയിലെ 'മണ്ണെണ്ണരാജാക്കന്മാ'രുടെ ആവ

ശ്യമാണു്. ആ യുദ്ധങ്ങളിലെല്ലാം അമേരിക്കയെ നേരി ട്ടു് ഇടപെടുവിക്കേണ്ടതും അവരുടെ ആവശ്യമാണു്.

മററുപലതിലുമെന്നപോലെ ആയുധനിർമ്മാണത്തി ലും അമേരിക്ക മററു രാജ്യങ്ങളെ കവച്ചുവച്ചിരിക്കുന്നു. അമേരിക്കൻസക്കാരല്ല, അമേരിക്കയിലെ 'മരണക്കച്ചവടക്കാരാ'ണു് ആയുധം നിർമ്മിക്കുന്നതും വില്ക്കുന്നതും. അനവധി ശാസ്ത്രകാരന്മാരുടെ സഹായത്തോടുകൂടി പുതിയ പുതിയ മരണയന്ത്രങ്ങളാണു് അവർ നിർമ്മിച്ചുകൊണ്ടിരിക്കുന്നതു്.

ഏററവും ശക്തിയുള്ള ആററംബോംബു് മാത്രമല്ല അവർ നിർമ്മിക്കുന്നതു്. വൃക്ഷലതാദികൾക്കും പക്ഷിമൃഗാദികൾക്കും ജീവിക്കാൻ സാധിക്കാത്തവിധം അന്തരീക്ഷത്തിൽ മാററമുണ്ടാക്കുന്ന ഒരുതരം ബോംബു് അവർ ഉണ്ടാക്കിയിട്ടുണ്ടു് പ്ലാസ്റ്റിക്ബോംബു് എന്നൊരുതരം ബോംബും ഉണ്ടാക്കിയിരിക്കുന്നു. ആ ബോംബു് പൊട്ടിയാൽ പരമാണുക്കളേക്കാൾ ചെറുതായ പ്ലാസ്റ്റിക്കു്കഷണങ്ങൾ മനുഷ്യരുടെയും മൃഗങ്ങളുടെയും ശരീരത്തിൽ പാഞ്ഞുകേറും. ആ പ്ലാസ്റ്റിക്ക്കഷണങ്ങൾക്കു് അത്യുഗ്രമായ ചൂടാണു്. അതു ശരീരത്തിലിരുന്നു നീറിനീറി കൊല്ലും.

അങ്ങനെ പുതിയതരം ബോംബുകളുണ്ടാക്കിയാൽ അതെല്ലാമൊന്നു പരീക്ഷിച്ചുനോക്കണമല്ലോ. അമേരിക്കയിലുണ്ടാക്കുന്ന ബോംബു് അമേരിക്കക്കാരുടെമേൽ പരീക്ഷിക്കാൻ പാടുകയില്ല. യൂറോപ്യൻരാജ്യങ്ങളിലും പരീക്ഷിക്കാവുന്നതല്ല. അമേരിക്കക്കാരെപ്പോലെതന്നെ യൂറോപ്യന്മാരും വെളുത്തവർഗ്ഗക്കാരാണു് അപ്പോൾ ഏഷ്യയിലോ ആഫ്രിക്കയിലോ കൊണ്ടുപോയി പരീക്ഷിക്കുകയേ തരമുള്ളു.

അമേരിക്ക ആദ്യമായി ഉണ്ടാക്കിയ ആററംബോംബു് പരീക്ഷിച്ചതു് ഏഷ്യൻരാജ്യമായ ജപ്പാനിലാണു്. ഇപ്പോൾ അവർ ഉണ്ടാക്കുന്ന പുതിയ ബോംബുകൾ ഏഷ്യൻരാജ്യമായ വിയററ്നാമിൽ പ്രയോഗിക്കുന്നു.

ശവപ്പെട്ടിയുണ്ടാക്കി വിററു് ഉപജീവനംകഴിക്കുന്നവരുണ്ടല്ലോ. മനുഷ്യർ യുദ്ധത്തിൽ മരിച്ചാൽ മാത്രമേ,

അവരുടെ ശവപ്പെട്ടികൾ ചെലവാകുകയുള്ളു. അതുകൊണ്ടു് അവരുടെ എപ്പോഴുമുള്ള പ്രാർത്ഥന കൂടുതൽ ആളുകൾ ചാവണേ എന്നാണു്. ആയുധവും പെട്രോളും കച്ചവടം ചെയ്യുന്ന അമേരിക്കൻമുതലാളിമാരുടെ പ്രാർത്ഥനയും, എപ്പോഴും എല്ലായിടത്തും യുദ്ധമുണ്ടാവണേ എന്നുതന്നെ. അതിനുവേണ്ടി അവരുടെ ഏജൻറന്മാർ ലോകംമുഴുവൻ പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണു്. ഏതെങ്കിലും രണ്ടു രാജ്യങ്ങൾ തമ്മിൽ തർക്കമുണ്ടായാൽ അവർ രഹസ്യമായി അതിൽ ഇടപെടും. ഒരുഭാഗത്തു ചെന്നു് ആയുധങ്ങൾ കൊടുക്കും. മറുഭാഗത്തേക്കും ആയുധങ്ങൾ കൊടുക്കാൻ മടിക്കുകയില്ല. ലാഭം കിട്ടുന്ന കച്ചവടമല്ലേ?

ഇന്ത്യാ-പാകിസ്ഥാൻ യുദ്ധങ്ങളും അമേരിക്കൻ 'മരണക്കച്ചവടക്കാ'രുടെ പ്രേരണകൊണ്ടുണ്ടായതാണു്—ചൈനയുടെ പിന്തുണ ഉണ്ടായിരുന്നുവെങ്കിലും.

## ഇന്നത്തെ അസ്വാസ്ഥ്യം

വിദ്യാർത്ഥികളുടെയിടയിൽ, പൊതുവേ യുവജനങ്ങളുടെയിടയിൽ, അസ്വാസ്ഥ്യം മുററിനില്ക്കുന്നു!—പത്രങ്ങളിലും പ്രസംഗവേദികളിലുംനിന്നു് എപ്പോഴും കേട്ടുകൊണ്ടിരിക്കുന്ന ശബ്ദമാണതു്.

സമ്മതിച്ചു—അസ്വാസ്ഥ്യം മുററിനില്ക്കുന്നുണ്ടു്, പൊട്ടി ഒഴുകുന്നുമുണ്ടു്. അതു സമ്മതിച്ചുകൊണ്ടു്, ഒരു ചോദ്യം ചോദിക്കട്ടെ—വിദ്യാർത്ഥികളിലും യുവജനങ്ങളിലും മാത്രമാണോ അസ്വാസ്ഥ്യമുള്ളതു്? അവരുടെ അസ്വാസ്ഥ്യം മാത്രമാണോ പൊട്ടി ഒഴുകുന്നതു്?

അദ്ധ്യാപകരിലും, ഉദ്യോഗസ്ഥന്മാരിലും, തൊഴിലാളികളിലും, മദ്ധ്യവയസ്കരിലും, വൃദ്ധന്മാരിലും അസ്വാസ്ഥ്യമില്ലേ? അതു പൊട്ടി ഒഴുകുന്നില്ലേ? പണിമുടക്കും ഘെരാവോയും ബസ്സിനു കല്ലെറിയലും മററും എല്ലാവരും നടത്തുന്നില്ലേ?

ഇനി മറ്റൊരു ചോദ്യം—അസ്വാസ്ഥ്യം ഈ കാലഘട്ടത്തിൻെറ പ്രത്യേകതയാണോ? എല്ലാക്കാലത്തും എല്ലാ ജനവിഭാഗങ്ങളിലും അസ്വാസ്ഥ്യം ഉണ്ടായിരുന്നില്ലേ?

മുപ്പത്തിയഞ്ചു വർഷങ്ങൾക്കുമുമ്പു് ഞാൻ എഴുതിയതു് ഇപ്പോൾ ഉദ്ധരിക്കാം:

''എവിടെയും അവർണ്ണനീയമായ അസ്വാസ്ഥ്യം ബാധിച്ചുകാണാം. മനുഷ്യസമുദായം അസംതൃപ്തിയുടെ അടിത്തട്ടിൽ പതിച്ചിരിക്കുന്നു. ലോകമെങ്ങും ആയോധനക്കൊടുങ്കാററു വീശുന്നു.''

മുപ്പത്തിയഞ്ചു വർഷങ്ങൾ കഴിഞ്ഞു, ഇതെഴുതിയിട്ടു്. ഒന്നാംലോകമഹായുദ്ധം കഴിഞ്ഞു്, ലോകം ഒരു സാമ്പത്തികത്തകർച്ചയിൽ നില്ക്കുന്ന കാലമായിരുന്നു അതു്. ഇററലിയിലും ജർമ്മനിയിലും ഫാസിസം തലപൊക്കിക്കഴിഞ്ഞിരുന്നു. റഷ്യൻവിപ്ലവത്തിൽനിന്നു പ്രചോദനമുൾക്കൊണ്ടു യൂറോപ്യൻതൊഴിലാളിവർഗ്ഗം വിപ്ലവക്കൊടുങ്കാററുകൾ ഇളക്കിവിട്ടുകൊണ്ടിരുന്നു. രാഷ്ട്രീയമായ അടിമത്തത്തിൽനിന്നു മോചനം നേടുവാൻവേണ്ടി ഏഷ്യ മുഴുവനും, പ്രത്യേകിച്ചു് ഇന്ത്യയും, സമരരംഗത്തു് ഇറങ്ങിക്കഴിഞ്ഞു.

അന്നത്തെ ആ അസ്വാസ്ഥ്യം, ലോകത്തിനൊരു പുതുമയാണെന്നായിരുന്നു എൻെറ വിചാരം. ആ അസ്വാസ്ഥ്യം ആളിക്കത്തുമെന്നും, അസ്വാസ്ഥ്യകാരണങ്ങൾ നശിക്കുമെന്നും, സമത്വസമാധാനസുന്ദരമായ ഒരു ലോകം ഉയർന്നുവരുമെന്നും അന്നു ഞാൻ ആശിക്കുകയും പ്രതീക്ഷിക്കുകയും ചെയ്തു.

മുപ്പത്തിയഞ്ചു വർഷങ്ങൾക്കുശേഷം ഞാൻ എഴുതിയ വാക്കുകൾ വായിക്കുമ്പോൾ, ഇന്നു് എഴുതിയതാണെന്നു തോന്നുന്നു. അന്നു് അതെഴുതിയതിനുശേഷം യുദ്ധങ്ങൾ പലതു കഴിഞ്ഞു. രണ്ടാംലോകമഹായുദ്ധവും കഴിഞ്ഞു. ഏഷ്യയിലെയും ആഫ്രിക്കയിലെയും അടിമരാജ്യങ്ങൾ സ്വതന്ത്രരാഷ്ട്രങ്ങളായി. എന്നിട്ടും സമാധാനമുണ്ടോ? സമത്വമുണ്ടോ? സംതൃപ്തിയുണ്ടോ?

മുപ്പത്തിയഞ്ചു വർഷത്തിനിടയിൽ, ലോകം വമ്പിച്ച സാമ്പത്തികാഭിവൃദ്ധി നേടിക്കഴിഞ്ഞു. സയൻസിലും ടെക്നോളജിയിലും അത്ഭുതകരമായ വളർച്ചയുണ്ടായി. പ്രകൃതിശക്തികളെ മനുഷ്യൻെറ നന്മയ്ക്കും നാശത്തിനും വേണ്ടി ഉപയോഗപ്പെടുത്തുവാൻ കഴിവുണ്ടായി. എന്നിട്ടോ? സമാധാനമുണ്ടായോ? മനുഷ്യർ തമ്മിൽ സമത്വവും സാഹോദര്യവുമുണ്ടായോ?

മുപ്പത്തിയഞ്ചു വർഷങ്ങൾക്കമുമ്പു് ഞാൻ ആ വാക്കുകൾ എഴുതുമ്പോൾ, ഭാവിയെപ്പററിയുള്ള പ്രതീക്ഷകൾ എൻെറ മനസ്സിൽ മുററിനിന്നിരുന്നു. റഷ്യൻവിപ്ലവത്തിൽ നിന്നു് ഉൾക്കൊണ്ട പ്രചോദനം, എന്നെ ആശാഭരിതനാക്കിയിരുന്നു. 'നല്ല നാളെ'യെ ഞാൻ സ്വപ്നം കണ്ടുകൊണ്ടിരുന്നു.

അതിനുശേഷം ചൈന കമ്മ്യൂണിസ്റ്റ്രാഷ്ട്രമായി. കിഴക്കൻയൂറോപ്പിലെ പല രാജ്യങ്ങളിലും കമ്മ്യൂണിസ്റ്റ് ഭരണമുണ്ടായി. എന്നിട്ടോ? കിഴക്കേയൂറോപ്യൻരാജ്യങ്ങളിൽനിന്നു് അസ്വാസ്ഥ്യത്തിൻെറ നീരാവികൾ ഉയൻ കൊണ്ടിരിക്കുന്നു. റഷ്യയും ചൈനയും തമ്മിലുള്ള അതിർത്തിപ്രദേശങ്ങളാണു്, ലോകത്തിലെ ഏററവും അപകടമേഖലകളായിരിക്കുന്നതു്. ആ രണ്ടു കമ്മ്യൂണിസ്റ്റ്രാഷ്ട്രങ്ങൾ തമ്മിലുള്ള മത്സരം, അന്താരാഷ്ട്രപ്രശ്നങ്ങളിലെല്ലാം പ്രതിദ്ധ്വനികളുണ്ടാക്കിക്കൊണ്ടിരിക്കുന്നു.

ഇന്ത്യ സ്വതന്ത്രയായി. പക്ഷെ, വികസിതരാജ്യമായിട്ടില്ല. എങ്കിലും, വ്യാവസായികമായും കാർഷികമായും ഇന്ത്യ ഗണ്യമായി പുരോഗമിച്ചിട്ടുണ്ടെന്നുള്ളതു്, നിഷേധിക്കാനാവാത്ത കാര്യമാണു്. എന്നിട്ടോ? ഇന്ത്യ ഇന്നും അസ്വസ്ഥയല്ലേ? രാഷ്ട്രീയരംഗത്തും സാമ്പത്തികരംഗത്തും, വിദ്യാഭ്യാസരംഗത്തും അസ്വാസ്ഥ്യം അലയടിക്കുകയല്ലേ?

ലോകത്തിലെ ഏററവും സമ്പന്നരാജ്യമായ അമേരിക്കയുടെ നിലയെന്താണു്? അമേരിക്ക ഇന്നു് അസ്വാസ്ഥ്യത്തിൻെറ വിളനിലമായിത്തീന്നിരിക്കുകയല്ലേ? ലോകത്തിൻെറ ഏതുഭാഗത്തു യുദ്ധമുണ്ടായാലും അമേ

രിക്ക അതിപ്പോലെല്ലാം പങ്കാളിയാവുകയാണു്. കുത്തകമുത ലാളിത്തത്തിന്റെ പൊള്ളടിക്കു നില്ക്കുന്ന ഭരണമാണു് അമേരിക്കയിലുള്ളതു്. സമാധാനപരമായ ജീവിതം അമേരിക്കക്കൊരു സ്വപ്നംകാണുവാൻ നിവൃത്തിയില്ലാത്ത ഒരു സ്ഥിതിവിശേഷമാണവിടെ. അമേരിക്കൻ യുവജന ങ്ങൾ കറുപ്പിലും കഞ്ചാവിലും മദ്യത്തിലും സമാധാനവും മുക്തിയും കാണാൻ തുടങ്ങിയിരിക്കുകയാണു്.

അല്ലേ—ലോകം മുഴുവൻ അസ്വസ്ഥമല്ലേ?

എന്നും ലോകം അസ്വസ്ഥമായിരുന്നില്ലേ? എന്നും ലോകം അസ്വസ്ഥമായിരിക്കുകയില്ലേ?

ജീവിതം ചലനമാണു്. ചലനം അസ്വാസ്ഥ്യജനക വുമാണു്. ജീവിതത്തിന്റെ പ്രശ്നങ്ങൾക്കു പരിഹാരം കണ്ടുപിടിക്കാനാണു് നാം എപ്പോഴും ശ്രമിച്ചുകൊണ്ടിരി ക്കുന്നതു്. നാം കണ്ടുപിടിക്കുന്ന പരിഹാരങ്ങളെല്ലാം പുതിയ പ്രശ്നങ്ങളെ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു.

ജീവിതം പ്രശ്നങ്ങളുടെ സമാഹാരമാണു്. അസ്വ സ്ഥമാണു ജീവിതം. ഈ അസ്വാസ്ഥ്യത്തെ സഹനീയ മാക്കുകയെന്നല്ലാതെ, ഇതിൽനിന്നു് ഒഴിയുക സാദ്ധ്യമല്ല. അസ്വാസ്ഥ്യങ്ങളോടു മല്ലിട്ടു്, അസ്വസ്ഥനായി ജീവിക്കു ന്നവൻ, ജീവിക്കുന്നു. അസ്വാസ്ഥ്യത്തെ ഭയന്നു് ദുഃഖ ങ്ങളെ നേരിടുവാൻ കഴിവില്ലാതെ, ജീവിതത്തിൽനിന്നു് ഒളിച്ചോടുവാൻ എക്കാലത്തും ചിലർ ശ്രമിച്ചിട്ടുണ്ടു്. അസ്വാസ്ഥ്യവും ദുഃഖവും അവരെ പിൻതുടന്നിട്ടുമുണ്ടു്.

അസ്വാസ്ഥ്യത്തിൽനിന്നും ദുഃഖത്തിൽനിന്നും മനു ഷ്യനു മോചനം ലഭിക്കുകയില്ലേ?

മോചനം ലഭിക്കും. ആ മോചനത്തിന്റെ പേർ മരണം എന്നാണു്.

ഇന്നത്തെ വിദ്യാൎത്ഥികളുടെയും യുവജനങ്ങളുടെയും അസ്വാസ്ഥ്യത്തെപ്പററി പെരുമ്പറയടിച്ചു നടക്കുന്നവർ, ജീവിതത്തിന്റെ മൗലികസ്വഭാവത്തെപ്പററി പഠിക്കാൻ ശ്രമിക്കുന്നതു നന്നായിരിക്കും.

മനുഷ്യലോകം അസ്വസ്ഥമാണു്. അതിന്റെ അൎത്ഥം, മനുഷ്യൻ ജീവിക്കുന്നു എന്നാണു്

# അമേരിക്കൻ ലഹരി

'ഹരേ കൃഷ്ണ'യും കഞ്ചാവും— രണ്ടും മനുഷ്യനെ ലഹരിപിടിപ്പിക്കും. മനുഷ്യന് എന്തെങ്കിലും ഒരു ലഹരി ആവശ്യമാണുതാനും.

ഹിന്ദുക്കളുടെ 'ഹരേ കൃഷ്ണ' ലഹരിക്കു പകരം ക്രിസ്ത്യാനികൾക്ക 'ഹലലൂയാ' ലഹരിയുണ്ട്. മുസ്ലീങ്ങൾക്ക് 'അള്ളാ ഹു അക്ബർ' ലഹരിയുണ്ട്. അങ്ങനെയാണ്, മതങ്ങളെല്ലാം മനുഷ്യനെ ലഹരികൊള്ളിക്കുന്നതു്.

മതലഹരി തുടങ്ങുന്നതിനുമുമ്പുതന്നെ, മനുഷ്യൻ മദ്യലഹരി കണ്ടുപിടിച്ചു. ആദ്യം മനുഷ്യൻ കണ്ടുപിടിച്ച മദ്യം സോമ എന്ന കാട്ടുവള്ളിയിൽനിന്നെടുത്തതാണെന്നു തോന്നുന്നു. വേദങ്ങളും ഉപനിഷത്തുകളും മററും നിർമ്മിച്ച ഋഷിമാർ സോമപാനികളും ഗോമാംസഭക്ഷകരും ആയിരുന്നു. അങ്ങനെ ഓരോ രാജ്യത്തും മദ്യം കണ്ടുപിടിച്ചിട്ടുണ്ട്.

പാശ്ചാത്യനാടുകളിൽ പല ശാസ്ത്രകാരന്മാരും ആദ്യം മദ്യം വാററുന്നതിൽ ഏർപ്പെട്ടിരുന്നു. മദ്യം വാററുന്നതിൽ ക്കൂടി പ്രധാനപ്പെട്ട പല ശാസ്ത്രീയകണ്ടുപിടിത്തങ്ങളും ഉണ്ടായിട്ടുണ്ട്. നമ്മുടെ നാട്ടിലും വാററുവിദ്യയ്ക്കു വളരെ പഴക്കമുണ്ടല്ലോ.

ലഹരികൊള്ളാനുള്ള മാർഗ്ഗങ്ങളുടെ അന്വേഷണം പിന്നെയും തുടർന്നുകൊണ്ടിരുന്നു. മനുഷ്യൻ കഞ്ചാവും കറുപ്പും കണ്ടുപിടിച്ചു. അന്വേഷണം പിന്നെയും തുടർന്നു. ഇപ്പോൾ എൽ. എസ്. ഡി.യും, അതിലും കടുത്ത ചിലതും കണ്ടുപിടിച്ചിരിക്കുന്നു.

ഇന്ത്യയിലെ സന്യാസിമാർ ഭക്തിലഹരിയിൽ മാത്രം തൃപ്തിപ്പെട്ടിരുന്നില്ല. കഞ്ചാവുലഹരിയും അവക്കാവശ്യമായിരുന്നു. താടിയും വളർത്തി, രുദ്രാക്ഷമാലയുമണിഞ്ഞു്, തെണ്ടിത്തിന്നു്, കഞ്ചാവും വലിച്ചു്, നാടുചുററിക്കൊണ്ടിരുന്ന അനവധി സന്യാസിസംഘങ്ങൾ ഇന്ത്യയിലുണ്ടായിരുന്നു. തുടർച്ചയായുള്ള വിദേശാക്രമണങ്ങൾമൂലം ചൈതന്യം നശിച്ച ഇന്ത്യൻജീവിതത്തിൻെറ

നഗ്നമായ പ്രകടനങ്ങളായിരുന്നു, ആ സന്യാസിസംഘങ്ങൾ. സ്വാതന്ത്ര്യലബ്ധിക്കുശേഷം ആ സ്ഥിതിക്കു മാററമുണ്ടായിട്ടുണ്ടു്. ഭക്തിലഹരിയും മദ്യലഹരിയും തുടൻ പോകുന്നുമുണ്ടു്.

ഇന്ത്യയെപ്പോലെതന്നെ, പുരാതനകാലത്തു മഹത്തായ ഒരു സംസ്കാരം സൃഷ്ടിച്ച രാജ്യമാണു് ചൈന. പിന്നീടു് കറുപ്പും വിദേശശക്തികളുംകൂടി ചൈനയെ ആക്രമിച്ചു കീഴ്പ്പെടുത്തി. ചൈനയിൽ ശിശുക്കൾക്കുപോലും കറുപ്പു കൊടുത്തു മയക്കിക്കിടത്തുക പതിവായിരുന്നു. ചൈനയിലെ കറുപ്പുകച്ചവടത്തിൽ വിദേശരാജ്യങ്ങൾതമ്മിലുണ്ടായ മത്സരത്തിൽനിന്നു് ഒരു യുദ്ധം ഉണ്ടാവുകയുംചെയ്തു. 'ഓപ്പിയം വാർ ഇൻ ചൈന!' കറുപ്പുതിന്നു മയങ്ങിക്കിടക്കുന്ന ചൈനയെ ചൂണ്ടിക്കൊണ്ടു നെപ്പോളിയൻ പറഞ്ഞു—''അതാ, ഒരു രാക്ഷസൻ ഉറങ്ങുന്നു അവനെ ഉണർത്തരുതേ!''

ഇപ്പോൾ അമേരിക്കയിലാണു്, ലഹരിയുണ്ടാക്കാൻ വേണ്ടിയുള്ള ആവേശം ഏററവും കൂടുതലുള്ളതു്. ലഹരികൾ എന്തെല്ലാം കിട്ടുമോ, എവിടെനിന്നെല്ലാം കിട്ടുമോ, അതെല്ലാം വാങ്ങി ഉപയോഗിക്കുകയാണു് അമേരിക്കക്കാർ. അതെല്ലാം വാങ്ങി വിററു കാശുണ്ടാക്കുകയാണു് കള്ളക്കടത്തുകാർ.

അമേരിക്കയിൽ ഇത്രയധികം ലഹരിസാധനങ്ങൾ ചെലവാകാൻ എന്താണു കാരണം? അമേരിക്കൻ കുടുംബബന്ധങ്ങളും സാമൂഹ്യബന്ധങ്ങളും ശിഥിലമായി—അതാണു കാരണം. അത്യധികമായ വ്യവസായവൽക്കരണമാണു്, മാനുഷികബന്ധങ്ങൾ ശിഥിലമാവാനുള്ള കാരണമെന്നു ചിലർ പറയുന്നു. അതൊരു തൃപ്തികരമായ കാരണമല്ല. അമേരിക്കയോടു് ഏതാണ്ടു് അടുത്തുവരത്തക്ക നിലയിൽ വ്യവസായവൽക്കരണം സാധിച്ചിട്ടുള്ള മററു രാജ്യങ്ങളിലൊന്നും അങ്ങനെ ശിഥിലമായിട്ടില്ല. ബ്രിട്ടനും ഫ്രാൻസും ജമ്മനിയും സോവിയററു് യൂണിയനും ജപ്പാനും സാമൂഹ്യബന്ധങ്ങളേയും കുടുംബബന്ധങ്ങളേയും നിലനിത്തിപ്പോരുന്ന രാജ്യങ്ങളാണു്. അമേരിക്കയിൽമാത്രം,

വ്യവസായവൽക്കരണം മാനുഷികബന്ധങ്ങൾക്കു് എതിരായി എന്നുവരാമോ?

മററുചിലർ പറയുന്നു, അമേരിക്കൻസമൂഹത്തിനു് സാംസ്കാരികമായ ഉയർച്ച ഉണ്ടായിട്ടില്ല എന്നു്. പല രാജ്യങ്ങളിൽനിന്നു കുടിയേറിപ്പാർത്തവരാണു് അമേരിക്കക്കാർ. നാലുന്തൂററാണ്ടുകളിലെ പാരമ്പര്യവും പഴക്കവും മാത്രമേ അവർക്കുള്ളു. 'പുത്തൻപണക്കാർ' ക്കാരാണവർ— സാംസ്കാരികമായി വളരാത്ത 'പുത്തൻപണക്കാർ'ക്കാർ! ധനവും, ശാസ്ത്രീയമായ ഉയർച്ചയും, അനിയന്ത്രിതമായ വ്യക്തിസ്വാതന്ത്ര്യവും അമേരിക്കക്കാരെ അഹങ്കാരികളാക്കിത്തീർത്തു. ഒന്നിനോടും ബന്ധമില്ലാത്ത, വികൃതമായ അരാജകത്വം നടമാടുകയാണിന്നവിടെ. തത്ഫലമായി സാമൂഹ്യബന്ധങ്ങളും കുടുംബബന്ധങ്ങളും ശിഥിലമായി.

മനുഷ്യനു് എല്ലാത്തിലും ഉപരിയായി സ്നേഹിക്കുവാൻ എന്തെങ്കിലും ഒന്നു വേണം. സ്നേഹിച്ചാൽമാത്രം പോരാ, സ്നേഹിക്കപ്പെടുകയും വേണം. അമേരിക്കൻ സമൂഹത്തിൽ അതാണു് ഇല്ലാത്തതു്—സ്നേഹം. സ്നേഹിക്കുകയും സ്നേഹിക്കപ്പെടുകയും ചെയ്യുന്നില്ലെങ്കിൽപ്പിന്നെ, ജീവിതം ശൂന്യമാവും. ആ ശൂന്യതാബോധത്തിൽനിന്നു രക്ഷപ്രാപിക്കുവാൻവേണ്ടി അവർ ലഹരിയുണ്ടാക്കാൻ ശ്രമിക്കുന്നതിൽ അത്ഭുതമുണ്ടോ?

മദ്യം അവിടെ വേണ്ടുവോളമുണ്ടു്. അതുകൊണ്ടവർക്കു വേണ്ടത്ര ലഹരി കിട്ടുന്നില്ല. കഞ്ചാവും കറുപ്പും അവരുടെ സഹായത്തിനെത്തി. അവിടത്തെ ശാസ്ത്രകാരന്മാർ ഏററവും ശക്തികൂടിയ ലഹരികൾ കണ്ടുപിടിക്കുകയും ചെയ്തു. അങ്ങനെ, അമേരിക്കൻയുവാക്കന്മാരധികവും, ലഹരിയിൽ മയങ്ങിക്കഴിയുകയാണു്. കുറെ പ്രായമായവർ മതലഹരിയിൽ മയങ്ങാനും ശ്രമിക്കുന്നു. ഇന്ത്യയിൽനിന്നു കൊണ്ടുപോയ 'ഹരേകൃഷ്ണ'യിൽ അവർക്കു വേണ്ടത്ര ലഹരി കിട്ടുന്നു എന്നാണു പറയുന്നതു്.

അമേരിക്കക്കാർ കാണിക്കുന്നതെല്ലാം അത്യന്താധുനികമാണെന്നു വിശ്വസിക്കുന്ന നമ്മുടെ ചില യുവാക്കന്മാരും ലഹരിയുടെ പിറകേ ഓട്ടംതുടങ്ങിയിരിക്കുന്നു!

# വായനശീലം വളർത്താൻ

1972-ാംവർഷം സർവ്വരാജ്യപുസ്തകവർഷമായി കൊണ്ടാടുവാൻ ഐക്യരാഷ്ട്രസഭയുടെ സാംസ്കാരികശാഖയായ യുണെസ്കോ നിശ്ചയിച്ചിരിക്കുകയാണല്ലോ. എല്ലാ രാജ്യങ്ങളിലും ഗ്രന്ഥകാരന്മാരുടെയും പ്രസാധകന്മാരുടെയും വില്പനക്കാരുടെയും വായനക്കാരുടെയും, സെമിനാറുകളും പുസ്തകപ്രദർശനങ്ങളും നടത്താനും അവർ നിശ്ചയിച്ചിട്ടുണ്ട്. ആദ്യത്തെ പുസ്തകപ്രദർശനവും സെമിനാറും ഡൽഹിയിൽവച്ച് നടത്തുകയും ചെയ്തു.

ലോകത്തിലെ എല്ലാ രാജ്യത്തുമുള്ള വായനക്കാരുടെയും പുസ്തകപ്രസിദ്ധീകരണത്തിന്റെയും ഒരു കണക്കും, യുണെസ്കോ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ആ കണക്കനുസരിച്ച്, ഏററവുംകൂടുതൽ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുന്നതും, ഏററവുമധികം വായനക്കാരുള്ളതും റഷ്യയിലാണെന്നു കാണുന്നു.

യുണെസ്കോവിന്റെ കണക്കനുസരിച്ച്, റഷ്യയിലെ 95 ശതമാനം കുടുംബങ്ങളിലും സ്വന്തം ഗ്രന്ഥശേഖരങ്ങളുണ്ട്. അവർ സ്വന്തമായി പുസ്തകങ്ങൾ വിലകൊടുത്തു വാങ്ങുകയും ചെയ്യുന്നു.

റഷ്യയിൽ പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങൾക്ക്, മററുരാജ്യങ്ങളിൽ പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങളെക്കാൾ വില കുറവാണ്. അതിനുള്ള പ്രധാനകാരണം, ഓരോ പുസ്തകവും ലക്ഷക്കണക്കിനും പത്തുലക്ഷക്കണക്കിനുമാണ് അച്ചടിക്കുന്നതെന്നുള്ളതാണ്. അങ്ങനെ അച്ചടിക്കുന്ന പുസ്തകങ്ങളെല്ലാം ചെലവാകുകയും ചെയ്യും.

റഷ്യയിൽ എൺപത്തിയൊൻപതു ഭാഷകളുണ്ട്. ആ ഭാഷകളിലെല്ലാം പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുന്നുമുണ്ട്. മോസ്കോവിലെ കലിനിലുള്ള പുസ്തകവില്പനശാലയാണ്, യൂറോപ്പിലെ ഏററവും വലിയ പുസ്തകശാല. അവിടെ ഇരുന്നൂറു വില്പനക്കാരുണ്ട്. വില്പന നടത്തുന്ന സ്ഥലത്തിന്റെ നീളം ഒരുമൈലുണ്ട്. അവിടെ എപ്പോഴും വില്പന നടന്നുകൊണ്ടുമിരിക്കുന്നു.

റഷ്യയിൽ പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങളിൽ മൂന്നിലൊരുഭാഗം സാഹിത്യമാണു്. റഷ്യൻ സാഹിത്യകാരന്മാരുടെയും വിദേശസാഹിത്യകാരന്മാരുടെയും സാഹിത്യകൃതികൾക്ക ധാരാളം ചെലവുമുണ്ടു്. വലിയ പട്ടാളനേതാക്കന്മാരുടെ യുദ്ധസ്മരണകൾക്കും റഷ്യയിൽ നല്ല ചെലവുണ്ടു്. ഇരുപത്തിയെട്ടു റഷ്യൻഭാഷകളിൽ മാക്ക്ട്വയിനിന്റെ പുസ്തകങ്ങൾ 338 പതിപ്പുകളും, ഷേക്സ്പിയറിന്റെ കൃതികൾ 336 പതിപ്പുകളും പ്രസിദ്ധീകരിച്ചു കഴിഞ്ഞു. അതുപോലെതന്നെ ജാക്ക്ലണ്ടൻ, ഗാൽസ്വർത്തി, രവീന്ദ്രനാഥടാഗോർ എന്നിവരുടെ കൃതികളും കോടിക്കണക്കിനു റഷ്യയിൽ ചെലവായിട്ടുണ്ടു്.

റഷ്യാക്കാരുടെ അസൂയാവഹമായ വായനശീലമാണു്, പുസ്തകപ്രസിദ്ധീകരണത്തിലും വില്പനയിലും ഉണ്ടായിട്ടുള്ള ഈ അഭിവൃദ്ധിയുടെ അടിസ്ഥാനം.

അയ്യായിരം വർഷത്തെ സാംസ്കാരികപാരമ്പര്യമുണ്ടെന്നു് അവകാശപ്പെടുന്ന ഇന്ത്യയുടെ സ്ഥിതി എന്താണു്? രൂപത്തിലും ഭാവത്തിലും ലജ്ജതോന്നിക്കുന്ന കുറെ പാഠപുസ്തകങ്ങളാണു്, ഇന്ത്യയിൽ പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങളിൽ അധികപങ്കും. ബാക്കിയുള്ളതിൽ ഏറിയകൂറും പാശ്ചാത്യഗ്രന്ഥങ്ങളുടെ തർജ്ജിമകളോ അനുകരണങ്ങളോ ആയിരിക്കും.

രൂപത്തിലും ഭാവത്തിലും മോശപ്പെട്ടവയാണെങ്കിലും, പാഠപുസ്തകങ്ങൾക്കമാത്രമേ ഇന്ത്യയിൽ ചെലവുള്ളു. വിദ്യാർത്ഥികൾ പാഠപുസ്തകങ്ങൾ വാങ്ങണമെന്നു നിർബ്ബന്ധമുള്ളതുകൊണ്ടു്, പാഠപുസ്തകങ്ങൾ ചെലവാകുന്നു എന്നുമാത്രം. മററു പുസ്തകങ്ങളുടെ ചെലവു് പരിതാപകരമാംവിധം കുറവാണുതാനും. എന്താണു കാരണം?

ഇന്ത്യാക്കാർ വായനശീലമുള്ളവരല്ല. വായിച്ചു മനസ്സിലാക്കുവാനല്ല, കേട്ടു മനസ്സിലാക്കുവാനാണു്, ഇന്ത്യാക്കാൎക്ക പ്രിയം. വീടുകളിൽ ഗ്രന്ഥശേഖരമുണ്ടാക്കുക എന്ന പതിവും പണ്ടുകാലംമുതൽതന്നെ ഇന്ത്യയിൽ ഇല്ല. പരമ്പരാഗതമായിട്ടുള്ള ഈ ശീലം, ഇന്ത്യയുടെ പൊതുവായ വിജ്ഞാനാഭിവൃദ്ധിക്ക തടസ്സമായി നില്ക്കുന്നു.

ഇന്ത്യയിൽ പണ്ഡിതന്മാർ എന്നൊരു വർഗ്ഗമുണ്ടായിരുന്നു—നിസ്സാരമായ ഒരു ന്യൂനപക്ഷംമാത്രം! അറിവു് അവരുടെ കുത്തകയായിരുന്നു. ബഹുഭൂരിപക്ഷം എഴുതാനും വായിക്കാനും അറിഞ്ഞുകൂടാത്തവരും ആയിരുന്നു. പണ്ഡിതന്മാർ പറഞ്ഞുകൊടുക്കുന്നതു കേട്ടു മനസ്സിലാക്കുവാൻ മാത്രമേ, സാമാന്യജനങ്ങൾക്കു് അവകാശമുണ്ടായിരുന്നുള്ളു. അങ്ങനെയാണു് ഇന്ത്യയിൽ കേട്ടു മനസ്സിലാക്കുവാനുള്ള ശീലമുണ്ടായതു് ഈ സ്ഥിതിക്കു മാററമുണ്ടായിവരുന്നതേയുള്ളു.

ഇന്ത്യയിൽ ഏററവുമധികം സാക്ഷരത്വമുള്ളതു് കേരളത്തിലാണു്. എന്നിട്ടും ഒരു പുസ്തകം ആയിരം കോപ്പിയിലധികം അച്ചടിക്കാൻ പ്രസാധകന്മാർക്കു ധൈര്യമില്ല.

വളരെ പ്രശസ്തരായ സാഹിത്യകാരന്മാരുടെ കൃതികൾപോലും രണ്ടായിരം കോപ്പിയിൽ കൂടുതൽ അച്ചടിക്കുന്നതു സാധാരണയല്ല. രണ്ടുകോടി ജനങ്ങളുള്ള കേരളത്തിൽ ഒരു പുസ്തകം രണ്ടായിരം കോപ്പിയിൽ കൂടുതൽ അടിക്കുകയില്ലെന്നുവച്ചാൽ എന്താണർത്ഥം? കേരളീയർക്കു് അക്ഷരജ്ഞാനമുണ്ടെങ്കിലും, പുസ്തകവായനയിൽ താൽപര്യമില്ല എന്നല്ലേ അർത്ഥം? പൊതുയോഗങ്ങളിൽ ചെന്നിരുന്നു മണിക്കൂറുകൾ തുടർച്ചയായി പ്രസംഗങ്ങൾ കേൾക്കുവാൻ കേരളീയർ തയാറാണുതാനും. വിജ്ഞാനവർദ്ധനവിനു തടസ്സമായിനില്ക്കുന്ന ശീലമാണിതു്.

കേരളീയരിൽ വായനശീലം വർദ്ധിപ്പിക്കുവാൻ കേരളഗ്രന്ഥശാലാസംഘവും, സാഹിത്യപ്രവർത്തകസഹകരണസംഘവും യോജിച്ചു പ്രവർത്തിക്കുമെന്നു് ആശിക്കുന്നു.

## ജീവിതത്തിലേക്കു മടങ്ങുക

സാഹിത്യം പഠിച്ചാൽ സാഹിത്യകാരനാവാമോ?

എങ്കിൽ, വിശ്വസാഹിത്യം മുഴുവൻ പഠിച്ചു്, ഉദ്ധാരണങ്ങൾ വിതറിക്കൊണ്ടു നടക്കുന്ന സാഹിത്യപണ്ഡിതന്മാരെല്ലാം സാഹിത്യകാരന്മാരാവണ്ടേ? സാഹിത്യകാര

ന്മാർ എന്നു പറയുമ്പോഠം, സാഹിത്യപണ്ഡിതന്മാരെക്കൂടി ഉഠംപ്പെടുത്തി പറയാറുണ്ടെങ്കിലും, അവർ പണ്ഡിതവിഭാഗത്തിൽ മാത്രം ഉഠംപ്പെടുന്നവരാണ്. അവർ സാഹിത്യസൃഷ്ടി ചെയ്യുന്നവരല്ല.

''ആയിരം ശ്ലോകം പഠിച്ചാൽ, ഒരു ശ്ലോകം എഴുതാം'' എന്നു മലയാളത്തിലൊരു ചൊല്ലുണ്ട്. ഒന്നോ രണ്ടോ ശ്ലോകം എഴുതാൻ കഴിയുമായിരിക്കാം. പക്ഷേ, അതു കവിതയാവുമോ? സാഹിത്യമാവുമോ?

മലയാളത്തിലെ ഒന്നുരണ്ടു സാഹിത്യപണ്ഡിതന്മാർ കഥയെഴുതി. വായിച്ചവരെല്ലാം, അതിൽ കഥയില്ല, സാഹിത്യവുമില്ല എന്നു പറഞ്ഞു. ആപൽക്കരമായ ആ മാർഗ്ഗത്തിൽനിന്നു് ആ പണ്ഡിതന്മാർ കാൽ പിൻവലിക്കുകയും ചെയ്തു.

ശാസ്ത്രീയവിഷയങ്ങളിൽ പണ്ഡിതന്മാരായിട്ടുള്ള വളരെ ആളുകളുണ്ട്. ശാസ്ത്രത്തിൻെറ പുരോഗതിയിൽ അവരുടേതായിട്ടുള്ള സംഭാവനകഠം ഒന്നുമില്ലതാനും. നേരെമറിച്ച്, അത്രയേറെ പാണ്ഡിത്യമില്ലാത്ത അപ്രധാനന്മാരാണ്, ശാസ്ത്രത്തിൻെറ ഗതിയെത്തന്നെ മാററത്തക്കവിധമുള്ള പുതിയ കണ്ടുപിടുത്തങ്ങളുമായി കുതിച്ചുകേറുന്നതു്.

സംഗീതശാസ്ത്രം മുഴുവൻ പഠിച്ചാൽ, പാടാനൊക്കുമോ? നിറങ്ങളെപ്പററി പഠിച്ചാൽ, ചിത്രം നിർമ്മിക്കാമോ?

ഞാൻ ഈയിടെ ഒരു ചർച്ചാസമ്മേളനത്തിൽ സംബന്ധിച്ചപ്പോഴാണ് എന്നിൽനിന്നു് ഈ ചോദ്യങ്ങഠം ഉയർന്നുവന്നതു്. മുമ്പു പലപ്പോഴും ഈ ചോദ്യങ്ങഠം ഞാൻ സ്വയം ചോദിച്ചിട്ടുള്ളതാണ്.

ചർച്ചാസമ്മേളനത്തിൽ ഞാൻ സംസാരിക്കേണ്ടിവന്നു. ഞാൻ പറഞ്ഞതിൽ ചിലതു് ഇവിടെ ഉദ്ധരിക്കാം—

''സാഹിത്യം എൻെറ പഠനവിഷയമല്ല. ജീവിതമാണെൻെറ പഠനവിഷയം. സാഹിത്യകാരനാവണമെന്നു ഞാൻ ആഗ്രഹിച്ചിരുന്നില്ല. സാഹിത്യകാരനാകുവാൻവേണ്ടി ഞാനൊന്നും എഴുതിയിട്ടുമില്ല ഞാൻ എഴു

തുന്നതു് സാഹിത്യമാണെന്നു വായനക്കാർ പറഞ്ഞു ആണെങ്കിൽ ആയിക്കോട്ടെ എന്നു ഞാനും പറഞ്ഞു.''

അക്ഷരംപ്രതി സത്യമാണു ഞാൻ പറഞ്ഞതു്. ഈ സത്യം അവിടെ പറയണമെന്നു ഞാൻ വിചാരിച്ചതല്ല. സാഹിത്യം പഠിച്ചു് സാഹിത്യകാരന്മാരാകുവാൻ തിക്കിത്തിരക്കി കേറുന്ന ചിലരെ കണ്ടപ്പോൾ, പറഞ്ഞുപോയതാണു്.

മനസ്സിന്റെ ഒരു പ്രത്യേകതരത്തിലുള്ള ഘടനയാണു് സാഹിത്യസൃഷ്ടിയുടെ അടിസ്ഥാനം. വാസന എന്നാണു് അതിനു കൊടുത്തിട്ടുള്ള പേരു്. ചിലക്ക് സാഹിത്യത്തിലായിരിക്കും വാസന. മററുചിലക്ക് ശാസ്ത്രത്തിലായിരിക്കും. പിന്നെച്ചിലക്ക് കച്ചവടത്തിലോ വ്യവസായത്തിലോ ആയിരിക്കും.

നമ്മുടെ യൂണിവേഴ്സിററികൾ ആണ്ടുതോറും പല സാഹിത്യ എം. എ. ക്കാരേയും പടച്ചുവിടുന്നുണ്ടു്. അവരെല്ലാം സാഹിത്യരംഗത്തേക്ക തള്ളിക്കേറാൻ ശ്രമിക്കുന്നുമുണ്ടു്. ചിലർ ശ്രദ്ധയെ ആകർഷിക്കുവാൻവേണ്ടി അലറുകയും കൂക്കവിളിക്കുകയും ചെയ്യുന്നുണ്ടു്. പക്ഷേ, അവർ സാഹിത്യകാരന്മാരാകുന്നില്ല. എന്താണു കാരണം?

സാഹിത്യം ജീവിതാവിഷ്കരണമാണു്—ജീവിതത്തിന്റെ വ്യാഖ്യാനവും നിരൂപണവുമാണു്. ജീവിതം അനുഭവിച്ചും, കണ്ടും, കേട്ടും, വായിച്ചും അറിയാതെ ജീവിതാവിഷ്കരണം സാദ്ധ്യമല്ല. ജീവിതത്തിൽനിന്നു് ഒളിച്ചോടി, ദന്തഗോപുരത്തിൽ കേറി ഇരിക്കുന്നവക്ക്, സാഹിത്യം സൃഷ്ടിക്കുവാൻ സാദ്ധ്യമല്ല. അവർ പടച്ചുവിടുന്നതൊന്നും സാഹിത്യമല്ല—വാക്കുകൾകൊണ്ടുള്ള കസത്തുകളാണു്. അതെല്ലാം ബൊമ്മകളാണു്—ജീവനില്ലാത്ത സാഹിത്യബൊമ്മകൾ!

സാഹിത്യകാരന്മാരാകുവാൻവേണ്ടി, ഇക്കൂട്ടർ മുഴക്കുന്ന മുദ്രാവാക്യങ്ങൾ കേട്ടാൽ ചിരിവരും—

''ഞാൻ ആരെന്നു കണ്ടുപിടിക്കുക!''

''ജീവിതത്തിനു് അത്ഥമില്ല.''

''ജീവിതത്തിനു ലക്ഷ്യമില്ല.''

''ജീവിതം ദുഃഖമാകുന്നു.''

എന്നാപ്പിന്നെ താനെന്തിനു ജീവിക്കുന്നെടോ?—അതാണു് എനിക്കവരോടു ചോദിക്കാനുള്ള ചോദ്യം. ജീവിതത്തിനർത്ഥമില്ലെങ്കിൽ, ലക്ഷ്യമില്ലെങ്കിൽ, ജീവിതം ദുഃഖമാണെങ്കിൽ, ജീവിക്കാതിരിക്കുകയല്ലേ വേണ്ടതു്?

അർത്ഥവും ലക്ഷ്യവുമില്ലാതെ, കരഞ്ഞുകരഞ്ഞു്, സാഹിത്യമുണ്ടാക്കുന്നതെന്തിനു്? ആ സാഹിത്യം പ്രസിദ്ധീകരിക്കുന്നതെന്തിനു്? എന്തിനുവേണ്ടി? ആർക്കുവേണ്ടി?

ജീവിതത്തിനു് അർത്ഥവും ലക്ഷ്യവുമുണ്ടു്. ജീവിക്കുക! അതാണു ജീവിതത്തിന്റെ അർത്ഥവും ലക്ഷ്യവും.

ജീവിതം ദുഃഖമല്ല—സുഖദുഃഖസമ്മിശ്രമാണു് ജീവിതം. സുഖമുള്ളതുകൊണ്ടാണു് ദുഃഖം അറിയുന്നതു്. ദുഃഖം ഉള്ളതുകൊണ്ടു് സുഖവും അറിയുന്നു. ദുഃഖത്തിന്റെ ശതമാനം കുറയ്ക്കാനും, സുഖത്തിന്റെ ശതമാനം കൂട്ടുവാനുമാണു് മനുഷ്യൻ എന്നും ശ്രമിച്ചുകൊണ്ടിരിക്കുന്നതു്. സാഹിത്യകാരന്റെ കടമയും അതുതന്നെ.

ഞാനാരാണെന്നു കണ്ടുപിടിക്കണമത്രെ! ഞാനാരാണെന്നു് അന്വേഷിക്കുന്ന ചില ചെറുകഥകൾ ഞാൻ വായിച്ചു—ഇംഗ്ലീഷിലും മലയാളത്തിലും. എല്ലാം ഒരുപോലെ ഇരിക്കുന്നു. ഒരു കഥാപാത്രം ''ഞാനാരു്? എന്റെ പേരെന്തു്?'' എന്നു കാണുന്നവരോടെല്ലാം ചോദിക്കുക!—അതാണു കഥ. ഞാനാരു് എന്നു ചോദിച്ചുകൊണ്ടു നടന്നാൽ, ഞാനാരു് എന്നു കണ്ടുപിടിക്കാൻ ഒക്കുമോ? ചോദിക്കുന്നവനു് അവനവനെപ്പറ്റി അറിഞ്ഞുകൂടാ എങ്കിൽ, മറ്റുള്ളവർക്കറിയാമോ? എന്റെ പേരെന്തു് എന്നു മറ്റുള്ളവരോടു ചോദിക്കുന്നവൻ, സ്വബുദ്ധി നഷ്ടപ്പെട്ടവനല്ലേ?

ഞാനാരു്?—ആ ചോദ്യം, മനുഷ്യൻ ചിന്തിക്കാൻ തുടങ്ങിയനാൾമുതൽ ചോദിക്കാൻ തുടങ്ങിയതാണു്. ആ ചോദ്യത്തിൽനിന്നാണു്, മതവും തത്വചിന്തയും ശാസ്ത്രവും ഉണ്ടായതു്. ഞാൻ എന്നതു് ഒരു പ്രത്യേകസാധനമല്ലെന്നും, അതു വിശ്വത്തിന്റെ ഒരു ഭാഗമാണെന്നും തത്വചിന്തകനും ശാസ്ത്രകാരനും കണ്ടുപിടിച്ചു.

''അഹം ബ്രഹ്മാസ്മി''—ഇന്ത്യൻ തത്വചിന്തകൻ പറഞ്ഞതാണതു്. ഞാൻ ബ്രഹ്മമാകുന്നു—ഞാൻ വിശ്വമാകുന്നു. ശാസ്ത്രം അതു സമ്മതിക്കുന്നു — വിശ്വത്തിൻെറ ഘടനയിൽ ഉൾപ്പെട്ടതാണു മനുഷ്യൻ എന്നു്. അപ്പോഠം ഒരു ചോദ്യം—വിശ്വഘടന എങ്ങനെയുള്ളതാണു്?

ഇനിയും ഉത്തരംകിട്ടാത്ത ചോദ്യമാണതു്. ശാസ്ത്രകാരനും തത്വചിന്തകനും അന്വേഷണം തുടരുകയാണു്.

ഞാനാരെന്നു് അറിയേണ്ടവർ, വിശ്വമെന്താണെന്നു് അറിയാൻ ശ്രമിക്കണം. അവൻ ശാസ്ത്രകാരൻെറ പരീക്ഷണശാലയിലേക്ക പോകണം.

ഞാനാരെന്നു് കാണുന്നവരോടെല്ലാം ചോദിച്ചാൽ, അറിയുന്ന കാര്യമല്ല അതു്.

സാഹിത്യത്തിൻെറ പേരുംപറഞ്ഞു് വാക്കുകഠംകൊണ്ടു ചെപ്പടിക്കളി നടത്തുന്നവക്കു വിഹരിക്കാനുള്ള രംഗമല്ല അതു്.

വഴിതെററിപ്പോയ സാഹിത്യകാരാ, ജീവിതത്തിലേക്ക മടങ്ങിവരിക!

## കറുപ്പും കഞ്ചാവും മതവും!

ന്യൂനപക്ഷാവകാശം—എന്താണതു്? ഭൂരിപക്ഷത്തെപ്പോലെതന്നെ, ന്യൂനപക്ഷവും മനുഷ്യരല്ലേ? ഭൂരിപക്ഷത്തിൻെറ ജീവിതാവശ്യങ്ങഠംതന്നെയല്ലേ, ന്യൂനപക്ഷത്തിൻേറയും ജീവിതാവശ്യങ്ങഠം? ഉണ്ണണം, ഉടുക്കണം, വീടു വേണം, വിദ്യാഭ്യാസം ചെയ്യണം— അതൊക്കെയാണല്ലോ എല്ലാ മനുഷ്യരുടെയും ആവശ്യങ്ങഠം. അതൊക്കെത്തന്നെയല്ലേ, ന്യൂനപക്ഷങ്ങളുടേയും ആവശ്യങ്ങഠം?

അപ്പപ്പിന്നെ, എന്താണു ന്യൂനപക്ഷാവകാശം?

മതവിശ്വാസം!—അതാണു്, ഇന്ത്യയിൽ മാത്രമല്ല ലോകത്തിലെ എല്ലാ രാജ്യങ്ങളിലും, ഭൂരിപക്ഷങ്ങളേയും ന്യൂനപക്ഷങ്ങളേയും സൃഷ്ടിക്കുന്നതു് മനുഷ്യരെ തമ്മിൽ അകററുകയാണല്ലോ മതങ്ങളുടെ ജോലി.

അയർലണ്ടിൽ ഒരു ആഭ്യന്തരസമരം നടക്കുകയാണിപ്പോഠം. ഭൂരിപക്ഷവും ന്യൂനപക്ഷവും തമ്മിലാണു് സമരം—പ്രൊട്ടസ്റ്റണ്ടുകാരും കത്തോലിക്കരും തമ്മിൽ. ഈ പ്രൊട്ടസ്റ്റണ്ടു്-കത്തോലിക്കാ മത്സരം, അമേരിക്കൻരാഷ്ട്രീയത്തിൽ വളരെ സ്വാധീനം ചെലുത്തുന്നുണ്ടു്. കിഴക്കൻ ഏഷ്യയിൽ യഹൂദരും മുസ്ലീങ്ങളും തമ്മിലാണു യുദ്ധം. എല്ലാ രാജ്യങ്ങളിലും മതങ്ങഠം, തെളിഞ്ഞും മറഞ്ഞും മനുഷ്യരെ ഭിന്നിപ്പിച്ചുകൊണ്ടിരിക്കുകയാണു്. കമ്മ്യൂണിസ്റ്റു് രാജ്യങ്ങളിൽപ്പോലും, മതം അതിൻെറ ചരിത്രപരമായ ഭിന്നിപ്പിക്കൽ ജോലി തുടർന്നുകൊണ്ടിരിക്കുന്നു. സോവിയററു്യൂണിയനിൽ യഹൂദന്മാർ കുഴപ്പമുണ്ടാക്കാൻ ശ്രമിക്കുന്നുണ്ടു്.

മുസ്ലീം ആക്രമണകാലംമുതൽ, ഇന്ത്യയിൽ ഹിന്ദു-മുസ്ലീം പ്രശ്നം ഉത്ഭവിച്ചു. ബ്രിട്ടീഷു് ഭരണാധികാരികഠം അതിൽനിന്നു മുതലെടുപ്പുനടത്തി. ഇന്ത്യാവിഭജനമായിരുന്നു, അതിൻെറ അനിഷ്ടഫലം. അതിനുശേഷം, മുസ്ലീം രാഷ്ട്രമായ പാകിസ്ഥാൻ മൂന്നുപ്രാവശ്യം ഇന്ത്യയെ ആക്രമിച്ചു. ഇന്ത്യയിലെയും പാകിസ്ഥാനിലെയും ലക്ഷക്കണക്കിനാളുകഠം മരിച്ചു ഭീമമായ സാമ്പത്തികനഷ്ടങ്ങളുണ്ടായി.

മതം വരുത്തിവച്ച മാരണങ്ങളാണിതെല്ലാം.

ഇനിയും മതത്തിൻെറപേരിൽ അവകാശങ്ങഠം ചോദിക്കുകയാണു്. അതിനുവേണ്ടി കൊല്ലുമെന്നും, മരിക്കുമെന്നും ഭീഷണിമുഴക്കുകയാണു്, ഘോഷയാത്രകഠം നടത്തുകയാണു്. ന്യൂനപക്ഷങ്ങളുടെ മതവിശ്വാസം അപകടത്തിലായിരിക്കുന്നു എന്നാണു മുദ്രാവാക്യം.

ന്യൂനപക്ഷങ്ങഠം ഉടൻതന്നെ അവരുടെ മതവിശ്വാസം ഉപേക്ഷിക്കണമെന്നു് ഇന്ത്യാഗവണ്മെൻറു് പറഞ്ഞോ? കേരളാഗവണ്മെൻറു് പറഞ്ഞോ? ഭൂരിപക്ഷമതക്കാർ പറഞ്ഞോ? ന്യൂനപക്ഷങ്ങളുടെ മതസ്ഥാപനങ്ങളെല്ലാം തകർത്തുകൊള്ളണമെന്നു സർക്കാർ ഉത്തരവുണ്ടായിട്ടുണ്ടോ?

അങ്ങനെയൊന്നും ഉണ്ടായിട്ടില്ലെന്നു തീച്ച. പിന്നെന്തിനാണു്, ന്യൂനപക്ഷത്തിന്റെ മതം അപകടത്തിലായിരിക്കുന്നു എന്ന മുദ്രാവാക്യം മുഴക്കിക്കൊണ്ടുനടക്കുന്നതു്?

എന്തിനാണു്, അയർലണ്ടിലെ കത്തോലിക്കർ തെരുവിലിറങ്ങി യുദ്ധംചെയ്യുന്നതു്? എന്തിനാണു്, അമേരിക്കൻ കത്തോലിക്കർ പ്രക്ഷോഭണമുണ്ടാക്കുന്നതു്? എന്തിനാണു്, അറബിരാജ്യങ്ങൾ ഇസ്രായേലിനോടു യുദ്ധപ്രഖ്യാപനം നടത്തുന്നതു്? എന്തിനാണു്, യൂറോപ്പിൽ മുന്നൂറിൽപരം വഷങ്ങൾ ക്രിസ്ത്യാനികൾ തമ്മിൽത്തമ്മിലും ക്രിസ്ത്യാനികളും മുസ്ലീംകളും തമ്മിലും യുദ്ധമുണ്ടായതു്? എന്തിനാണു്, മതത്തിന്റെ അടിസ്ഥാനത്തിൽ ഇന്ത്യയെ വിഭജിച്ചതു്? എന്തിനാണു്, പാകിസ്ഥാൻ മൂന്നുപ്രാവശ്യം ഇന്ത്യയെ ആക്രമിച്ചതു്?

ലാഭത്തിനുവേണ്ടി—രാഷ്ട്രീയവും സാമ്പത്തികവുമായ ലാഭം!

കേരളത്തിലെ പ്രൈവററ് മാനേജ്മെൻറുകൾ നടത്തുന്ന വിദ്യാലയങ്ങളിൽ കരിഞ്ചന്ത നടക്കുന്നുണ്ടു്. അതൊരു പരസ്യമായ രഹസ്യമാണു്. ആ കരിഞ്ചന്ത അവസാനിപ്പിക്കുവാനുള്ള നടപടികൾ കേരളസക്കാർ എടുത്തു. അപ്പോഴാണു്, മതവും ന്യൂനപക്ഷാവകാശവും അപകടത്തിലായിരിക്കുന്നു എന്ന മുദ്രാവാക്യം മുഴക്കുന്നതു്.

ക്രിസ്ത്യാനികളും നായന്മാരും ഈഴവരും മുസ്ലീംകളും പ്രൈവററ് കോളേജുകൾ നടത്തുന്നുണ്ടു്. അവിടെയെല്ലാം പഠിപ്പിക്കുന്ന വിഷയങ്ങൾ ഒരുപോലെയാണു്—സക്കാർ കോളേജുകളിലെപ്പോലെതന്നെ. ആ കോളേജുകളിലെല്ലാം, വിവിധജാതിമതസ്ഥരായ വിദ്യാത്ഥികളുണ്ടു്. പരീക്ഷയ്ക്കുള്ള ചോദ്യങ്ങൾ ഒരുപോലെയാണു്. പരീക്ഷാബോർഡു് സ്റ്റേററിനു് ഒട്ടാകെയുള്ളതാണു്. മാക്കിടുന്നതു് ജാതിമതചിന്തകളോടുകൂടിയല്ല. പിന്നെങ്ങനെയാണു്, വിദ്യാഭ്യാസത്തിൽ മതവും ന്യൂനപക്ഷാവകാശവും വന്നുചാടുന്നതു്?

ക്രിസ്ത്യാനികളുടെ കോളേജുകളിൽ ക്രിസ്തുമതം പാഠ വിഷയമാക്കുവാൻ ഒക്കുകയില്ല. നായന്മാരുടെയും ഈഴവരുടെയും മുസ്ലീംകളുടെയും കോളേജുകളിലും, നായർമതവും ഈഴവമതവും ഇസ്ലാമും പാഠ്യവിഷയങ്ങളല്ല. എല്ലാ കോളേജുകളിലും, എല്ലാ ജാതിമതസ്ഥരും ഒന്നിച്ചിരുന്നാണു പഠിക്കുന്നതു്. മതവും ന്യൂനപക്ഷാവകാശവും അവിടെയെങ്ങും പ്രശ്നങ്ങളാവുകയില്ല. പിന്നെന്തിനാണു്, മതവും ന്യൂനപക്ഷാവകാശവും അപകടത്തിൽ എന്ന മുദ്രാവാക്യം?

പ്രശ്നം ലഘുവാണു്— സാമ്പത്തികം!

ഫീസ് ഏകീകരിച്ചാൽ പിന്നെ, ഫീസ് പിരിവിൽനിന്നു കിട്ടുന്ന ലാഭം കുറയും. വിദ്യാർത്ഥികളെ ചേർക്കുന്നതിലും, അദ്ധ്യാപകരെ നിയമിക്കുന്നതിലും സർക്കാർ നിയന്ത്രണം ഉണ്ടായാൽ, അതിലെ കരിഞ്ചന്തയും പ്രയാസമുള്ളതാവും. അപ്പോൾ എതിർക്കാതിരിക്കാൻ ഒക്കുമോ?

എന്തു പറഞ്ഞാണു് എതിർക്കുക? ലാഭം കുറയുന്നു എന്നു പറഞ്ഞു് എതിർക്കാൻ പാടില്ലല്ലോ. അപ്പപ്പിന്നെ, 'മതം അപകടത്തിൽ' എന്ന മുദ്രാവാക്യം വിളിക്കാനേ നിവൃത്തിയുള്ളു.

മതേതരരാഷ്ട്രമായ ഇന്ത്യയിൽ, എല്ലാ മതക്കാർക്കും വിശ്വാസസ്വാതന്ത്ര്യമുണ്ടു്. പക്ഷേ, രാഷ്ട്രം മതേതരമാണു്. എന്നുവച്ചാൽ, രാഷ്ട്രത്തിനു മതമില്ല. രാഷ്ട്രീയവും സാമ്പത്തികവും വിദ്യാഭ്യാസപരവും മററും മററുമായ കാര്യങ്ങൾ, മതത്തിൻെറ കാഴ്ചപ്പാടിൽക്കൂടിയല്ല കാണേണ്ടതു്. ഇന്ത്യക്കാർ എന്ന നിലയിലും, മനുഷ്യർ എന്ന നിലയിലും മാത്രമേ അത്തരം പ്രശ്നങ്ങൾ കൈകാര്യംചെയ്യുവാൻ ഒക്കുകയുള്ളു.

മനുഷ്യനും ദൈവവും തമ്മിലുള്ള ഇടപാടാണു് മതം. മനുഷ്യനും മനുഷ്യനും തമ്മിലുള്ള ഇടപാടിൽ, മതം കൈകടത്തുവാൻ അനുവദിക്കാവുന്നതല്ല.

കറുപ്പും കഞ്ചാവും മതവും! മനുഷ്യനെ ഭ്രാന്തുപിടിപ്പിച്ചു്, കലാപങ്ങളുണ്ടാക്കുന്ന ഈ മയക്കുമരുന്നുകളിൽ നിന്നു് നാം എന്നാണു രക്ഷപ്പെടുക?

# ഈ ഭ്രാന്തുകളി ഒന്നു നിർത്താമോ?

സമകാലികസാഹിത്യത്തെപ്പററി ജനയുഗം വിശേഷാൽപ്രതിയിൽ ഒരു ചർച്ച അവതരിപ്പിച്ചിരുന്നല്ലോ. സമകാലികസാഹിത്യം എന്താണെന്നറിയാൻവേണ്ടി, ഞാനതു മുഴുവൻ വായിച്ചു — പ്രശസ്തരായ പലരും ആ ചർച്ചയിൽ പങ്കുകൊണ്ടിട്ടുള്ളതുകൊണ്ടു്.

മുഴുവൻ വായിച്ചുതീർന്നപ്പോൾ, ഊളമ്പാറ ആശുപത്രിയിൽ ചെന്നുകയറിയ അനുഭവമാണു് എനിക്കുണ്ടായതു്. ഒരു ഭ്രാന്തൻ വായിൽ വന്നതെല്ലാം വിളിച്ചുപറയുക. കേട്ടുനില്ക്കുന്നവർ, ഭ്രാന്തൻ പറഞ്ഞതിനെപ്പററി പറയുക. ഇതു് ഊളമ്പാറയിലോ, അതുപോലുള്ള സ്ഥലങ്ങളിലോ അല്ലാതെ, മററവിടെയെങ്കിലും നടക്കുമോ?

ചർച്ച അവതരിപ്പിച്ച ആൾ പറയുന്നു—

''ആരുടെയൊക്കെ മുഖം ചുളിയുന്നു എന്നും, ആരൊക്കെ മൂക്കത്തു വിരൽ വയ്ക്കുന്നുവെന്നും, ആരൊക്കെ മുഖം തിരിച്ചു നടന്നുപോകുന്നുവെന്നും, ആരൊക്കെ മറഞ്ഞുനിന്നു ചെളിവാരി എറിയുന്നുവെന്നും, ആരൊക്കെ തങ്ങളെ തൂക്കാൻ കുരിശു പണിയുന്നുവെന്നും ആലോചിക്കാതെ, ധീരമായി അവർ പറയാനുള്ളതു പറയുന്നു.''

കേൾക്കുന്നവരെപ്പററി യാതൊരു പരിഗണനയുമില്ലാതെ, എന്തിനുവേണ്ടി പറയുന്നു എന്നു് അറിഞ്ഞുകൂടാതെ, പറഞ്ഞുകൊണ്ടിരിക്കുന്ന ചിലർ എന്നും എവിടെയും ഉണ്ടായിരുന്നിട്ടുണ്ടു്. ഇനി ഉണ്ടായിരിക്കുകയും ചെയ്യും.

അവരുടെ പേർ ഭ്രാന്തന്മാർ എന്നാകുന്നു.

''സ്ഥലകാലങ്ങളുടെ ചുമരുകൾക്കുള്ളിൽ, ജനിമൃതികളുടെ നടുവിൽ, സ്വന്തം ജന്മമെന്ന ശാപത്തിന്റെ വിഴുപ്പുകെട്ടും ചുമന്നു്, ദുഃഖിതനായി, ആർത്തനായി, ആരെയും ധിക്കരിക്കുന്നവനായി, എന്നാൽ ഒന്നിനെയും ധിക്കരിക്കാതിരിക്കുന്നവനായി, ഒരു റിബലായി, അല്ലെങ്കിൽ ആന്റി റിബലായി, അവൻ നമ്മുടെമുൻപിൽ നടക്കുന്നു.''

പരബ്രഹ്മമേ നമസ്കാരം!

എല്ലാമായതും, ഒന്നുമല്ലാത്തതുമാണല്ലോ, സാക്ഷാൽ പരബ്രഹ്മം'

സമകാലികനെന്നും, ആധുനികനെന്നും, അത്യന്താധുനികനെന്നും പേരുള്ള പരബ്രഹ്മസാഹിത്യകാരന്മാർ എല്ലാം ആകുന്നു, ഒന്നും അല്ലാത്തതുമാകുന്നു. ആ സാഹിത്യപരബ്രഹ്മം എല്ലാത്തിനേയും ധിക്കരിക്കും. ഒന്നിനേയും ധിക്കരിക്കുകയില്ല അദ്ദേഹം റിബലാണു്. റിബലല്ല. രൂപമുണ്ടു്. രൂപമില്ല. നിറമുണ്ടു്. നിറമില്ല. അദ്ദേഹം എപ്പോഴും പറഞ്ഞുകൊണ്ടിരിക്കുന്നു. അദ്ദേഹം ശബ്ദമാകുന്നു. എപ്പോഴും ശബ്ദിക്കേണ്ടതു് അദ്ദേഹത്തിന്റെ ആവശ്യമാകുന്നു.

ഓം പരബ്രഹ്മായ നമഃ!

ഈ സാഹിത്യപരബ്രഹ്മത്തെ കാണുവാൻ, അറിയുവാൻ, മനുഷ്യരായ നമുക്കാർക്കും സാദ്ധ്യമല്ല. കാലത്തിനു മാത്രമേ അതിനെ കാണാനും അറിയാനും ഒക്കൂ—അനന്തമായ കാലം!

സാഹിത്യപരബ്രഹ്മം ഒരു പുതിയ മനുഷ്യനെ കണ്ടുപിടിച്ചിരിക്കുന്നു—

''ആൾക്കൂട്ടത്തിൽ ഏകാന്തത അനുഭവിക്കുന്ന ദുഃഖിതനായ മനുഷ്യൻ. യന്ത്രവൽകൃതലോകത്തിന്റെ നടുവിൽ സ്വന്തം ഐഡന്റിറ്റി നഷ്ടപ്പെട്ടിട്ടു് അതു തേടിനടക്കുന്ന മനുഷ്യൻ, ലോകത്തിന്റെ മുൻപിൽ അപരിചിതനായ മനുഷ്യൻ, മരണത്തിന്റെ അനിവാര്യതയെ ഭയന്നു വിറണ്ടു നിസ്സഹായനായി നില്ക്കുന്ന മനുഷ്യൻ, മരണത്തിനെതിരെ വ്യർത്ഥമായ പ്രതിഷേധത്തിന്റെ അർത്ഥപൂർണ്ണമായ വചനങ്ങൾ വിളിച്ചോതുന്ന മനുഷ്യൻ, ജനിമൃതികളുടെ ദുഃഖപൂർണ്ണമായ വഴിത്താരകളെ ഓർത്തു്, അവയുടെ ആവർത്തനങ്ങളെ ഓർത്തു ദുഃഖിച്ചു് പരമമായ മുക്തിക്കുവേണ്ടി പ്രാർത്ഥിക്കുന്നേ, പ്രാർത്ഥിക്കാൻ പുതിയ വിഗ്രഹങ്ങൾ തേടുന്ന, കണ്ടെടുത്തു പൊടി തുടച്ചു മിനുക്കിയ പഴയ വിഗ്രഹങ്ങൾക്കു മുൻപിൽ സ്വയം ഹവിസ്സായി അർപ്പിക്കുന്ന മനുഷ്യൻ, സ്വന്തം വ്യക്തിദേവതയെത്തേടി അലയുന്ന മനുഷ്യൻ—അങ്ങനെ ഉല്പത്തിമുതലിങ്ങോട്ടു കരയുക

യും കരയുകയും കരയുകയും മാത്രം ചെയ്യുന്ന ശാശ്വതമനുഷ്യന്റെ ചിത്രങ്ങളാം നമ്മുടെ സാഹിത്യത്തിൽ പ്രത്യക്ഷപ്പെട്ടു.''

മേലുദ്ധരിച്ചതു് തർജ്ജമയാണെന്നു വായനക്കാർക്ക തോന്നുന്നില്ലേ? മലയാളത്തിലെ സാഹിത്യപരബ്രഹ്മങ്ങളാം എഴുതുന്നതെല്ലാം തർജ്ജമകളാണു്.

സാഹിത്യപരബ്രഹ്മത്തിന്റെ കണ്ടുപിടുത്തമെന്താണെന്നിപ്പോഴം മനസ്സിലായോ? ശാശ്വതമനുഷ്യനെയാണു് അദ്ദേഹം കണ്ടുപിടിച്ചിരിക്കുന്നതു്. എപ്പോഴം പേടിച്ചു വിറച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻ, എപ്പോഴം കരഞ്ഞുകൊണ്ടിരിക്കുന്ന മനുഷ്യൻ, തന്നെ അറിഞ്ഞുകൂടാത്തതുകൊണ്ടു തന്നെ തേടിനടക്കുന്ന മനുഷ്യൻ—അവനാണു് പുതിയ മനുഷ്യൻ. അവൻതന്നെയാണു് ശാശ്വതമനുഷ്യൻ.

ആ പുതിയ ശാശ്വതമനുഷ്യൻ എവിടെ താമസിക്കുന്നു? ഭൂലോകത്തിലാണോ? ചന്ദ്രനിലോ ചൊവ്വയിലോ മറ്റോ ആണോ? അല്ല, അല്ല, അല്ല.

കണ്ടുപിടിച്ചു എന്നു് എഴുതുന്നവന്റെ പേനത്തുമ്പിൽ—അവിടെയാണു് ആ പുതിയ ശാശ്വതമനുഷ്യന്റെ താമസം.

പേടിച്ചു വിറച്ചുകൊണ്ടു്, കരഞ്ഞുകൊണ്ടു്, ആ പുതിയ ശാശ്വതമനുഷ്യൻ പേനത്തുമ്പിലേക്കു് ഇറങ്ങിവന്നതു് എവിടെനിന്നാണു്? ബുദ്ധിയിൽനിന്നു്—പേന പിടിച്ചിരിക്കുന്നവന്റെ തലച്ചോറിൽനിന്നു്. അവിടെനിന്നാണു് ആ ശാശ്വതമനുഷ്യൻ ഇറങ്ങിവന്നതു്.

നമ്മുടെ ആരുടെയും തലച്ചോറിൽനിന്നു് ഭീരുവും കരയുന്നവനുമായ ശാശ്വതമനുഷ്യൻ ഇറങ്ങിവരാത്തതെന്തു്? നമ്മുടെ ബുദ്ധിക്ക തകരാറൊന്നുമില്ലാത്തതുകൊണ്ടു്. എന്നുവച്ചാൽ, നമുക്ക ഭ്രാന്തില്ലാത്തതുകൊണ്ടു്, ഭീരുവും കരയുന്നവനുമായ ശാശ്വതമനുഷ്യനെ സൃഷ്ടിക്കുവാൻ നമുക്ക കഴിയുന്നില്ല.

പണ്ടു് ജർമ്മനിയിൽ ഒരു ഭ്രാന്തനുണ്ടായിരുന്നു. ''ഞാനാണു് ജർമ്മൻചക്രവർത്തി'' എന്നു വിളിച്ചുപറഞ്ഞുകൊ

ണ്ടു് അയാൾ ബർളിൻതെരുവുകളിൽക്കൂടി നടന്നു. അയാളെ പിടിച്ചുകൊണ്ടുപോയി ഭ്രാന്താശുപത്രിയിൽ ഇട്ടു. അന്നു് ചക്രവർത്തിയുടെ ഭരണമായതുകൊണ്ടാണു് അങ്ങനെ ചെയ്തതു്. ഡെമോക്രസിയിൽ അങ്ങനെ ചെയ്യാമോ എന്തോ!

''ഞാനാകുന്നു ശാശ്വതമനുഷ്യൻ. പേടിച്ചുവിറച്ചു് കരഞ്ഞുകരഞ്ഞു് ഞാനിതാ പോകുന്നു,'' എന്നു് എഴുതിവിടുന്ന അത്യന്താധുനികരെ ഭ്രാന്താശുപത്രിയിലാക്കാൻ നമുക്കാർക്കും അധികാരമില്ല ഡെമോക്രസിയുടെ കാലമാണു്.

തലച്ചോറിൽ മ്യൂട്ടേഷൻസ് ഉണ്ടാകും. അതുണ്ടാകുന്ന ആളിനു് ഇങ്ങനെയെല്ലാം തോന്നുക പതിവാണു്. ആ കുഴപ്പം ഉണ്ടായാൽ പിന്നെ ചിലർ എപ്പോഴും കരഞ്ഞുകൊണ്ടിരിക്കും. ചിലർ എപ്പോഴും ചിരിച്ചുകൊണ്ടിരിക്കും. ചിലർക്കു തോന്നും, ചക്രവർത്തിയാണെന്നു്. ചിലർക്കു തോന്നും ആരോ കൊല്ലാൻ വരുന്നെന്നു്. ചിലർക്കു തോന്നും ആത്മഹത്യ ചെയ്യണമെന്നു്. അവർക്കു പൊതുവായ ഒരു പേരുണ്ടു്—ഭ്രാന്തന്മാർ എന്നു്.

കുറേ വർഷങ്ങൾക്കുമുൻപു് കോട്ടയത്തു് തിരുനക്കര ക്ഷേത്രഗോപുരത്തിലിരുന്നു് എപ്പോഴും എഴുതുന്ന ഒരു ഭ്രാന്തനെ ഞാൻ കണ്ടിട്ടുണ്ടു്. ആരോടും ഒന്നും മിണ്ടുകയില്ല. എപ്പോഴും എഴുത്തുതന്നെ. ഒരുപക്ഷേ, അയാൾ ശാശ്വതമനുഷ്യനായിരിക്കാം, പേടിച്ചു വിറച്ചു്, കരഞ്ഞുകരഞ്ഞു നടന്നുപോകുന്ന ശാശ്വതമനുഷ്യനെപ്പററിയായിരിക്കാം അയാൾ എഴുതിയതു്.

ഈ ഭ്രാന്തൻസാഹിത്യത്തിന്റെ ആചാര്യൻ ആൽബേർ കാമ്യു എന്ന ഫ്രഞ്ചു് എഴുത്തുകാരനാണു്. അയാളൊരു മാനസികരോഗിയായിരുന്നു—പേടിച്ചു വിറച്ചു്, കരഞ്ഞുകരഞ്ഞു കഴിഞ്ഞവനായിരുന്നു. കാർ ആക്സിഡൻറിലാണു് അയാൾ മരിച്ചതെന്നാണു ചിലർ പറയുന്നതു്. പക്ഷേ, ആത്മഹത്യയായിരുന്നു അതെന്നു് മററുചിലരും പറയുന്നു. കടലിലേക്കു കാർ ഓടിച്ചുകൊണ്ടുപോയി

ആത്മഹത്യചെയ്യുതാണെന്നാണു് അവർ പറയുന്നതു്. അതെന്തുമാകട്ടെ.

ആൽബേർ കാമ്യുവിന്റെ സാഹിത്യത്തിനു് ഒരു സന്ദേശമുണ്ടു്—ആത്മഹത്യ, ജനിമൃതികളുടെ പാപവും താങ്ങിക്കൊണ്ടു്, കരഞ്ഞുകരഞ്ഞു കഴിയുന്ന മനുഷ്യനു് രക്ഷപ്പെടാൻ ഒരൊററ മാർഗ്ഗമേ ഉള്ളൂ എന്നാണു് അയാഠം പറയുന്നതു്—ആത്മഹത്യ.

മനോരോഗത്തിന്റെ പല ലക്ഷണങ്ങളിൽ ഒന്നാണു് ആത്മഹത്യചെയ്യുവാനുള്ള മോഹം. അയാഠം ആത്മഹത്യ ചെയ്യു എങ്കിൽ, അതിൽ അത്ഭുതപ്പെടാനുമില്ല. മലയാളത്തിൽ 'മരണത്തിന്റെ മണിനാദം' കേട്ടുകൊണ്ടിരുന്ന ഒരു കവിയുണ്ടായിരുന്നു — ഇടപ്പള്ളി രാഘവൻപിള്ള. അയാളും ആത്മഹത്യചെയ്യു.

ആൽബേർ കാമ്യുവിന്റെ ആത്മഹത്യാസാഹിത്യത്തിനു് യൂറോപ്പിലും അമേരിക്കയിലും കുറെ ചെലവുണ്ടായി. അതു മലയാളത്തിലും വില്ക്കാമെന്നു കരുതി ചിലരിപ്പോഠം അതുംകൊണ്ടിറങ്ങിയിരിക്കുകയാണു്.

മലയാളത്തിലെ ആത്മഹത്യാസാഹിത്യക്കാർ, ആത്മഹത്യചെയ്യുമെന്നു ഭയപ്പെടേണ്ട. സാമാന്യം നല്ലനിലയിൽ കഴിയുന്നവരാണവർ. ഭ്രാന്തഭിനയിച്ചു് ആത്മഹത്യാസാഹിത്യം വില്ക്കുന്നു എന്നുമാത്രം. ശ്രീ എം. കെ. സാനുവിന്റെ വാക്കുകഠം ഉദ്ധരിച്ചുകൊണ്ടു് ഈ ലേഖനം അവസാനിപ്പിക്കാം—

''പുണ്യവാളനായി അഭിനയിക്കുന്നതിനേക്കാഠം വലിയ തട്ടിപ്പുള്ളതു് ഭ്രാന്തനായി അഭിനയിക്കുന്നതിലാണു്.''

## ഭാഷാഭ്രാന്തു് എന്ന രാഷ്ട്രീയതട്ടിപ്പു്

ഇന്ത്യയുടെ ദേശീയൈക്യം ഒരു മരീചികയാണോ? ആണെന്നു തോന്നും, ഡൽഹിയിലെ ഉന്നതരാഷ്ട്രീയവൃത്തങ്ങളിലെ പ്രവൃത്തികഠം കാണുമ്പോഠം.

ഫ്രഞ്ച് വിപ്ലവത്തിനുമുമ്പ്, ഫ്രഞ്ച് ചക്രവർത്തി പറഞ്ഞു ''ഞാനാണ ഫ്രാൻസ്'' എന്നു്. ഡൽഹിയിലിരിക്കുന്ന ഇന്ത്യൻ രാഷ്ട്രീയസൂത്രധാരന്മാർ പറയുന്നു, ''ഞങ്ങളാണു് ഇന്ത്യ'' എന്നു്. അവർ അവരുടെ ഭാഷയായ ഹിന്ദിയിൽ മാത്രമേ, ഇന്ത്യയോടു സംസാരിക്കുകയുള്ള. അവരുടെ ഭാഷ, ഇന്ത്യയുടെ മുഴുവൻ ഭാഷയായിരിക്കണമെന്നു് അവക്ക നിർബ്ബന്ധമുണ്ടു്. 'തിരുവാക്കു് എതിരുവായില്ല' എന്നാണവരുടെ ധാരണ

ഈ നില തുടർന്നുപോയാൽ, ഇന്ത്യയുടെ ദേശീയൈക്യം വെറുമൊരു മരീചികയാവുകയില്ലേ?

ഈയിടെ ഡൽഹിയിൽവച്ചു്, സ്വാതന്ത്ര്യദിനത്തിൽ, സ്വാതന്ത്ര്യസമരഭടന്മാക്ക താമ്രപത്രം കൊടുക്കുകയുണ്ടായി. താമ്രപത്രത്തിൽ എന്താണു് എഴുതിവച്ചിരിക്കുന്നതെന്നു്, അതു വാങ്ങിയ ഭൂരിപക്ഷം ഭടന്മാക്കം മനസ്സിലായില്ല. ഹിന്ദിയിൽ എഴുതിവച്ചിരിക്കുന്നതെന്താണെന്നു് ഹിന്ദി അറിഞ്ഞുകൂടാത്തവർ എങ്ങനെ മനസ്സിലാക്കും? ''മനസ്സിലായാലും ഇല്ലെങ്കിലും, ഞങ്ങൾ ഞങ്ങളുടെ ഭാഷയിലേ എഴുതുകയുള്ള'' എന്നാണു്, ഡൽഹി ചക്രവർത്തിമാരുടെ ഭാവം!

എനിക്ക കേന്ദ്ര സാഹിത്യ അക്കാദമിയിൽനിന്നു് ഒരു അവാർഡു് തരികയുണ്ടായി. അയ്യായിരം രൂപയുടെ ചെക്ക തന്നതോടൊപ്പം, ലോഹംകൊണ്ടുള്ള ഒരു സാധനവും തന്നു. അതിൽ എന്തൊക്കെയോ എഴുതിയിട്ടുണ്ടു്. എന്താണെന്നു് എനിക്കറിഞ്ഞുകൂടാ. എനിക്ക മനസ്സിലാവുന്ന ഭാഷയല്ല അതു്.

ഒരു മലയാളസാഹിത്യകാരനെന്ന നിലയിലാണു് എനിക്കു് അവാർഡു് തന്നതു്. അപ്പോൾ, അതിൽ എഴുതേണ്ടതു മലയാളത്തിലായിരിക്കേണ്ടേ? ഇംഗ്ലീഷ്ഭാഷയും എനിക്കറിയാം. ഡൽഹി ചക്രവർത്തിമാക്കം ഇംഗ്ലീഷ് അറിയാം. ഔദ്യോഗികഭാഷകളിൽ ഇംഗ്ലീഷുകൂടി ഉണ്ടുതാനും. എന്നിട്ടും, എനിക്കു് അറിഞ്ഞുകൂടാത്ത ഹിന്ദിയിലാണു്, അവാർഡു് തന്നതു്. എനിക്ക തന്ന അയ്യാ

യിരം രൂപയുടെ ചെക്കിൽ, ഇംഗ്ലീഷാണു് എഴുതിയിരിക്കുന്നതു്.

താമ്രപത്രം കിട്ടിയ സ്വാതന്ത്ര്യഭടന്മാൎക്കു ചെക്കു് കിട്ടിയോ എന്നു് എനിക്കറിഞ്ഞുകൂടാ. ചെക്കു് കിട്ടിയെങ്കിൽ, ഏതു ഭാഷയിലാണതു് എഴുതിയിരിക്കുന്നതെന്നറിഞ്ഞാൽ കൊള്ളാം. ഇംഗ്ലീഷിൽ ആയിരിക്കാനേ ഇടയുള്ളു. സ്വാതന്ത്ര്യഭടന്മാരിൽ 99 ശതമാനത്തിനു ഇംഗ്ലീഷു് അറിയുകയും ചെയ്യാം.

ഇന്ത്യക്കു് ഒരു ദേശീയഭാഷ വേണമത്രെ! അതു് ഹിന്ദിയായിരിക്കുകയും വേണമത്രെ!

ഇന്ത്യക്കു് ഒരു ദേശീയഭാഷ വേണമെന്നു സമ്മതിച്ചു. ആ ദേശീയഭാഷ ഹിന്ദി ആയിരിക്കണമോ എന്നതിൽ വലിയ തൎക്കമുണ്ടു്. ഹിന്ദി ദേശീയഭാഷയാവണമെന്നു വാദിക്കുന്നവർ പറയുന്നു, അതു ഭൂരിപക്ഷത്തിൻെറ ഭാഷയാണെന്നു്.

അല്ല—ഹിന്ദി ഇന്ത്യയിലെ ഭൂരിപക്ഷത്തിൻെറ ഭാഷയല്ല. ഇന്ത്യയിലെ മുപ്പതുശതമാനം ആളുകളുടെ ഭാഷയാണതു്. എഴുപതുശതമാനം ആളുകളുടെ ഭാഷ ഹിന്ദിയല്ല. മുപ്പതുശതമാനം ആളുകൾ ഭൂരിപക്ഷമാവുമോ? എഴുപതുശതമാനം ആളുകൾ ന്യൂനപക്ഷമാവുമോ? അതാണോ, ഇന്ത്യൻ ഡെമോക്രസിയുടെ മാനദണ്ഡം?

ഇല്ല, ഹിന്ദിയെ ദേശീയഭാഷയാക്കുവാൻവേണ്ടി കൊണ്ടുവരുന്ന ഭൂരിപക്ഷവാദം, നിലനില്ക്കുകയില്ല.

ഹിന്ദിയെ ദേശീയഭാഷയാക്കുവാൻ, മററുവല്ല യോഗ്യതകളുമുണ്ടോ? ഒരു യോഗ്യതയുമില്ല

ഇന്ത്യയിലെ എല്ലാ ഭാഷകളും അവികസിതഭാഷകളാണു്. ശാസ്ത്രീയമായും, രാഷ്ട്രീയമായും, സാഹിത്യപരമായും സ്വാതന്ത്ര്യലബ്ധിക്കുശേഷം, മററുരംഗങ്ങളിലെന്നപോലെ ഭാഷാരംഗത്തും വികസനപ്രവൎത്തനങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. ചില ഇന്ത്യൻഭാഷകളുടെ വികസനം, മററു ഭാഷകളുടേതിനേക്കാൾ വേഗത്തിലാണു്. ആ വികസനമത്സരത്തിൽ ഹിന്ദിക്കു്, വിജയം അവകാശപ്പെടാമോ?

ബംഗാളിയും മലയാളവുമാണു്, ഇന്ത്യയിലെ ഏററവും വികസിതമായ ഭാഷയെന്നു്, ഭാഷാഭ്രാന്തു പിടിപെടാത്തവരെല്ലാം സമ്മതിക്കും. ഇന്ത്യാഗവണ്മെൻറു് കോടിക്കണക്കിനു രൂപ ചെലവാക്കിയിട്ടും, ഹിന്ദിക്ക മുന്നണിയിലെത്താൻ കഴിഞ്ഞിട്ടില്ല. പിന്നെന്തു ന്യായമാണുള്ളതു്, ഹിന്ദിയെ ദേശീയഭാഷയാക്കവാൻ?

ഇന്ത്യയിലെ എഴുപതുശതമാനം ആളുകാം ഹിന്ദി പഠിക്കാതെ ഹിന്ദിയെ ദേശീയഭാഷ എന്നു പറയാനൊക്കമോ? എഴുപതുശതമാനം ആളുകാം ഹിന്ദി പഠിക്കണമെങ്കിൽ, എത്ര നൂററാണ്ടു വേണ്ടിവരും? സ്വാതന്ത്ര്യലബ്ധിക്കശേഷം ഇരുപത്തിയഞ്ചുവഷം കഴിഞ്ഞു കോടിക്കണക്കിനു രൂപയും ചെലവായി. എന്നിട്ടിപ്പോാം എഴുപതുശതമാനത്തിൽ എത്രപേർ ഹിന്ദി പഠിച്ചു? എഴുപതുശതമാനത്തിൽ അരശതമാനംപോലും ഹിന്ദി അറിയാവുന്നവരാണോ?

എന്തിനീ പാഴ്‌വേല? എന്തിനീ പാഴ്‌ച്ചെലവു്?

സ്വാതന്ത്ര്യസമരകാലത്തു്, വടക്കേ ഇന്ത്യയിലെ നേതാക്കന്മാരെല്ലാം തെക്കേ ഇന്ത്യയിൽ വന്നു പ്രസംഗിച്ചിട്ടുണ്ടു്. തെക്കേ ഇന്ത്യയിലെ നേതാക്കന്മാർ, വടക്കേ ഇന്ത്യയിൽ ചെന്നു പ്രസംഗിച്ചിട്ടുണ്ടു്. രണ്ടുകൂട്ടരുടേയും പ്രസംഗം ഇംഗ്ലീഷിലായിരുന്നു. രണ്ടുകൂട്ടക്കം അറിയാവുന്ന പൊതുഭാഷയായിരുന്നു ഇംഗ്ലീഷ്

സ്വാതന്ത്ര്യലബ്ധിക്കശേഷവും, കേന്ദ്രമന്ത്രിമാർ ഇവിടെ വന്നു പ്രസംഗിക്കാറുണ്ടു്—ഇംഗ്ലീഷിൽ. ഇവിടത്തെ നേതാക്കന്മാർ അവിടെച്ചെന്നു പ്രസംഗിക്കാറുണ്ടു്—ഇംഗ്ലീഷിൽത്തന്നെ. അപ്പോാം, ഇംഗ്ലീഷ് നമ്മുടെ പൊതുഭാഷയല്ലേ?

ഇതൊരു നേരാണു്—അവഗണിക്കാൻ നിവൃത്തിയില്ലാത്ത നേരു്. ഈ നേരിനു് അംഗീകാരം കൊടുക്കുന്നതല്ലേ നല്ലതു്? ഇംഗ്ലീഷിനെ പൊതുഭാഷയാക്കുന്നതല്ലേ പ്രായോഗികം?

ഇംഗ്ലീഷ് ഇന്ത്യയിലെ സാമാന്യജനങ്ങളുടെ ഭാഷയല്ല എന്നും, സാമാന്യജനങ്ങളുടെ ഭാഷയാണു പൊതുഭാഷ

യാകേണ്ടതെന്നും ആണു്, ഹിന്ദി ഭ്രാന്തന്മാരുടെ വാദം. സമ്മതിച്ചു—ഇംഗ്ലീഷ് സാമാന്യജനങ്ങളുടെ ഭാഷയല്ല. സാമാന്യജനങ്ങളുടെ ഭാഷയാണു പൊതുഭാഷയാകേണ്ടതെന്നും സമ്മതിച്ചു ഇനിയൊന്നു ചോദിക്കട്ടെ—

ഏതാണു് ഇന്ത്യയിലെ സാമാന്യജനങ്ങളുടെ ഭാഷ? ഹിന്ദിയാണോ? ഇന്ത്യയിലെ രണ്ടുമൂന്നു സംസ്ഥാനങ്ങളിലെ സാമാന്യജനങ്ങളുടെ ഭാഷയായ ഹിന്ദി, ഇന്ത്യയിലെ മുഴവൻ സാമാന്യജനങ്ങളുടെ ഭാഷയാകുമോ? മദ്ധ്യപ്രദേശിലെ സാമാന്യജനങ്ങളുടെ ഭാഷയായ ഹിന്ദി, തമിഴ്നാട്ടിലെ സാമാന്യജനങ്ങളുടെ ഭാഷയാവുമോ? ആന്ധ്രപ്രദേശിലെ സാമാന്യജനങ്ങളുടെ ഭാഷയായ തെലുങ്കു്, ഉത്തർപ്രദേശിലെ സാമാന്യജനങ്ങളുടെ ഭാഷയാകുമോ?

സാമാന്യജനങ്ങളുടെ പേരുംപറഞ്ഞു നടത്തുന്ന ഈ ഹിന്ദിവില്പന, അധികനാൾ തുടർന്നുപോകാൻ ഒക്കുമെന്നു തോന്നുന്നില്ല. ഇന്ത്യയിൽ രണ്ടുമൂന്നു് ഉത്തരേന്ത്യൻ സംസ്ഥാനങ്ങളുടെ ആധിപത്യം സ്ഥാപിക്കാനുള്ള ഈ രാഷ്ട്രീയതട്ടിപ്പു്, ഇന്ത്യൻ ജനാധിപത്യത്തിൽ വിലപ്പോവുകയില്ല.

## പൊതുഭാഷ ഇംഗ്ലീഷ്

കിഴക്കൻ പാകിസ്ഥാനും പടിഞ്ഞാറൻ പാകിസ്ഥാനും തമ്മിൽ നടന്ന ആഭ്യന്തരയുദ്ധത്തിന്റെ അടിസ്ഥാനകാരണമെന്തു്? പടിഞ്ഞാറൻ പാകിസ്ഥാൻ കിഴക്കൻ പാകിസ്ഥാനെ സാമ്പത്തികമായി ചൂഷണംചെയ്തിരുന്നു എന്നതു തന്നെ. കിഴക്കൻ പാകിസ്ഥാനിൽനിന്നു കയററുമതിചെയ്യുന്ന സാധനങ്ങളാണു് പാകിസ്ഥാനു വിദേശനാണയങ്ങൾ നേടിക്കൊടുത്തിരുന്നതു്. ആ വിദേശനാണയങ്ങൾ പടിഞ്ഞാറൻ പാകിസ്ഥാനിലെ ഏതാനും സമ്പന്നന്മാരെ കൂടുതൽ സമ്പന്നരാക്കുവാൻവേണ്ടിയാണു് ഉപയോഗിച്ചിരുന്നതു്. അങ്ങനെ കിഴക്കൻ പാകിസ്ഥാ

ന്നെ, സാമ്പത്തികചൂഷണത്തിനുള്ള ഒരു കോളണിയായി പടിഞ്ഞാറൻ പാകിസ്ഥാൻകാർ ഉപയോഗിച്ചുവന്നു.

ഈ സാമ്പത്തികചൂഷണം മാത്രമായിരുന്നോ, പാകിസ്ഥാനിലെ ആഭ്യന്തരസമരത്തിന്റെ കാരണം? അല്ല; ഭിന്നിപ്പു് ആരംഭിച്ചതു സാമ്പത്തികപ്രശ്നത്തിലല്ല.

ഇന്ത്യയിലെപ്പോലെതന്നെ, പാകിസ്ഥാനിലും ഒരു പൊതുഭാഷ വേണമെന്നു നിശ്ചയിച്ചു. അതു് ഉറുദുവാണെന്നും നിശ്ചയിച്ചു. സിന്ധിലും കിഴക്കൻ പാകിസ്ഥാനിലും ബലൂചിസ്ഥാനിലും ഉറുദു മാതൃഭാഷയല്ല. പക്ഷേ, പാകിസ്ഥാനിലെ പട്ടാളഭരണക്കാർ, ഉറുദുഭാഷയെ ജനങ്ങളുടെമേൽ അടിച്ചേല്പിക്കാൻ തുടങ്ങി ബംഗാളികൾക്കും, സിന്ധികൾക്കും, ബലൂചികൾക്കും അതിനു അമർഷമുണ്ടായി. പക്ഷേ, സിന്ധികൾക്കു് അമർഷം പ്രകടിപ്പിക്കാൻ കഴിവുണ്ടായിരുന്നില്ല. ബലൂചികളും ബംഗാളികളും അമർഷം പ്രകടിപ്പിക്കുകതന്നെ ചെയ്തു.

അങ്ങനെ, കിഴക്കൻ പാകിസ്ഥാനിലെ വിമോചനസമരം, ഭാഷാപ്രശ്നത്തിലാണു തുടങ്ങിയതു്. മുജിബുർ റഹിമാനാണു്, ആ സമരത്തിനു നേതൃത്വംകൊടുത്തതു്. ആ സമരം വളർന്നുവളർന്നു്, ലോകത്തിന്റെ മുഴുവൻ ശ്രദ്ധയും ആകർഷിച്ച ഒരു യുദ്ധമായി. ബംഗ്ലാദേശ് എന്ന ഒരു രാഷ്ട്രം ഉടലെടുക്കുകയും ചെയ്തു.

പാകിസ്ഥാനിൽ ഡെമോക്രസിയുടെ നിഴൽവീശി. ഭാഷാപ്രശ്നത്തിൽ അതുവരെ സഹനശക്തി പ്രദർശിപ്പിച്ച സിന്ധികൾ ഉണർന്നെഴുന്നേറ്റു. ഉറുദുഭാഷ അവരുടെമേൽ അടിച്ചേല്പിക്കുന്നതിനെതിരായി, അവർ പ്രക്ഷോഭണമുണ്ടാക്കി. പ്രസിഡന്റു് ഭൂട്ടോ ഇടപെട്ടു്, ഒരു താൽക്കാലികസന്ധി ഉണ്ടാക്കിയിരിക്കുകയാണിപ്പോൾ.

പാകിസ്ഥാന്റെ ഉദാഹരണം പറഞ്ഞതു് ഇന്ത്യൻ ഭരണാധികാരികൾക്കും ഹിന്ദിഭ്രാന്തന്മാർക്കും ഒരു താക്കീതു കൊടുക്കുവാൻവേണ്ടിയാണു്. ഹിന്ദിഭാഷ ഇന്ത്യയുടെ പൊതുഭാഷയും ഔദ്യോഗികഭാഷയും ആക്കുവാനുള്ള ശ്രമം ഒരു വ്യാമോഹമാണു്. അതു് ഇന്ത്യയുടെ ഐക്യത്തെ

തുരങ്കംവയ്ക്കുന്നതാണു്. അതു വിവേകരഹിതവും, ഭാവനാശൂന്യവുമാണു്.

തമിഴ്നാട്ടിൽ ഡി. എം. കെ.യുടെ നേതൃത്വത്തിൽ, ഹിന്ദി നേതൃത്വത്തിനെതിരായി വമ്പിച്ച പ്രക്ഷോഭണം നടന്നു. ഡി. എം. കെ. തമിഴ്നാട്ടിലെ ഭരണാധികാരികളാവുകയും ചെയ്തു. അവരിപ്പോഴും ഹിന്ദിമേധാവിത്വത്തെ ശക്തിയായി എതിർത്തുകൊണ്ടിരിക്കുകയാണു്. അവരുടെ ബഹുജനപിന്തുണയുടെ അടിസ്ഥാനവും അതു തന്നെ.

ഹിന്ദി മേധാവിത്വത്തിനെതിരായ മനോഭാവം, അഹിന്ദി സംസ്ഥാനങ്ങളിലെല്ലാമുണ്ടു് — വിശേഷിച്ചു്, ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളിൽ. മലയാളികളും തെലുങ്കരും കന്നാടകക്കാരും, കുറെയൊക്കെ സഹിക്കുകയും ക്ഷമിക്കുകയും ചെയ്യുന്നു എന്നുമാത്രം. ഒരു പരിധി കഴിയുമ്പോൾ, സഹനവും ക്ഷമയും അസ്തമിച്ചു എന്നുവരാം. അതു് ഇന്ത്യയുടെ ശിഥിലീകരണത്തിനു വഴിതെളിച്ചുവെന്നും വരാം.

ചരിത്രം ആവർത്തിക്കുകയില്ലെന്നു്, ഇന്ത്യൻ ഭരണാധികാരികൾക്കു വിവേകമുണ്ടാവുമെന്നു് നമുക്കാശിക്കാം.

അപ്പോൾ ഒരു ചോദ്യം—ഇന്ത്യയ്ക്കു് ഒരു പൊതുഭാഷ ആവശ്യമല്ലേ?

ആവശ്യമാണു്. ഒരുരാജ്യത്തെ ജനങ്ങൾ വിവിധ ഭാഷകൾ സംസാരിക്കുന്നവരാവുമ്പോൾ, അവക്കൊരു പൊതുഭാഷ ഉണ്ടായേ മതിയാവൂ. അങ്ങനെയൊരു പൊതുഭാഷ ഇപ്പോൾ ഉണ്ടു്. അതു് ഇംഗ്ലീഷ് ആണു്. ഇനിയും ഇംഗ്ലീഷ്തന്നെ ഇന്ത്യയുടെ പൊതുഭാഷ ആയിരിക്കണമെന്നാണു് എന്റെ അഭിപ്രായം.

ബ്രിട്ടീഷുകാരുടെ വരവിനുമുമ്പു്, ഇന്ത്യ ഒരു രാഷ്ട്രമായിരുന്നില്ല. ഇന്ത്യയെ ഒന്നിപ്പിച്ചതു്, ഒരു രാഷ്ട്രമാക്കിയതു്, ബ്രിട്ടീഷുകാരാണു്. വിവിധഭാഷകൾ സംസാരിച്ചിരുന്ന ഇന്ത്യാക്കാരെ ആദ്യമായി മേശയ്ക്കു ചുററും ഇരുത്തിയതു ബ്രിട്ടീഷുകാരാണു്. ഇന്ത്യാക്കാർ മേശയ്ക്കു ചുററും ഇരുന്നു സംസാരിച്ചതു് ഇംഗ്ലീഷിലാണു്. അങ്ങനെ,

ചരിത്രത്തിലാദ്യമായി, ഇംഗ്ലീഷ്ഭാഷയുടെ സഹായത്തോടുകൂടി, നാം ഒന്നായി—ഒരു രാഷ്ട്രമായി. ബ്രിട്ടീഷ് ഭരണത്തിൽനിന്നു നാം സ്വതന്ത്രരാവണമെന്നു്, നമ്മുടെ നേതാക്കന്മാർ നമ്മോടു പറഞ്ഞതു് ഇംഗ്ലീഷിലാണു്. സ്വാതന്ത്ര്യലബ്ധിക്കുശേഷവും നമ്മളൊന്നിച്ചുകൂടിയാൽ ഇംഗ്ലീഷിൽ സംസാരിക്കുന്നു. നാം വിദേശരാജ്യങ്ങളിൽ സഞ്ചരിക്കുന്നതും ഇംഗ്ലീഷിന്റെ സഹായത്തോടുകൂടിയാണു്.

ഇനിയും ഇംഗ്ലീഷ് നമ്മുടെ പൊതുഭാഷയാകുന്നതിലെന്താണു തകരാറു്? അതിലെന്താണിത്ര നാണിക്കാനുള്ളതു്?

ദേശീയഭാഷയല്ലാത്ത ഇംഗ്ലീഷിനെ പൊതുഭാഷയാക്കാമോ?—മറുചോദ്യമാണതു്.

സമ്മതിച്ചു—ഇംഗ്ലീഷ് ദേശീയഭാഷയല്ല. അതു സമ്മതിച്ചുകൊണ്ടു്, ചില ചോദ്യങ്ങൾ ഞാൻ ചോദിക്കട്ടെ—

സയൻസ് നമ്മുടെ ദേശീയമാണോ? ടെക്നോളജി ദേശീയമാണോ? തീവണ്ടിയും കാറും വിമാനവും ദേശീയമാണോ? പ്ലാസ്റ്റിക്ക് ദേശീയമാണോ? റേഡിയോയും ടെലിവിഷനും ദേശീയമാണോ? പാർലമെന്ററി ഡെമോക്രസി ദേശീയമാണോ? മാർക്സിസം ദേശീയമാണോ?

മാന്യരേ, നാം അറിഞ്ഞുകൊണ്ടായാലും അല്ലെങ്കിലും, സമ്മതത്തോടുകൂടിയായാലും അല്ലെങ്കിലും, നാം ഇന്റർനാഷണൽ ആണു്. പിന്നെന്തിനാണു് ഭാഷയുടെ കാര്യത്തിൽ മാത്രം ഇത്രയേറെ വാശിപിടിക്കുന്നതു്?

ലോകത്തിൽ ഏററവും വികസിച്ചിട്ടുള്ള ഭാഷ, ഇതുവരെയുള്ള ലോകവിജ്ഞാനം ഉൾക്കൊള്ളുന്ന ഭാഷ, ദേശീയമായും അന്തർദ്ദേശീയമായും ആശയവിനിമയംചെയ്യാൻ നമ്മെ സഹായിക്കുന്ന ഭാഷ—ആ ഭാഷയെ ഇന്ത്യയുടെ പൊതുഭാഷയാക്കാൻ നാം നാണിക്കുന്നതെന്തിനു്? അതോടൊപ്പംതന്നെ നമ്മുടെ മാതൃഭാഷകളെ വികസിപ്പിക്കാൻ ശ്രമിക്കുകയും ചെയ്യാം.

ഞാനൊരു മലയാളസാഹിത്യകാരനാണു്. എന്റെ മാതൃഭാഷയായ മലയാളത്തോടു് എനിക്കു സ്നേഹമുണ്ടു്. എന്റെ വികാരങ്ങളേയും വിചാരങ്ങളേയും ശക്തിയായി, ആകർഷകമായി, ചിത്രീകരിക്കാൻ എന്റെ ഭാഷതന്നെ വേണം. അതുകൊണ്ടാണു്, ഞാൻ മലയാളത്തിൽ സാഹിത്യസൃഷ്ടി നടത്തുന്നതു്.

അതോടൊപ്പംതന്നെ ലോകവിജ്ഞാനം കരസ്ഥമാക്കുവാൻ ഞാനാഗ്രഹിക്കുന്നു. കേരളത്തിനു പുറത്തുള്ള ലോകവുമായി പരിചയപ്പെടുവാന് ഞാനിഷ്ടപ്പെടുന്നു. അതുകൊണ്ടാണു് ഞാൻ, ഇംഗ്ലീഷ് പൊതുഭാഷയാക്കണമെന്നു വാദിക്കുന്നതു്.

നമ്മുടെ ഭാഷാഭ്രാന്തു്, നാനാമുഖമായ നമ്മുടെ വികസനപ്രവർത്തനങ്ങളെ തടസ്സപ്പെടുത്തും. നമ്മുടെ ദേശീയൈക്യത്തെ ശിഥിലപ്പെടുത്തും.

ജനങ്ങളുടെ ഭാഷാസ്നേഹത്തിൽനിന്നു മുതലെടുപ്പു നടത്താൻ രാഷ്ട്രീയക്കാർ നടത്തുന്ന ചൂതുകളിയിൽ നാം അകപ്പെട്ടുപോകരുതു്!

## മൂല്യങ്ങൾ തകരുന്നുണ്ടോ?

മൂല്യങ്ങൾ തകരുന്നു!

പുതിയ ലോകത്തിൽ, പഴയ മൂല്യങ്ങൾക്കൊന്നും സ്ഥാനമില്ല!

മൂല്യങ്ങളെ തകർക്കുക' എസ്റ്റാബ്ലിഷ്മെൻറിനെ തകർക്കുക!

കുറേനാളായി, സംഭ്രമജനകമായ ഈ മുദ്രാവാക്യങ്ങൾ കേട്ടുതുടങ്ങിയിട്ടു്. ആദ്യം ഞാനും സംഭ്രമിച്ചു. പിന്നീടു് ശാന്തമായി, മൂല്യത്തകർച്ച എന്താണെന്നു പഠിക്കാൻ തുടങ്ങി. കുറെയൊക്കെ പഠിച്ചു, പഠിത്തം തുടരുകയാണു് ഇതുവരെ ഈ വിഷയത്തെപ്പററി കിട്ടിയ അറിവു സംഗ്രഹിച്ചു് എഴുതുന്നുവെന്നുമാത്രം.

1. കുറെ ആളുകൾക്ക തോന്നുമ്പോഴെല്ലാം, തോന്നുന്നിടത്തുവച്ചു് സംഭോഗംചെയ്യണം. നിയമങ്ങളും ആചാരങ്ങളും വിശ്വാസങ്ങളും ആ ലൈംഗികഅരാജകത്വത്തിന്ന പ്രതിബന്ധമാവരുതു്.

2. ചില ആളുകൾക്ക സ്വവർഗ്ഗസംഭോഗം വേണം. എന്നുവച്ചാൽ, ആണു് ആണിനേയും പെണ്ണു് പെണ്ണിനേയും സംഭോഗംചെയ്യാൻ, ആരും തടസ്സമുണ്ടാക്കരുതു്.

3. പിന്നെ കുറെയാളുകൾക്ക് മാരിജുവന, ഭാംഗ്, എൽ. എസ്. ഡി. മുതലായ ലഹരിസാധനങ്ങൾ കഴിച്ചു്, ജോലിയൊന്നും ചെയ്യാതെ, സച്ചിദാനന്ദത്തിൽ ലയിച്ചിരിക്കണം. അതിനൊന്നും ആരും എതിരുപറയരുതു്. അവക്കാവശ്യമുള്ള പണം മററുള്ളവർ കൊടുക്കുകയും വേണം.

4. ലഹരിപിടിച്ചിരിക്കുമ്പോൾ എഴുതിക്കൂട്ടുന്ന പമ്പരവിഡ്ഢിത്തങ്ങൾ, ഉൽകൃഷ്ടവും ശാശ്വതവുമായ സാഹിത്യമാണെന്നു്, എല്ലാവരും സമ്മതിച്ചുകൊടുക്കണം. ബ്രഷ് ചായത്തിൽ മുക്കി ക്യാൻവാസിൽ കുടഞ്ഞാൽ, അതു മഹത്തായ ചിത്രകലയാണെന്നു് എല്ലാവരും സമ്മതിക്കണം.

ഈ നാലുതരം ആളുകളാണു്, മൂല്യങ്ങൾ തകർന്നുവെന്നും, തകക്കണമെന്നും, എസ്റ്റാബ്ലിഷ്മെൻറിനോടു് എതിക്കണമെന്നും, മുറവിളികൂട്ടിക്കൊണ്ടു നടക്കുന്നതു്. ഇക്കൂട്ടക്കു് മൂല്യങ്ങളില്ല എന്നു തീച്ചതന്നെ. ഇക്കൂട്ടക്കു് ഏതുതരത്തിലുള്ള എസ്റ്റാബ്ലിഷ്മെൻറിനോടും യോജിക്കുവാനും സാദ്ധ്യമല്ല.

''എനിക്ക തോന്നുന്നതുപോലെ ജീവിക്കണം. ആരുമെന്നെ ചോദ്യംചെയ്യാൻപാടില്ല. എല്ലാവരും എനിക്ക ചെലവിനു തരണം. ഞാൻ മഹാനാണെന്നു് എല്ലാവരും പറയണം''—അതാണു് ഇക്കൂട്ടരുടെ വാദഗതി.

വഴിതെററിയ, നിയന്ത്രണമില്ലാത്ത, ലൈംഗികവാസനയാണു്, ഈ സാമൂഹ്യവിരുദ്ധമനോഭാവത്തിൻെറ പ്രധാനകാരണങ്ങളിലൊന്നു്. ജോലിചെയ്യാതെ, ബുദ്ധിമുട്ടാതെ, ജീവിക്കുവാനുള്ള വാസനയാണു് മറെറാരു

കാരണം. വെറും തട്ടിപ്പുകൊണ്ടു്, കലാകാരനും സാഹിത്യകാരനും പ്രശസ്തനമാകാനുള്ള ആഗ്രഹം മറെറാരു കാരണം.

ഇത്തരം ലൈംഗികഅരാജകവാദികളും, മടിയന്മാരും കലാസാഹിത്യതട്ടിപ്പുകാരും ലോകത്തിനു പുത്തരിയാണോ?

അല്ല—എല്ലാ രാജ്യത്തും ഇത്തരം ആളുകഠം ഉണ്ടായിട്ടുണ്ടു്. ഇനി ഉണ്ടാവുകയും ചെയ്യും. കാലദേശാവസ്ഥകളനുസരിച്ചു്, കൂടിയും കുറഞ്ഞുമിരിക്കുമെന്നുമാത്രം. ചില രാജ്യങ്ങളിൽ, ചില കാലങ്ങളിൽ, ഇത്തരം ആളുകഠം വദ്ധിച്ചു്, പൂണ്ണമായ തകച്ച് ഉണ്ടായിയെന്നുവരാം.

മഹാഭാഗവതത്തിലെ യാദവവംശത്തിൻെറ നാശം, ഒരു ഉദാഹരണമാണു്. ഗ്രീക്കു്സംസ്കാരത്തിൻെറയും, റോമൻസംസ്കാരത്തിൻെറയും, ഈജിപ്ഷ്യൻസംസ്കാരത്തിൻെറയും നാശങ്ങളും ഉദാഹരണങ്ങഠംതന്നെ.

വ്യക്തികളുടെയും സമൂഹത്തിൻെറയും മൂല്യബോധം തകരുമ്പോഠം, എല്ലാം തകൻപോവും—വ്യക്തികളും സമൂഹവും തകരും! അങ്ങനെ ഒരു തകച്ച്യുടെ വക്കിൽ നില്ക്കുകയാണു് അമേരിക്ക. അവിടെനിന്നാണു പ്രചരണം നടക്കുന്നതു്—മൂല്യങ്ങഠം തകരുന്നുവെന്നും, തകരണമെന്നും!

അമേരിക്കയിലെ കൊലപാതകത്തിൻെറയും, ബലാൽസംഗത്തിൻെറയും, പിടിച്ചുപറിയുടേയും കണക്കു്, ഞാൻ മുൻപു് എഴുതിയിരുന്നല്ലോ. തകച്ച്യുടെ കണക്കുകഠം വേറെയും ധാരാളമുണ്ടു്. മനുഷ്യനെ മനുഷ്യനല്ലാതാക്കിത്തീക്കുന്ന ലഹരിസാധനങ്ങളുടെ ഉപയോഗത്തിൻെറ കണക്കെടുത്താൽ നാം അമ്പരന്നുപോകും. അതിനേക്കാഠം അമ്പരപ്പിക്കുന്ന മറെറാരു കണക്കുണ്ടു്—ലോകത്തെ മുഴുവൻ തകക്കുവാനുള്ള മാരകായുധങ്ങളുടെ കണക്കു്!

സ്വയം തകരുവാനും, ലോകത്തെ മുഴുവൻ തകക്കുവാനുംവേണ്ടി, അമേരിക്ക അഹോരാത്രം പണിയെടുത്തുകൊണ്ടിരിക്കുന്നു. അവിടെനിന്നാണു് ഈ സന്ദേശം ഉയരുന്നതു്—മൂല്യങ്ങളെ തകക്കുക എന്ന സന്ദേശം!

ഈ സന്ദേശം പ്രചരിപ്പിക്കുവാൻ കുറെ എഴുത്തുകാരും ഉണ്ടായിട്ടുണ്ടു്. ഈ സന്ദേശത്തെ ഉൾക്കൊണ്ടുകൊണ്ടു്, മൂല്യങ്ങളെ തകർക്കുവാൻ കുറെ ചെറുപ്പക്കാരും ഇറങ്ങിയിരിക്കുന്നു. അമേരിക്കയിൽ ഉണ്ടാകുന്നതെല്ലാം ഏറ്റവും ആധുനികമാണെന്നു് അവർ വിശ്വസിക്കുന്നു. ആധുനികനാകുവാൻവേണ്ടി, അമേരിക്കയിൽനിന്നുള്ള ഇറക്കുമതികളെ ചുമന്നുകൊണ്ടു നടക്കുകയാണവർ—മൂല്യങ്ങൾ തകർന്നുവെന്നും, തകർക്കണമെന്നും, എഴുതിയും പറഞ്ഞും, ആധുനികരാവുകയാണവർ.

മൂല്യത്തകർച്ചയെപ്പറ്റിയുള്ള ഈ അമേരിക്കൻ പ്രചരണം, ഇന്ത്യയിൽ ഫലിക്കുമോ? ഇല്ലെന്നാണു് എനിക്കു തോന്നുന്നതു്. അയ്യായിരം വർഷത്തെ സാംസ്കാരികപാരമ്പര്യമുണ്ടു് ഇന്ത്യയ്ക്കു്. വിവിധങ്ങളും വിഭിന്നങ്ങളുമായ ചിന്തകൾ ഉയർന്നുവന്നിട്ടുണ്ടിവിടെ. ജീവിതം അർത്ഥശൂന്യമാണെന്നും, മായയാണെന്നുമുള്ള തത്വചിന്ത ലോകത്തിനാദ്യമായി ഉണ്ടായതും ഇന്ത്യയിലാണു്. ആ തത്വചിന്തയും, മൂല്യങ്ങളെ തകർക്കുവാനല്ലാ, മൂല്യങ്ങളെ ഉയർത്തുവാനാണു്, ഇന്ത്യ ഉപയോഗിച്ചിട്ടുള്ളതു്. തുടർച്ചയായ വിദേശാക്രമണങ്ങളും, രാഷ്ട്രീയാടിമത്തവും, സാമ്പത്തികത്തകർച്ചയും, ഇന്ത്യയിലുണ്ടായിട്ടുണ്ടു്. അപ്പോഴൊന്നും ഇന്ത്യ മൂല്യങ്ങളെ കൈവെടിഞ്ഞിട്ടില്ല. മൂല്യങ്ങളെ ഉയർത്തിപ്പിടിച്ചുകൊണ്ടുതന്നെ, ലോകത്തിലെ ഏറ്റവും വലിയ സാമ്രാജ്യത്വശക്തിയിൽനിന്നു മോചനം നേടുകയും ചെയ്തു.

അങ്ങനെ സാംസ്കാരികപാരമ്പര്യമുള്ള, മൂല്യബോധമുള്ള, ഇന്ത്യയിൽ മൂല്യത്തകർച്ചാസന്ദേശം ചെലവാകുമോ? ഇല്ല—ഇല്ലെന്നു് ഉറപ്പിച്ചുതന്നെ പറയാം.

കഷ്ടിച്ചു് മുന്നൂറുകൊല്ലം മാത്രം പഴക്കമുള്ള ഒരു ജനതയാണു്, അമേരിക്കൻജനത. യൂറോപ്പിലെ വിവിധ രാജ്യങ്ങളിൽനിന്നു കുടിയേറിപ്പാർത്ത ഭാഗ്യാന്വേഷികളുടെ സമൂഹമാണു്, അമേരിക്കൻജനത. മൂല്യങ്ങളൊന്നുമില്ലാതെ ആരംഭിച്ച ജീവിതമാണവരുടെ ജീവിതം.

ഇന്നവർ ലോകത്തിലെ ഏററവും വലിയ പണക്കാരാണു്—പുത്തൻപണക്കാർ! അവർക്കു് ഒരിക്കലും മൂല്യങ്ങളുണ്ടായിരുന്നില്ല. ഇല്ലാത്ത മൂല്യം, എങ്ങനെ തകരും?

## ഒരു യുദ്ധവും ഒന്നും നേടിയിട്ടില്ല

"യുദ്ധം ഒരു പ്രശ്നത്തിനും പരിഹാരമല്ല." വിവരമുള്ളവർ ആവർത്തിച്ചാവർത്തിച്ച പറയുന്നതാണിതു്.

ഇന്നോളമുണ്ടായിട്ടുള്ള യുദ്ധങ്ങൾകൊണ്ടു് മനുഷ്യന്റെ ഏതെങ്കിലും ഒരു പ്രശ്നം പരിഹരിച്ചിട്ടുണ്ടോ? ഓരോ യുദ്ധവും പുതിയ പ്രശ്നങ്ങളെ സൃഷ്ടിച്ചിട്ടില്ലേ? എന്നിട്ടും മനുഷ്യൻ ഇനിയും യുദ്ധംചെയ്യുകയല്ലേ? എല്ലാ ഗവണ്മെൻറുകളും യുദ്ധംചെയ്യാൻവേണ്ടി ജനങ്ങളിൽനിന്നു കരംപിരിച്ച മാരകായുധങ്ങൾ സംഭരിക്കുകയല്ലേ?

ഇതെഴുതുന്ന ഞാൻ രണ്ടു ലോകമഹായുദ്ധങ്ങളുടെ ദുരിതങ്ങൾ അനുഭവിച്ചവനാണു്. നിത്യോപയോഗസാധനങ്ങൾ കിട്ടാതെ, കിട്ടുന്നതു വാങ്ങാൻ പണമില്ലാതെ, യുദ്ധം ഇന്ത്യയിലേക്കും കേരളത്തിലേക്കും വ്യാപിക്കുമോ എന്ന പേടിയോടുകൂടി കഴിഞ്ഞ ആ നാളുകൾ ഞാൻ മറന്നിട്ടില്ല. ആ യുദ്ധം നാലുവർഷം നീണ്ടുനിന്നു. വളരെ മനുഷ്യരെ കൊന്നു പല പട്ടണങ്ങളും വ്യവസായശാലകളും തകർത്തു ഒടുവിൽ ജർമ്മനി തോററു. വേഴ്സയിൽസിൽ വച്ച യുദ്ധം ചെയ്തവരെല്ലാംകൂടി സന്ധിയിൽ ഒപ്പുവയ്ക്കുകയും ചെയ്തു.

ആ യുദ്ധം മനുഷ്യൻെറ ഏതെങ്കിലും ഒരു പ്രശ്നത്തിനു പരിഹാരമുണ്ടാക്കിയോ? ഇല്ല. ഒരു പ്രശ്നവും പരിഹരിച്ചില്ല. മാത്രമല്ല പുതിയ പല പ്രശ്നങ്ങളും സൃഷ്ടിക്കുകയും ചെയ്തു. ആ പ്രശ്നങ്ങളിൽവച്ചു് ഏററവും വലിയ പ്രശ്നമായിരുന്നു ഹിററ്ലറുടെ വരവു്. യുദ്ധത്തിൽ തോററതിനു പ്രതികാരം ചെയ്യാനുള്ള ജർമ്മനിയുടെ ആഗ്രഹത്തിൽനിന്നാണു് ഹിററ്ലർ എന്ന ഫാസിസ്റ്റു് രൂപം

കൊണ്ടതു്. യൂറോപ്പിനെ മാത്രമല്ല, ലോകത്തെ മുഴുവൻ കീഴടക്കുക എന്നതായിരുന്നു ഹിററ്ലറുടെ ലക്ഷ്യം.

അങ്ങനെ ഒന്നാംലോകമഹായുദ്ധത്തിൽനിന്നു രണ്ടാം ലോകമഹായുദ്ധമുണ്ടായി. ഒന്നാമത്തേതിൽ മരിച്ചതിനേക്കാൾ എത്രയോ ഇരട്ടി മനുഷ്യർ രണ്ടാമത്തേതിൽ മരിച്ചു! വിഖ്യാതങ്ങളായ പല പട്ടണങ്ങളും വ്യവസായകേന്ദ്രങ്ങളും തരിശുഭൂമികളായി. മനുഷ്യരെ കൊല്ലുവാനും മനുഷ്യസംസ്കാരത്തെ നശിപ്പിക്കുവാനും പുതിയ മാരകായുധങ്ങൾ കണ്ടുപിടിക്കപ്പെട്ടു. ഒടുവിൽ ഇന്നും ലോകജനതയെ മുഴുവൻ ഭീഷണിപ്പെടുത്തിക്കൊണ്ടിരിക്കുന്ന ആററംബോംബ് ഹിരോഷിമയിൽ പ്രയോഗിച്ചതോടുകൂടി യുദ്ധം അവസാനിച്ചു.

ആ മഹായുദ്ധത്തിൽ ആരു ജയിച്ചു? ആരു തോററു? ആരും ജയിച്ചില്ല ആരും തോററതുമില്ല. എല്ലാവർക്കും നഷ്ടം സംഭവിച്ചു. മനുഷ്യപ്രയത്നംകൊണ്ടുണ്ടാക്കിയ പലതും തകർന്നുപോയി.

ആ തകർച്ചയിൽനിന്നു് ഒരു നേട്ടമുണ്ടായി—ഏഷ്യയിലെയും ആഫ്രിക്കയിലെയും ജനങ്ങളുടെ സ്വാതന്ത്ര്യം! യുദ്ധത്തിൽ ക്ഷീണിച്ച സാമ്രാജ്യത്വശക്തികൾ സ്വന്തം മാളങ്ങളിലേക്കു വലിഞ്ഞപ്പോഴാണു് ഏഷ്യൻ-ആഫ്രിക്കൻജനങ്ങൾക്കു സ്വാതന്ത്ര്യം നേടാൻ കഴിഞ്ഞതു്. പക്ഷേ, ആ സ്വാതന്ത്ര്യത്തെ നശിപ്പിക്കുവാൻ സാമ്രാജ്യത്വശക്തികൾ ഉപജാപങ്ങളാരംഭിച്ചു. ഏഷ്യാക്കാരെ തമ്മിലടിപ്പിച്ചു. ഏഷ്യയുടെ സ്വാതന്ത്ര്യത്തെ നശിപ്പിക്കുകയാണു സാമ്രാജ്യത്വശക്തികളുടെ തന്ത്രം. ഇന്ത്യാ പാക്കിസ്ഥാൻ യുദ്ധങ്ങളും ഇസ്രേലി ആരബ് യുദ്ധവും കൊറിയൻയുദ്ധവും, വിയററ്നാം യുദ്ധവും ഈ തന്ത്രത്തിൻെറ ഫലങ്ങളാണു്—തമ്മിലടിപ്പിച്ചു നശിപ്പിക്കുക എന്ന തന്ത്രം!

ഈ തമ്മിലടിപ്പിക്കലിൻെറ ഏററവും ക്രൂരമായ ഉദാഹരണമാണു് വിയററ്നാംയുദ്ധം. ഇരുപത്തിയഞ്ചു വർഷങ്ങളായി നടന്നുവരുന്ന ആ യുദ്ധം സന്ധിയിൽ എത്തിയിരിക്കുന്നു. ആ നീണ്ട യുദ്ധത്തിൽ പങ്കുകൊണ്ട കക്ഷിക

ളുടെ പ്രതിനിധികൾ ജനുവരി 27-ാംതീയതി പാരീസിൽവച്ചു യുദ്ധവിരാമസന്ധിയിൽ ഒപ്പുവയ്ക്കുകയുണ്ടായി.

ഇരുപതു ലക്ഷത്തിൽപ്പരം ആളുകൾ ആ യുദ്ധത്തിൽ മരിച്ചു എന്നാണു് ഒരു ഏകദേശകണക്കു കാണുന്നതു്. ശരിയായ കണക്കു പുറത്തു വന്നിട്ടില്ല. യുദ്ധത്തിൽ മരിച്ചവരെപ്പററിയുള്ള ഔദ്യോഗികകണക്കിനു പുറമെ കാണാതായവർ എന്ന മറെറാരു കണക്കുണ്ടു്. അവരും മരിച്ചവർതന്നെ. അവരുടെ മൃതശരീരങ്ങൾ കണ്ടുകിട്ടിയിട്ടില്ല എന്നു മാത്രം. ഔദ്യോഗികമായി മരിച്ചവരുടെ പകുതിയെങ്കിലും കാണാതായവരുടെ കൂട്ടത്തിലും ഉണ്ടാവും. പട്ടാളക്കാരല്ലാത്തവർ പലരും യുദ്ധത്തിന്റെ കെടുതികൾ നിമിത്തം മരിക്കും. അവരുടെയൊന്നും കണക്കു് എടുക്കുക പതിവില്ല. ചുരുങ്ങിയതു് മുപ്പതുലക്ഷം മനുഷ്യരെങ്കിലും വിയററ്നാംയുദ്ധത്തിൽ മരിച്ചുകാണും. അതിനപുറമെയാണു മററു നാശങ്ങൾ—വലിയ കെട്ടിടങ്ങളും വ്യവസായശാലകളും വിദ്യാലയങ്ങളും ആശുപത്രികളും ജലസേചനസൗകര്യങ്ങളും എല്ലാം എല്ലാം!

എന്നിട്ടു് ആരു ജയിച്ചു? ആരു തോററു? ആരും ജയിച്ചില്ല. ആരും തോററില്ല.

പിന്നെന്തിനുവേണ്ടി യുദ്ധംചെയ്തു? ഒരു കൂട്ടർ കമ്മ്യൂണിസം പരത്താൻവേണ്ടി യുദ്ധം തുടങ്ങി. മറെറാരു കൂട്ടർ കമ്മ്യൂണിസം തടയാൻവേണ്ടിയും യുദ്ധം തുടങ്ങി.

കമ്മ്യൂണിസം പടന്നോ? വിയററ്നാംയുദ്ധം തുടങ്ങിയപ്പോൾ ലോകകമ്മ്യൂണിസം എവിടെ നിന്നിരുന്നുവോ, അവിടെത്തന്നെയാണു് ഇപ്പോഴും നില്ക്കുന്നതു്.

കമ്മ്യൂണിസം തടഞ്ഞോ? ഇല്ല. തടയാൻ സാദ്ധ്യമല്ല. മാരകായുധങ്ങൾകൊണ്ടു തടയാവുന്നതല്ല അതു്.

ആയുധങ്ങൾ പ്രയോഗിച്ചു് ഒന്നിനെയും പ്രചരിപ്പിക്കുവാൻ സാധിക്കുകയില്ല. ആയുധബലംകൊണ്ടു് ഒരാശയത്തെയും തടയുവാനും സാധിക്കുകയില്ല.

# ഭക്തിയും കാമവും

സിനിമയുമായി ബന്ധപ്പെട്ട ഒരു സ്നേഹിതനോടു ഞാൻ ഈയിടെ ചോദിച്ചു—സിനിമയിൽ ഏററവും കൂടുതൽ ചെലവുള്ളതു് എന്താണു്?

ആ സ്നേഹിതൻെറ ഉത്തരം—

ഭക്തി,

കാമം.

ഗുരുവായൂരപ്പനെയോ, ശബരിമല അയ്യപ്പനെയോ സിനിമയിൽ കാണിക്കണം ഗുരുവായൂരപ്പൻെറയും അയ്യപ്പൻെറയും അത്ഭുതങ്ങൾ പ്രദർശിപ്പിക്കണം. ഭക്തിഗാനങ്ങൾ പാടിക്കൊണ്ടു് ഭക്തജനങ്ങൾ മാർച്ചു്ചെയ്യണം. അതു കാണാൻ, അതു കണ്ടു ഭക്തിയിൽ മുഴുകാൻ സിനിമാക്കൊട്ടകയിൽ ആളുകൾ തിക്കിത്തിരക്കിക്കേറും. നിർമ്മാതാവിനു പണവും കിട്ടും.

അല്ലെങ്കിൽ നഗ്നയായ പെണ്ണിനെ കാണിക്കണം. ആണു പെണ്ണിനെ പിടിക്കണം. പെണ്ണിനെ പിടിക്കുന്ന ആണു് നഗ്നനാവാൻ പാടില്ല. ആണിൻെറ നഗ്നത ചെലവില്ലാത്തതാണു്. പെണ്ണിൻെറ നഗ്നതയ്ക്കുമാത്രമേ ചെലവുള്ളു. അങ്ങനെ നഗ്നനല്ലാത്ത ആണു്, നഗ്നയായ പെണ്ണിനെ പിടിക്കണം. തുടർന്നുള്ളതെല്ലാം കാണിക്കണം. കൊട്ടക നിറയും. നിർമ്മാതാവിനു പണം കിട്ടും.

അരിക്കച്ചവടക്കാരൻ അരി വില്ക്കുന്നു. തുണിക്കച്ചവടക്കാരൻ തുണി വില്ക്കുന്നു. സിനിമാക്കച്ചവടം വികാരങ്ങളുടെ കച്ചവടമാണു്. അതുകൊണ്ടു് സിനിമാക്കച്ചവടക്കാരൻ ഭക്തിയും കാമവും വില്ക്കുന്നു.

ഭക്തിക്കച്ചവടവും കാമക്കച്ചവടവും ഇന്നും ഇന്നലെയും തുടങ്ങിയതല്ല. ഇതു പണ്ടുപണ്ടേ ഉള്ളതാണു്. ശബരിമലയിലും തിരുപ്പതിയിലും ലക്ഷക്കണക്കിനാണു രൂപ വന്നുവീഴുന്നതു്. അതുപോലെതന്നെയാണു് എല്ലാ മതസ്ഥാപനങ്ങളും.

ഭക്തിക്കച്ചവടത്തേക്കാൾ പഴക്കമുള്ളതാണു് കാമക്കച്ചവടം. പക്ഷേ, അതെന്നും രഹസ്യമായിട്ടേ നടന്നിട്ടുള്ളു.

ഇപ്പോഠം അതു പരസ്യമാക്കററിൽത്തന്നെ വില്ക്കാൻ തുടങ്ങിയിരിക്കുകയാണു്.

പാശ്ചാത്യരാജ്യങ്ങളിൽ സിനിമയിൽ മാത്രമല്ല, സാഹിത്യത്തിലുമെല്ലാം നഗ്നമായ കാമമാണു വിളമ്പുന്നതു്. നൃത്തപരിപാടികളെല്ലാം കാമോദ്ദീപകമായ നഗ്നനൃത്തങ്ങളാണു് ടിക്കററുവച്ചു് ആളുകളെ കയററി, അവരുടെ മുമ്പിൽവച്ചു് സംഭോഗത്തിന്റെ വിവിധപ്രക്രിയകഠം കാണിച്ചു പണമുണ്ടാക്കുന്നതും പാശ്ചാത്യരാജ്യങ്ങളിൽ സാധാരണയായിരിക്കുന്നു.

പാശ്ചാത്യരാജ്യങ്ങളിലെ പരസ്യമായ കാമക്കച്ചവടം ഇന്ത്യയിലേക്കു കടന്നു വ്യാപിച്ചുകൊണ്ടിരിക്കുകയാണിപ്പോഠം. ഇന്ത്യയിലെ വലിയ പട്ടണങ്ങളിലെല്ലാം നഗ്നനൃത്തങ്ങളും സംഭോഗപ്രകടനങ്ങളും കാണിച്ചു പണം ഉണ്ടാക്കുന്നുണ്ടെന്നു റിപ്പോർട്ടുകളുണ്ടു്. 'ബ്ല്യൂ ഫിലിം' എന്നു പറയപ്പെടുന്ന ആഭാസചിത്രങ്ങളും ധാരാളമായി പ്രദർശിപ്പിക്കപ്പെടുന്നുണ്ടു്. സ്ത്രീയും പുരുഷനും നഗ്നരായി സംഭോഗം ചെയ്യുന്നതിനെ സിനിമയിലേക്കു പകർത്തുന്നതാണു് ബ്ല്യൂ ഫിലിം എന്നു പറയുന്നതു്. ഇന്ത്യയിലെ ബ്ല്യൂ ഫിലിം പാശ്ചാത്യരാജ്യങ്ങളിലേക്കു് അയയ്ക്കാനും പാശ്ചാത്യരാജ്യങ്ങളിൽനിന്നു് ഇന്ത്യയിൽ കൊണ്ടുവരാനും ചില ഏജൻറന്മാരുമുണ്ടു്.

നമ്മുടെ സിനിമാക്കൊട്ടകകളിൽ പരസ്യമായി കാണിക്കുന്ന സിനിമകളിലും, കാമത്തിനാണു പ്രാധാന്യം. 'പ്രായമായവക്കു മാത്രം' എന്നൊരു സർട്ടിഫിക്കററു് വാങ്ങിയാൽ ആ ചിത്രത്തിനു് ഏററവും കൂടുതൽ പിരിവുണ്ടാവുമെന്നു തീച്ച. ഈയിടെ മലയാളത്തിലെ ചില ചിത്രങ്ങഠക്കു് അങ്ങനെയുള്ള സർട്ടിഫിക്കററു് കിട്ടി. ആ ചിത്രങ്ങഠം കാണാൻ ആളുകഠം തള്ളിക്കയറുകയും ചെയ്തു. ഇനി ഇതെവിടെച്ചെന്നു നില്ക്കുമെന്നു കണ്ടുതന്നെ അറിയാം.

ഇന്ത്യ പണ്ടുപണ്ടേ ഭക്തിയുടെ നാടാണല്ലോ. പാശ്ചാത്യനാടുകളിൽനിന്നു് ഇന്ത്യയിൽ ഇറക്കുമതിചെയ്യുന്ന പരസ്യമായ നഗ്നതയ്ക്കും സംഭോഗത്തിനും പകരം ഇന്ത്യ

യിൽനിന്നു കയററുമതിചെയ്യുന്നതു ഭക്തിയാണ്. ചില ഇന്ത്യൻ യോഗീശ്വരന്മാർ പാശ്ചാത്യനാടുകളിൽ 'ഹരേ കൃഷ്ണ'യും 'ഹരേ രാമ'യും വിററുവരുന്നു. അവിടെ ഇപ്പോൾ രാമനും കൃഷ്ണനും നല്ല ചെലവാണ്. വില്പന നടത്തുന്ന 'യോഗീശ്വരന്മാ'ർക്ക് ദശലക്ഷക്കണക്കിനു ഡോളർ കിട്ടുന്നുമുണ്ട്. ഈയിടെ പാശ്ചാത്യപര്യടനം കഴിഞ്ഞുവന്ന ഒരു ബാലയോഗീശ്വരനെ കള്ളക്കടത്തിനു കസ്റ്റംസ് അധികൃതർ പിടികൂടിയതും മററും വായനക്കാർ ഓർക്കുമല്ലോ.

അപ്പോൾ ഇന്ത്യക്കു കാമം വേണം. പാശ്ചാത്യർക്കു ഭക്തി വേണം. എന്താണ് ഈ വൈരുദ്ധ്യത്തിനു കാരണം?

അമിതഭക്ഷണം രോഗങ്ങളുണ്ടാക്കും. ആരോഗ്യത്തെ നശിപ്പിക്കും. ഭക്ഷണത്തോടു വെറുപ്പുണ്ടാക്കും. അതുപോലെതന്നെയാണ് കാമത്തിന്റെയും കഥ. അമിതഭോഗം രോഗകാരണമാണ്. അമിതഭോഗിയായ ഒരുവനോ, ഒരുവൾക്കോ ഭോഗത്തോടു വെറുപ്പുണ്ടാവും. അങ്ങനെ അനിയന്ത്രിതമായ ലൈംഗികസ്വാതന്ത്ര്യത്തിന്റെ പ്രത്യാഘാതമാണ് ഇന്നു പാശ്ചാത്യരാജ്യങ്ങളിൽ കാണുന്നതു്. അവർക്കു ലൈംഗികബന്ധങ്ങളോടു മാത്രമല്ല, കുടുംബബന്ധങ്ങളോടും സാമൂഹ്യബന്ധങ്ങളോടും വെറുപ്പുണ്ടായിത്തുടങ്ങിയിരിക്കുന്നു. അതുകൊണ്ടാണവർ ഭക്തിയെ ശരണംപ്രാപിക്കുന്നതു്.

ആ മാർഗ്ഗം ഇന്ത്യ സ്വീകരിക്കണമോ? അനിയന്ത്രിതമായ ലൈംഗികസ്വാതന്ത്ര്യം വേണോ? നമ്മുടെ പൂർവ്വികന്മാരായ കാടന്മാരെപ്പോലെ നാം നഗ്നരാവണോ? കുടുംബപരവും സാമൂഹ്യവുമായ എല്ലാ ബന്ധങ്ങളെയും ഛേദിച്ച്, ലൈംഗിക അരാജകത്വം സൃഷ്ടിക്കണോ?—അതാണ് ഇന്നത്തെ പ്രശ്നം.

ആഹാരത്തെ നിയന്ത്രിക്കുന്നതുപോലെതന്നെ ലൈംഗികത്തെയും നിയന്ത്രിക്കണം. ആഹാരത്തിനു രുചിയുണ്ടാവണമെങ്കിൽ വിശന്നതിനുശേഷം ആഹാരം കഴിക്കണം. ലൈംഗികം സുഖകരമാവണമെങ്കിൽ, അതു തികച്ചും ആവേശകരമാവണം. അതിനുവേണ്ടിയാണ് സ്ത്രീപുരുഷബന്ധങ്ങളിൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയിരി

ക്കുന്നതു്. അതിനുവേണ്ടിയാണു വിവാഹത്തിനും കുടുംബജീവിതത്തിനും പാവനത കല്പിച്ചിരിക്കുന്നതു്. ആ പാവനതയെ സംരക്ഷിക്കുവാൻവേണ്ടി നിയമങ്ങളും ആചാരങ്ങളും ഉണ്ടാക്കിയിട്ടുണ്ടു്.

ലൈംഗികമായ ഇത്തരം നിയന്ത്രണങ്ങളെ മുഴുവൻ ലംഘിച്ചു് അരാജകത്വം സൃഷ്ടിച്ചാലോ? പാശ്ചാത്യ രാജ്യങ്ങളിലെ സ്ഥിതി നമുക്കും വന്നുചേരും. പാശ്ചാത്യ രാജ്യങ്ങളിൽ, പ്രത്യേകിച്ചു് അമേരിക്കയിൽ കുടുംബബന്ധങ്ങൾ തകർന്നുകഴിഞ്ഞു. ആ തകർച്ചയിൽനിന്നാണു് 'ഹിപ്പിയിസം' രൂപമെടുത്തിരിക്കുന്നതു്. മാനുഷികബന്ധങ്ങളെല്ലാം തകർന്നുകഴിഞ്ഞാൽ പിന്നെ, ഹിപ്പിയിസത്തിലേക്കല്ലാതെ മറ്റെവിടെ പോകും? ആത്മഹത്യയാണു് മറ്റൊരു മാർഗ്ഗം. ഹിപ്പിയിസം മുക്കാൽ ആത്മഹത്യയാണു്.

ഈയിടെ ഒരു അമേരിക്കൻ പ്രൊഫസ്സർ ഇന്ത്യയിൽ വന്നു പ്രസംഗിക്കുകയുണ്ടായി. അമേരിക്കയിലെ കാലിഫോർണിയാ സ്റ്റേറ്റു് യൂണിവേഴ്സിറ്റിയിലെ ഫിലോസഫി പ്രൊഫസ്സറായ ആർതർ കോഡിയാണു പ്രസംഗിച്ചതു്. അമിതമായ സാമ്പത്തികാഭിവൃദ്ധിയും തകരുന്ന മാനുഷികബന്ധങ്ങളും അമേരിക്കൻ ജനതയെ നാശത്തിലേക്കു നയിക്കുന്നു എന്നാണു് അദ്ദേഹം പറഞ്ഞതു്. ഡൽഹിയിലെ 'ഇന്റർനാഷണൽ സെന്ററി'ൽ പ്രസംഗിച്ചപ്പോഴും അദ്ദേഹം പറഞ്ഞു, ഇന്ത്യ അമേരിക്കയെ അനുകരിക്കരുതു് എന്നു്.

''ഇന്ത്യയുടെ സാമൂഹ്യഘടന വിലയേറിയതാണു്. അതിനെ കാത്തുസൂക്ഷിക്കുക''—അതാണു് അമേരിക്കൻ പ്രൊഫസ്സർ പറഞ്ഞതു്. അസമത്വങ്ങൾ നിലനിറുത്തണം എന്നു് അദ്ദേഹം പറഞ്ഞതിനു് അർത്ഥമില്ല. മനുഷ്യന്റെ മൃഗീയവികാരങ്ങളെ നിയന്ത്രിക്കണം. മാനുഷികമൂല്യങ്ങളെ സംരക്ഷിക്കണം—അതാണു് അദ്ദേഹം പറഞ്ഞതിന്റെ അർത്ഥം.

# അടിമകളുടെ തലമുറ

ജവഹർലാൽ നെഹ്റുവിൻെറ വാക്കുകൾ ഉദ്ധരിക്കാം—

''അനുകരണത്തിൻെറ അടിസ്ഥാനത്തിൽ സാംസ്കാരികമോ ആത്മീയമോ ആയ വളർച്ച ഉണ്ടാവുകയില്ല. അനുകരണക്കാർ സാമാന്യജനങ്ങളിൽനിന്നും ദേശീയജീവിതത്തിൽനിന്നും അകന്നുനില്ക്കുന്നവരാണ്. യഥാർത്ഥസംസ്കാരത്തിനുള്ള പ്രചോദനം, ലോകത്തിൻെറ എല്ലാ ഭാഗങ്ങളിൽനിന്നും ലഭിക്കുന്നതാണ്. പക്ഷേ, ലോകത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്നും ലഭിക്കുന്ന സംസ്കാരം, സ്വന്തം രാജ്യത്തു നട്ടുവളർത്തുകയും, ബഹുജനജീവിതവുമായി ബന്ധമുള്ളതായിരിക്കുകയും വേണം. ഏതൊരു രാജ്യത്തേയും കലകളും സാഹിത്യവും ചൈതന്യരഹിതമായിരിക്കും, വിദേശമോഡലുകളെ അനുകരിച്ചാൽ ... കലാകാരന്മാരുടെയും സാഹിത്യകാരന്മാരുടെയും, ചിന്തയുടേയും ഭാവനയുടേയും അടിസ്ഥാനം, സ്വന്തം നാട്ടിലെ ജനങ്ങൾ ആയിരിക്കണം. ഭൂതകാല കലകളുടെയും സാഹിത്യത്തിൻെറയും വികാസമായിരിക്കണം, വർത്തമാനകാലത്തെ സാഹിത്യവും കലകളും. വർത്തമാനകാലത്തിലെ ചിന്തകളേയും അഭിലാഷങ്ങളെയും പ്രതിനിധീകരിക്കുകയും വേണം.''

ഇന്ത്യയുടെ സ്വാതന്ത്ര്യലബ്ധിക്കു മുൻപ്, 1943—'44 കാലഘട്ടത്തിൽ, നെഹ്റു എഴുതിയതാണ് മേൽ ഉദ്ധരിച്ചത്. സ്വാതന്ത്ര്യലബ്ധിക്കുശേഷം, ഇരുപത്താറു വർഷമായി. നമ്മുടെ സാഹിത്യവും കലകളും ഇന്ന് എവിടെ എത്തിയിരിക്കുന്നു എന്നു പരിശോധിക്കേണ്ടിയിരിക്കുന്നു.

അനുകരണം—അനുകരണം മാത്രമായിത്തീർന്നിരിക്കുന്നു, നമ്മുടെ സാഹിത്യവും കലകളും. നമ്മുടെ സാഹിത്യകാരന്മാരും കലാകാരന്മാരും, സാമാന്യജനങ്ങളിൽനിന്ന് അകന്നുപോയിരിക്കുന്നു. അവർക്ക് നമ്മുടെ ദേശീയ ജീവിതവുമായി ബന്ധമില്ലാതായിരിക്കുന്നു.

രാഷ്ട്രീയസ്വാതന്ത്ര്യം നേടിയെടുത്ത ഇന്ത്യ, സാംസ്കാരികമായി അടിമത്തത്തിൽ വീണുകിടക്കുകയാണു്. ഈ പതനം ദീർഘദർശിയായ നെഹ്റു മുൻകൂട്ടി കണ്ടെത്തുകൊണ്ടു്, മുൻകൂട്ടിത്തന്നെ താക്കീതു തന്നിരിക്കുകയാണു്.

ഇന്ത്യയിൽ പല വിദേശീയാക്രമണങ്ങളും ഉണ്ടായിട്ടുണ്ടു്—രാഷ്ട്രീയവും സാംസ്കാരികവും. ഇന്ത്യ അതിനെയെല്ലാം അതിജീവിച്ചു്, ഇന്ത്യയായിത്തന്നെ നിലകൊള്ളുകയുംചെയ്തു. വിദേശങ്ങളിൽനിന്നു് ഇന്ത്യയിൽ വന്ന മതങ്ങളിൽനിന്നും സാഹിത്യങ്ങളിൽനിന്നും കലകളിൽനിന്നും നാം പലതും ഉൾക്കൊണ്ടിട്ടുണ്ടു്. അങ്ങനെ നമ്മുടെ ചിന്തയ്ക്കും ഭാവനയ്ക്കും വികാസം ലഭിച്ചിട്ടുണ്ടു്. പക്ഷേ, നാം ആരേയും അനുകരിച്ചില്ല. നമ്മുടെ വ്യക്തിത്വത്തെ, നൂററാണ്ടുകൾ പഴക്കമുള്ള നമ്മുടെ സാംസ്കാരിക പാരമ്പര്യത്തെ, നാം ബലികഴിച്ചില്ല.

ഇന്നു നമ്മുടെ സാഹിത്യവും കലകളും വ്യക്തിത്വമില്ലാത്ത അനുകരണം മാത്രമായ നിഴലുകളായിത്തീർന്നിരിക്കുന്നു.

എന്റെ തലമുറയിലെ സാഹിത്യകാരന്മാർ, വിശ്വസാഹിത്യത്തിൽനിന്നു പലതും ഉൾക്കൊണ്ടവരാണു്. റഷ്യൻ സാഹിത്യവും, ഫ്രഞ്ചു്സാഹിത്യവും, ഇംഗ്ലീഷ് സാഹിത്യവും ഞങ്ങളെ സ്വാധീനിച്ചിട്ടുണ്ടു്. ആ സാഹിത്യങ്ങളെല്ലാം ഞങ്ങൾക്ക പ്രചോദനം നൽകിട്ടുണ്ടു്. പക്ഷേ, ഞങ്ങളുടെ പാരമ്പര്യത്തെപ്പററി ഞങ്ങൾ ബോധവാന്മാരായിരുന്നു.

വാല്മീകിയുടെയും വ്യാസന്റെയും കാളിദാസന്റെയും പാരമ്പര്യത്തിൽ അഭിമാനംകൊണ്ടവരാണു ഞങ്ങൾ. എഴുത്തച്ഛന്റെയും കുഞ്ചൻനമ്പ്യാരുടെയും വള്ളത്തോളിന്റെയും ആശാന്റെയും സി. വി. രാമൻപിള്ളയുടെയും ചന്തുമേനവന്റെയും പാരമ്പര്യം ഞങ്ങൾക്കുണ്ടായിരുന്നു. വിദേശസാഹിത്യങ്ങളിൽനിന്നു് ഞങ്ങൾ പലതും ഉൾക്കൊണ്ടുവെങ്കിലും, ഞങ്ങൾ വിദേശസാഹിത്യത്തെ അനുകരിച്ചില്ല. ഞങ്ങൾ പാരമ്പര്യം മറന്നില്ല. ഞങ്ങൾ ഞങ്ങളുടെ വ്യക്തിത്വത്തെ നഷ്ടപ്പെടുത്തിയില്ല. ഞങ്ങൾ ജീ

വിക്കുന്ന സമൂഹത്തിൽനിന്നു്, ഞങ്ങൾ അകന്നുപോയി ല്ല. ഞങ്ങളുടെ സമൂഹത്തിന്റെ ആഴവും പരപ്പും ഉൾക്കൊ ള്ളുവാനായിരുന്നു ഞങ്ങളുടെ ശ്രമം.

ഈ അവസരത്തിൽ എന്നോടൊരു ചോദ്യമുണ്ടാ വാം—ഞാൻ എഴുത്തച്ഛന്റെ രാമായണം കത്തിച്ചില്ലേ എന്നു്. നേരാണതു്. എഴുത്തച്ഛന്റെ രാമായണം കത്തി ച്ചതു്, എഴുത്തച്ഛനോടും രാമായണത്തോടും വെറുപ്പുള്ളതു കൊണ്ടല്ല. രാമായണം കത്തിക്കുമ്പോൾ, അതു മുഴുവൻ എനിക്കു കാണാപ്പാഠം അറിയാമായിരുന്നു. പിന്നെന്തി നാണതു കത്തിച്ചതു്?

അന്നു് ഒരു മഹാകവി പറഞ്ഞു—

''സാഹിത്യത്തിൽ രാമായണവും മഹാഭാരതവും ഭാ ഗവതവും മാത്രമേ ഉണ്ടായിട്ടുള്ളു. വേറെ ഒന്നുമില്ല. ഇനി ഉണ്ടാവുകയുമില്ല.''

അതിനോടുള്ള പ്രതിഷേധമായിട്ടാണു്, അന്നു ഞ ങ്ങൾ കുറേപ്പേർ ചേർന്നു രാമായണം കത്തിച്ചതു്. രാമായ ണം കത്തിച്ചാൽ, അതു നശിക്കുകയില്ലെന്നും ഞങ്ങൾക്കു് അറിയാമായിരുന്നു. ഷേക്സ്പിയറിന്റെയും ടോൾസ്റ്റായി യുടെയും കൃതികൾ കത്തിച്ചാൽ നശിക്കുമോ?

മറ്റൊരു കാരണംകൂടിയുണ്ടു്. സാഹിത്യത്തിൽ സ്വ ന്തമായി ഒന്നും സൃഷ്ടിക്കാതെ, കാരണവന്മാരുടെ സമ്പാ ദ്യംകൊണ്ടു കഴിയുന്ന ശീലത്തോടുള്ള പ്രതിഷേധം പ്രക ടിപ്പിക്കുക—അതായിരുന്നു രണ്ടാമത്തെ കാരണം. അന്ന ത്തെ കവികളെല്ലാം പുരാണങ്ങളെക്കൊണ്ടു ജീവിക്കുന്ന വരായിരുന്നു. പുരാണങ്ങളിലെ കഥാപാത്രങ്ങളെയും സം ഭവങ്ങളെയും എടുത്തു്, പുതിയ മുണ്ടുടുപ്പിക്കുകയായിരു ന്നു അവരുടെ ജോലി. അതാണു സാഹിത്യസൃഷ്ടി എന്നു വർ തെറ്റിദ്ധരിച്ചിരുന്നു. എന്റെ തലമുറ അതിനെ പ്രതിഷേധിച്ചു.

എന്റെ തലമുറ സ്വന്തമായി സൃഷ്ടിക്കുവാനാണു ശ്ര മിച്ചതു്. ഞങ്ങളുടെ സാംസ്കാരികപാരമ്പര്യത്തിൽ ഉറച്ചു തന്നെ നിന്നു. അന്യരാജ്യങ്ങളിലെ സംസ്കാരങ്ങളിൽനി ന്നു പലതും ഉൾക്കൊണ്ടു. സമൂഹത്തിന്റെ ആഴവും പര

പ്പം കാണവാൻ ഞങ്ങഠം ശ്രമിച്ചു. അങ്ങനെ ഞങ്ങഠം സാഹിത്യസൃഷ്ടി ആരംഭിച്ചു.

സ്വാതന്ത്ര്യലബ്ധിക്കശേഷം ഇന്നിതാ ഒരു പുതിയ തലമുറ സാഹിത്യരംഗത്തേക്ക് ഇറങ്ങിവന്നിരിക്കുന്നു. വെറും അനുകരണക്കാരാണവർ. പാശ്ചാത്യരാജ്യങ്ങളിൽ ഒരു കാലഘട്ടത്തിലുണ്ടായ സാഹിത്യത്തെ അനുകരിക്കാൻ ശ്രമിക്കുകയാണവർ. അതും ബാഹ്യമായ അനുകരണം മാത്രം! രണ്ടാംലോകമഹായുദ്ധവും, തുടർന്നുണ്ടായ ദുരിതങ്ങളും, പാശ്ചാത്യബുദ്ധിജീവികളുടെ ഇടയിൽ ഒരു നിരാശ്രയബോധം ഉണ്ടാക്കി. അതിനനുസരണമായ ചില സാഹിത്യസൃഷ്ടികളും അവിടെ ഉണ്ടായി. ആ സാഹിത്യസൃഷ്ടികളിൽ ആത്മാത്ഥത ഉണ്ടായിരുന്നു. കലാഭംഗിയും ഉണ്ടായിരുന്നു.

പക്ഷേ, യൂറോപ്പിൽ പൊതുവേ ആ മനോഭാവത്തിനു മാററം വന്നു അവിടത്തെ സാഹിത്യത്തിനും മാററം വന്നു. എന്നിട്ടും, നമ്മുടെ സാഹിത്യത്തിലെ പുതിയ തലമുറ, ആ പഴയ പാശ്ചാത്യസാഹിത്യത്തെ അനുകരിക്കവാൻ ശ്രമിക്കുകയാണ്—വെറും ബാഹ്യമായ അനുകരണം!

ഒരു സാഹിത്യകാരൻെറ ജീവിതാനുഭവങ്ങളിൽനിന്നു്, ജീവിതം ഒരു ഭാരമാണെന്നും, അത്ഥശൂന്യമാണെന്നും അയാഠക്ക തോന്നി എന്നു വരാവുന്നതാണ്. അയാളുടെ സാഹിത്യത്തിൽ ആ തോന്നൽ പ്രതിഫലിച്ചു എന്നും വരാവുന്നതാണ്. അപ്പോഠം അതിൽ ആത്മാത്ഥതയും കലാഭംഗിയും ഉണ്ടായിരിക്കും. ജീവിതത്തോടുള്ള സമീപനത്തിൽ അയാഠക്ക തെററുപററിയിരിക്കാമെങ്കിലും, അയാളുടെ സാഹിത്യം സാഹിത്യമല്ലെന്നുവരികയില്ല. പക്ഷേ, ജീവിതാനുഭവങ്ങളില്ലാത്ത, ജീവിതത്തെപ്പററി ഒന്നും അറിഞ്ഞുകൂടാത്ത കൊച്ചുപിള്ളേർ, ആ സാഹിത്യത്തെ അനുകരിച്ചാൽ, അതു സാഹിത്യമാവുമോ?

അനുകരണം സാഹിത്യമല്ല. അതു കലാവൈരുദ്ധ്യമാണ്. അതു മാനസികമായ അടിമത്തമാണ്.

# മനുഷ്യനിലെ മൃഗവും മനുഷ്യനും

മനുഷ്യൻ സ്നേഹമുള്ളവനാണ്. എല്ലാ ക്രൂരമൃഗങ്ങളേക്കാളും ക്രൂരനുമാണ് മനുഷ്യൻ. ഈ വൈരുദ്ധ്യം, ഓരോ മനുഷ്യനിലും, മനുഷ്യവർഗ്ഗത്തിൽ പൊതുവേയും, നാം കാണുന്നു. ക്രൂരതയെ നിയന്ത്രിച്ച് സ്നേഹത്തെ വളർത്തുവാനാണ്, മൃഗീയതയെ കുറച്ച് മനുഷ്യത്വത്തെ ഉയർത്തുവാനാണ്, മനുഷ്യവർഗ്ഗം ശതാബ്ദങ്ങളിലൂടെ ശ്രമിച്ചിട്ടുള്ളത്. എന്നിട്ട്, സ്നേഹം വളർന്നോ? മനുഷ്യത്വം ഉയർന്നോ? ക്രൂരത കുറഞ്ഞോ? മൃഗീയതയെ നിയന്ത്രിച്ചോ?

മരക്കൊമ്പുകൾകൊണ്ടും, കല്ലുകൾകൊണ്ടും, പല്ലും നഖവുംകൊണ്ടും യുദ്ധം ചെയ്തിരുന്നവരാണ്, നമ്മുടെ പൂർവ്വപിതാക്കന്മാർ. അന്നവർ കാടന്മാരായിരുന്നു, ഒറ്റയാന്മാരായിരുന്നു. പിന്നീടവർ അമ്പും വില്ലും വാളും കുന്തവുംകൊണ്ട് യുദ്ധംചെയ്തു. അപ്പോഴവർ ഒററയാന്മാരായിരുന്നില്ല. കുടുംബങ്ങളും ഗോത്രങ്ങളും ആയിക്കഴിഞ്ഞിരുന്നു. യുദ്ധംചെയ്യാനുള്ള ആയുധങ്ങളിൽ അഭിവൃദ്ധിയുണ്ടായതോടുകൂടിത്തന്നെ, സ്നേഹിക്കുവാനും സഹകരിക്കുവാനുമുള്ള കഴിവും വദ്ധിച്ചു. ഒററയാന്മാർ തമ്മിലുള്ള യുദ്ധം ഗോത്രങ്ങൾ തമ്മിലുള്ള യുദ്ധമായി. ക്രൂരത അത്രയും കുറഞ്ഞു. സ്നേഹവും സഹകരണവും അത്രയും വദ്ധിച്ചു പിന്നീട് രാജ്യവും രാജാവും ഉണ്ടായി. മനുഷ്യരെ തമ്മിൽ സഹകരിപ്പിക്കുവാനും, മൃഗീയതയെ നിയന്ത്രിക്കുവാനുമുള്ള നിയമങ്ങളും ആചാരങ്ങളുമുണ്ടായി. ഈശ്വരൻ എന്ന സങ്കല്പമുണ്ടായി. മതങ്ങളുണ്ടായി. പക്ഷേ, മനുഷ്യൻെറ മൃഗീയതയും ക്രൂരതയും പിന്നെയും നിലനിന്നു. രാജ്യങ്ങൾ തമ്മിൽ പിന്നെയും യുദ്ധങ്ങൾ നടന്നുകൊണ്ടിരുന്നു—ചെറിയ തോക്കുകളും വൻതോക്കുകളുംകൊണ്ടുള്ള യുദ്ധങ്ങൾ.

സയൻസും ടെക്നോളജിയും അഭിവൃദ്ധിപ്പെട്ടു. വ്യവസായവും കച്ചവടവും വദ്ധിച്ചു. വിവിധ രാജ്യങ്ങൾ തമ്മിൽ അടുത്ത സഹകരണമുണ്ടായി. സാഹിത്യവും കലകളും വളർന്നു. അതോടുകൂടിത്തന്നെ, യുദ്ധംചെയ്യാനുള്ള

ആയുധങ്ങളും പരിഷ്കരിക്കപ്പെട്ടു. തോക്കുകൾ പരിഷ്കരിച്ചു്, കൊല്ലാനുള്ള ശക്തി വർദ്ധിപ്പിച്ചു. ബോംബു് കണ്ടുപിടിച്ചു. ആകാശത്തുനിന്നു ബോംബു് വർഷിക്കാനുള്ള വിമാനങ്ങളുണ്ടായി. ശത്രുക്കളുടെ നേരെ രോഗാണുക്കൾ പ്രയോഗിക്കാനുള്ള സൂത്രവും കണ്ടുപിടിച്ചു. അന്തർവാഹിനിക്കപ്പലുകളുമുണ്ടായി. ആ നവീനായുധങ്ങളെല്ലാം പ്രയോഗിച്ച ആഗോളയുദ്ധമായിരുന്നു, ഒന്നാം ലോകമഹായുദ്ധം.

ഒന്നാം ലോകമഹായുദ്ധത്തിൻെറ അവസാനത്തിൽ, തോററ രാജ്യങ്ങളും ജയിച്ച രാജ്യങ്ങളും തകന്ന രാജ്യങ്ങളായി. എല്ലാ രാജ്യങ്ങളും പട്ടിണിരാജ്യങ്ങളായി. അപ്പോഴാം മനുഷ്യന്റ വിവേകമുദിച്ചു യുദ്ധം ഉണ്ടാവാതിരിക്കാൻവേണ്ടി, എല്ലാ രാജ്യങ്ങളും ചേൻറു് 'ലീഗു് ഓഫു് നേഷൻസു്'' ഉണ്ടാക്കി. എന്നിട്ടോ? മനുഷ്യൻെറ മൃഗീയത കുറഞ്ഞോ? ഇല്ല—യുദ്ധംചെയ്യുവാനുള്ള മനുഷ്യമൃഗത്തിൻെറ വാസന നിലനില്ക്കുകതന്നെ ചെയ്തു. എല്ലാ രാജ്യങ്ങളുടെയും പ്രതിനിധികൾ 'ലീഗു് ഓഫു് നേഷൻസി'ൽ ചെന്നു പരസ്പരം കരാറപ്പെടുത്തി. എല്ലാ രാജ്യങ്ങളും, അടുത്ത യുദ്ധത്തിനുള്ള ആയുധസംഭരണം നടത്തി. സൈൻറിസ്റ്റും ടെക്നോളജിസ്റ്റും, പുതിയ നശീകരണായുധങ്ങൾ കണ്ടുപിടിക്കുന്നതിൽ വ്യാപൃതരായി.

രണ്ടാം ലോകമഹായുദ്ധം! അന്നുവരെ ഉണ്ടായിട്ടുള്ളതിൽവച്ചു് ഏററവും വലിയ മനുഷ്യക്കരുതിയായിരുന്നു അതു്. ഹിരോഷിമയിലെ ആററംബോംബുപ്രയോഗത്തോടുകൂടി, രണ്ടാം ലോകമഹായുദ്ധം അവസാനിക്കുകയും ചെയ്തു. ഒന്നാം മഹായുദ്ധത്തിൻെറ അവസാനത്തിലെന്നപോലെതന്നെ, രണ്ടാം മഹായുദ്ധത്തിൻെറ അവസാനത്തിലും, എല്ലാ രാജ്യങ്ങളും തകർന്നതരിപ്പണമായി. സമാധാനത്തിനുവേണ്ടിയുള്ള മുറവിളി, എല്ലാ രാജ്യങ്ങളിൽനിന്നും ഉയന്നു. ലോകത്തിൽ യുദ്ധമില്ലാതിരിക്കുവാൻ വേണ്ടി, സമാധാനം കൈവരുത്തുവാൻവേണ്ടി, 'യുണൈററഡു് നേഷൻസു്'' ഉണ്ടായി. എന്നിട്ടോ?

പിന്നെയും പല രാജ്യങ്ങളിലും യുദ്ധം ഉണ്ടായി. ഇന്ത്യയും പാകിസ്ഥാനും തമ്മിൽ യുദ്ധമുണ്ടായി. പാക് പട്ടാളം ബംഗ്ലാദേശിൽ നടത്തിയ മൃഗീയതകൾ, മൃഗങ്ങളെപ്പോലും നാണിപ്പിക്കുന്നവയായിരുന്നില്ലേ? ഇന്തോചൈനയിൽ ഇന്നും യുദ്ധം നടന്നുകൊണ്ടിരിക്കുന്നു. മനുഷ്യനു പിശാചിനേക്കാൾ അധഃപതിക്കാൻ കഴിയുമെന്നു തെളിയിക്കുന്ന യുദ്ധമാണതു്.

പക്ഷേ, രണ്ടാം ലോകമഹായുദ്ധത്തിനുശേഷമുണ്ടായ എല്ലാ യുദ്ധങ്ങൾക്കും, ഒരു പ്രത്യേകതയുണ്ടു്. ഓരോ യുദ്ധമുണ്ടാവുമ്പോഴും, അതുണ്ടായ സ്ഥലത്തുതന്നെ ഒതുക്കി നിറുത്തുവാൻ ശ്രമിക്കുന്നുണ്ടു്. യുദ്ധം പടർന്നുപിടിച്ചു് ലോകമഹായുദ്ധമാവാതിരിക്കാൻ വൻശക്തികൾ ശ്രമിക്കുന്നുണ്ടു്. മാത്രമല്ല, മൂന്നാം ലോകമഹായുദ്ധമുണ്ടാവാതിരിക്കാൻ, ലോകത്തിൽ ശാശ്വതസമാധാനം സ്ഥാപിക്കാൻ, എല്ലാ രാജ്യങ്ങളിലുമുള്ള ജനങ്ങൾ ഏകസ്വരത്തിൽ അഭ്യർത്ഥിക്കുന്നുണ്ടു്. അത്രയുമല്ല, ആററംബോംബുകൾകൊണ്ടുള്ള മൂന്നാം ലോകമഹായുദ്ധം, മനുഷ്യവംശത്തിന്റെ നാശമായിരിക്കുമെന്നു്, ശാസ്ത്രകാരന്മാരും ഭരണാധികാരികളും തുറന്നു സമ്മതിക്കുന്നുണ്ടു്. മാരകായുധങ്ങളെ നിയന്ത്രിക്കുന്നതിനും, യുദ്ധമില്ലാതാക്കാനുംവേണ്ടി, വൻശക്തികൾ തമ്മിൽ ആലോചനകളും നടക്കുന്നുണ്ടു്. എന്നിട്ടോ?

എന്നിട്ടു്, വൻശക്തികളുടെ പട്ടാളബഡ്ജററിലേക്കു് ഒന്നു കണ്ണോടിക്കുക. മനുഷ്യനിലുള്ള മൃഗം, അതിന്റെ എല്ലാ ക്രൂരതകളോടുംകൂടി നിലനില്ക്കുന്നു എന്നു കാണാം. സമാധാനം സ്ഥാപിക്കുവാൻവേണ്ടി പെക്കിങ്ങിലും മോസ്കോവിലും തീർത്ഥയാത്ര നടത്തിയ അമേരിക്കൻ പ്രസിഡണ്ടു് നിക്സൻ, 1973-ലെ പട്ടാളച്ചെലവിലേക്കായി എഴുപത്തിഒൻപതര ബില്യൻ ഡോളറാണു്, അമേരിക്കൻ കോൺഗ്രസ്സിനോടു് ആവശ്യപ്പെട്ടതു്. അതിൽ അഞ്ചു ബില്യൻ ഡോളർ കുറച്ചു് എഴുപത്തിനാലര ബില്യൻ അനുവദിക്കുകയും ചെയ്തു. രണ്ടാം ലോകമഹായുദ്ധത്തിനുശേഷം, അമേരിക്കയിലെ ഏററവും വലിയ പട്ടാളബഡ്ജററാണിതു്. അത്രയുംതന്നെ ഭീമമായ, അവിശ്വാസ

നീയമായ തുകയാണു് സോവിയറ്റു് യൂണിയന്റേയും പട്ടാളച്ചെലവു്. 1972-ലെ സോവിയററു് യൂണിയന്റെ പട്ടാളച്ചെലവു്, 43 ബില്യൻ ഡോളറാണു്. പക്ഷേ, ഈ തുകയിൽ പട്ടാളച്ചെലവിന്റെ പല ഇനങ്ങളും ഉൾപ്പെടുത്തിയിട്ടില്ല. ആയുധനിർമ്മാണത്തിലെ പുതിയ പരീക്ഷണങ്ങൾക്കും, ന്യൂക്ലിയർ ആയുധങ്ങളെ സംബന്ധിച്ചുള്ള പ്രവർത്തനങ്ങൾക്കുമുള്ള ചെലവുകൾ സയൻസിന്റെ ബഡ്ജററിലാണു വകകൊള്ളിക്കുന്നതു്. അതുംകൂടി ചേർക്കുമ്പോൾ, അമേരിക്കൻ പട്ടാളച്ചെലവിന്റെ അടുത്തുവരികയും ചെയ്യും.

ചൈന, ബ്രിട്ടൻ, ഫ്രാൻസ്, വെസ്റ്റ് ജർമ്മനി മുതലായ രാജ്യങ്ങളും, ഇങ്ങനെ ആണ്ടുതോറും പട്ടാളച്ചെലവു വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു. ചൈനയ്ക്കു്, അമേരിക്കയുടേയും സോവിയററു്യൂണിയന്റേയും ഒപ്പമെത്താൻ പററാത്തതുകൊണ്ടു്, തരംകിട്ടുമ്പോഴെല്ലാം ചീത്ത പറയുകയാണു്.

അങ്ങനെ ലോകത്തിലെ ഭരണാധികാരികൾ സയൻസിന്റെ സഹായത്തോടുകൂടി മൃഗീയതയെ വളർത്തിക്കൊണ്ടുവരുന്നു. എല്ലാ രാജ്യത്തെയും ജനങ്ങൾ മനുഷ്യത്വത്തെ വളർത്തുവാൻവേണ്ടി, പരസ്പരം സ്നേഹിക്കുവാനും സഹകരിക്കുവാനുംവേണ്ടി, മുറവിളികൂട്ടുന്നു.

മൃഗം ജയിക്കുമോ? മനുഷ്യൻ ജയിക്കുമോ? എന്തോ!

## അമേരിക്കൻ സംസ്കാരം—ജാഗ്രത!

ഇന്നത്തെ (30-8-'72) പത്രത്തിൽ കണ്ട ഒരു വാർത്ത താഴെ ഉദ്ധരിക്കുന്നു:

''കഴിഞ്ഞ വർഷം എല്ലാ അരമണിക്കൂറിലും അമേരിക്കയിൽ ഒരു കൊലപാതകം സംഭവിച്ചിട്ടുണ്ടു്. ഫെഡറൽ ബ്യൂറോയുടെ റിപ്പോർട്ടിൻപ്രകാരം, എല്ലാ 39 സെക്കണ്ടിലും ഒരു കുറ്റകൃത്യം നടക്കുന്നു. എല്ലാ 13 മിനിട്ടിലും, ഒരു അമേരിക്കൻ സ്ത്രീ ബലാൽസംഗം ചെയ്യപ്പെട്ടിട്ടുണ്ടു്.

എല്ലാ 82 സെക്കണ്ടിലും അക്രമാസക്തമായ ഒരു കൊള്ള യോ, പിടിച്ചുപറിയോ നടക്കുമ്പോരം, എല്ലാ 86 സെക്ക ണ്ടിലും ഒരു അമേരിക്കക്കാരൻ ശാരീരികമായി ആക്രമി ക്കപ്പെട്ടിരിക്കും.''

അമേരിക്കയിലെ കുററകൃത്യങ്ങരം അന്വേഷിച്ചു റിപ്പോർട്ട്ചെയ്യുവാൻ, അവിടത്തെ സർക്കാർ നിയമി ച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാരുടെ കണക്കാണു് മേലുദ്ധരി ച്ചതു്. ഉദ്യോഗസ്ഥന്മാരുടെ ശ്രദ്ധയിൽ പെടാത്തതായ കുററകൃത്യങ്ങരം വേറെയും ഉണ്ടായിരിക്കുമെന്നതു തീച്ചയാ ണല്ലോ. ഒരുപക്ഷേ, അറിഞ്ഞതിനേക്കാരം കൂടുതലായി രിക്കാം, അറിയപ്പെടാത്ത കുററകൃത്യങ്ങരം.

ഞെട്ടിക്കുന്ന കണക്കുകളാണിതെല്ലാം. ഓരോ മുപ്പതു മിനിട്ടിലും ഒരു കൊലപാതകം, ഓരോ പതിമൂന്നു മിനി ട്ടിലും ഒരു ബലാൽസംഗം, ഓരോ എൺപത്തിരണ്ടു സെ ക്കണ്ടിലും ഒരു പിടിച്ചുപറി!—അമേരിക്കൻസംസ്കാരം അങ്ങനെ മുന്നേറുകയാണു്!

എല്ലാ രാജ്യങ്ങളിലുമുണ്ടു കുററകൃത്യങ്ങരം. പക്ഷേ, ഒരു രാജ്യത്തിലെയും കുററകൃത്യങ്ങളുടെ കണക്കു് ഇത്ര മാത്രം ഞെട്ടിക്കുന്നതായിരിക്കുകയില്ല. എന്താണിതിനു കാരണം? അമേരിക്കയിൽ ഇത്രയേറെ കുററകൃത്യങ്ങരം നടക്കുന്നതെന്തുകൊണ്ടു്?

സാമൂഹ്യശാസ്ത്രകാരന്മാരും, മനശ്ശാസ്ത്രകാരന്മാരും ഈ പ്രശ്നത്തെപ്പററി നടത്തിയ പഠനങ്ങളിൽ ചിലതെല്ലാം ഞാനും കണ്ടിട്ടുണ്ടു്. അതിനോടൊന്നും യോജിക്കുവാൻ എനിക്കു സാധിച്ചിട്ടില്ല

അമേരിക്കയിൽ അമിതമായ വ്യവസായവൽക്കരണ മുണ്ടത്രേ! അവിടെ അമിതമായ സാമ്പത്തികാഭിവൃദ്ധി ഉണ്ടായിട്ടുണ്ടത്രേ! ശരിതന്നെ. വ്യാവസായികവും സമ്പ ത്തികവുമായ അഭിവൃദ്ധി ഉണ്ടായാൽ, കൊലപാതകവും ബലാൽസംഗവും പിടിച്ചുപറിയും വദ്ധിക്കുമോ?

അമേരിക്കയോളംതന്നെ എത്തിയിട്ടില്ലെങ്കിലും, വ്യ വസായവൽക്കരണത്തിൽ അമേരിക്കയോടു തൊട്ടുനില്ക്കുന്ന രാജ്യങ്ങളാണു് സോവിയററ്യൂണിയനും ജപ്പാനും. ആ

രാജ്യങ്ങളിൽ ഇത്രയേറെ കൊലപാതകങ്ങളും ബലാൽ സംഗങ്ങളും നടക്കുന്നുണ്ടോ? ആ രാജ്യങ്ങളിലെ കുററകൃത്യ ങ്ങളുടെ കണക്കു നമ്മുടെ കൈവശമില്ലെങ്കിലും കുററകൃത്യ ങ്ങളെ നിയന്ത്രിക്കുവാനുള്ള ശക്തമായ ഏർപ്പാടുകൾ അവി ടെയുണ്ടെന്നു് എല്ലാവർക്കും അറിയാം. എന്നുവെച്ചാൽ, സാമ്പത്തികാഭിവൃദ്ധിയോടൊപ്പംതന്നെ സാന്മാർഗ്ഗികാഭി വൃദ്ധിയും ഉണ്ടാക്കുവാനുള്ള ശ്രമം സോവിയററ്യൂണിയ നിലും ജപ്പാനിലും ഉണ്ടു്. അമേരിക്കയിൽ അതില്ല.

അതുല്യമായ സാമ്പത്തികാഭിവൃദ്ധി കരസ്ഥമാ ക്കിയ അമേരിക്കയിൽ, ജീവനു രക്ഷയില്ല. എപ്പോഴും, എവിടെവച്ചും, വെടിയുണ്ട നെഞ്ചിൽ പാഞ്ഞുകേറി എന്നു വരാം. പീടികകളിൽ മിഠായി കിട്ടുന്നതുപോലെതന്നെ തോക്കും കിട്ടും എന്തിനാണു തോക്കു വാങ്ങുന്നതു ? വെടി വയ്ക്കാനല്ലേ? തോക്കുംകൊണ്ടു നടക്കുന്നവർക്കു വെടിവയ്ക്കാ തിരിക്കാൻ ഒക്കുമോ? അങ്ങനെ, സാമ്പത്തികാഭിവൃദ്ധി യോടൊപ്പംതന്നെ പരസ്പരം വെടിവച്ചുകൊല്ലാനുള്ള അവ കാശവും അമേരിക്കയിൽ വർദ്ധിച്ചിട്ടുണ്ടു്. അമേരിക്കക്കൊ തടെ ഈ കൊലപാതകസ്വാതന്ത്ര്യം അമേരിക്കയിൽ മാത്രമല്ല, മററുരാജ്യങ്ങളിലേക്കും വ്യാപിപ്പിക്കുകയാണ വർ കൊറിയയിൽ അവർ കൊലപാതകം നടത്തി. ഇന്തോചൈനയിൽ അവർ കൊന്നുകൊണ്ടിരിക്കുന്നു.

കുബേരരാജ്യമായ അമേരിക്കയിൽ, പ്രായമായ പെൺപിള്ളേർക്കു രക്ഷയില്ല. ഓരോ പതിമൂന്നു മിനി ട്ടിലും ഒരു ബലാൽസംഗം വീതമാണവിടെ നടക്കുന്നതു്. എന്നുവച്ചാൽ, ഓരോ ദിവസവും നൂററിപ്പത്തു ബലാൽ സംഗം വീതം അവിടെ നടന്നുകൊണ്ടിരിക്കുന്നു. അതിനു പുറമെയാണു് 'ഫ്രീ ലൗ' പ്രസ്ഥാനവും, നഗ്നതാപ്രസ്ഥാ നവും. സ്വവർഗ്ഗസംഭോഗപ്രസ്ഥാനവും അവിടെ ശക്തി പ്പെട്ടുകൊണ്ടിരിക്കുകയാണു്. ഇതെല്ലാം വ്യാവസായികാ ഭിവൃദ്ധിയുടെയും സമ്പന്നതയുടെയും ലക്ഷണങ്ങളാണോ? കാടനായിരുന്ന മനുഷ്യനെപ്പോലും ലജ്ജിപ്പിക്കുന്നതല്ലേ ഇതെല്ലാം?

ബംഗ്ലാദേശിൽ പാക്പട്ടാളം നടത്തിയ ബലാൽസംഗങ്ങൾ നമ്മളെയെല്ലാം ഞെട്ടിച്ചു. അമേരിക്കയിൽ ദിവസവും നടന്നുകൊണ്ടിരിക്കുന്ന ബലാൽസംഗങ്ങളോ? ഒരുപക്ഷേ, അമേരിക്കയിലെ ബലാൽസംഗം നിത്യസംഭവമായതുകൊണ്ടായിരിക്കാം, നമുക്ക ഞെട്ടലുണ്ടാവാത്തതു്!

എല്ലാ എൺപത്തിരണ്ട സെക്കണ്ടിലും, അമേരിക്കയിൽ ഒരു പിടിച്ചുപറി നടക്കുന്നു. അതായതു്, ഒരു ദിവസം ആയിരത്തിയൻപത്തിയഞ്ചു പിടിച്ചുപറിയാണു് അവിടെ നടക്കുന്നതു്. ന്യൂയോക്ക്നഗരത്തിൽ, പട്ടാപ്പകൽ, നടുറോഡിൽ നടന്ന ഒരു പിടിച്ചുപറിയുടെ ഫോട്ടോ ഒരു പത്രത്തിൽ പ്രസിദ്ധീകരിച്ചിരുന്നതു്, ഏതാനും മാസങ്ങൾക്കുമുമ്പു ഞാൻ കാണുകയുണ്ടായി. അമേരിക്കൻ യാത്ര കഴിഞ്ഞു വന്ന ഒരു കേരളീയൻ എന്നോടു പറഞ്ഞ ഒരു സംഭവംകൂടി ഇവിടെ ഉദ്ധരിക്കാം. അദ്ദേഹം ഒരു ബാങ്കിൽ ചെക്ക മാറാൻ പോയി. ചെക്ക മാറിക്കിട്ടിയ ഡോളർനോട്ടുകൾ പോക്കററിലിട്ടു. അപ്പോൾ അവിടെ നിന്നിരുന്ന മറെറാരു ഇന്ത്യാക്കാരൻ പറഞ്ഞു:

''പോക്കററിലിട്ടാൽ, നിങ്ങളുടെ ആവശ്യത്തിനു് അതു കിട്ടുകയില്ല.''

''അതെന്താ?''

''നിങ്ങൾ ഇവിടെനിന്നു പുറത്തിറങ്ങിയാലുടൻ ആ നോട്ടുകൾ നിങ്ങളുടെ പോക്കററിൽ കാണുകയില്ല.''

''എവിടെപ്പോവും?''

''പിക്ക്പോക്കററ്.''

പോക്കററടി സർവ്വസാധാരണമാണവിടെ. ബാങ്കു് കവർച്ച, വഴിപോക്കരെ പിടിച്ചുപറിക്കുക, വീടുകൾ കവർച്ചചെയ്യുക, തീവണ്ടികളിൽ കൊള്ളനടത്തുക മുതലായ എല്ലാത്തരം പിടിച്ചുപറികളും സാർവ്വത്രികമാണവിടെ. രഹസ്യമായും, പരസ്യമായും, നിയമരഹിതമായും, നിയമപരമായും അമേരിക്കയിൽ എപ്പോഴും പിടിച്ചുപറി നടന്നുകൊണ്ടിരിക്കുന്നു.

അതാണു് അമേരിക്കൻ മുതലാളിത്തം!

അമേരിക്കൻ സാഹിത്യവും സിനിമയും നാടകവുമെല്ലാം, ഈ അമേരിക്കൻ മുതലാളിത്തസമ്പദ്ഘടനയെ, അമേരിക്കൻ സംസ്കാരത്തെ, തികച്ചും പ്രതിഫലിപ്പിക്കുന്നു. കൊലപാതകവും, ലൈംഗികവൈകൃതങ്ങളും, പിടിച്ചുപറിയും ഇല്ലാത്ത അമേരിക്കൻ സിനിമയുണ്ടോ? മാനസികാപഗ്രഥനത്തിന്റെ പേരിൽ ചില സിനിമകൾ ഇറങ്ങുന്നുണ്ട്. അതും ലൈംഗികവൈകൃതങ്ങൾതന്നെ. മനസ്സിന്റെ ആഴത്തിലേക്ക് ഇറങ്ങിച്ചെല്ലുമ്പോഴും, അവർ ലൈംഗികം മാത്രമേ കാണുകയുള്ളു! അമേരിക്കൻ സാഹിത്യത്തിന്റെ പോക്കും, ആ വഴിക്കുതന്നെ.

ഇതെല്ലാം ഇന്ത്യയിൽ ഇറക്കുമതിചെയ്യുവാൻ ശക്തിയായ, തന്ത്രപൂർവ്വമായ ശ്രമം നടക്കുന്നുണ്ട്. ജാഗ്രത!

# മാർക്സിനേയും ക്രിസ്തുവിനേയും വീണ്ടെടുക്കണം

ആന സാമൂഹ്യജീവിയാണ്. ഉറുമ്പും സാമൂഹ്യജീവിതന്നെ. വേറെയും സാമൂഹ്യജീവികൾ പലതുണ്ട്. മനുഷ്യനും സാമൂഹ്യജീവിയാണല്ലോ.

എല്ലാ സാമൂഹ്യജീവികൾക്കും, പൊതുവായ ചില മൂല്യങ്ങളുണ്ട്. 1. വ്യക്തിയുടെ ജീവിതം സമൂഹത്തിന്റെ ജീവിതത്തിനു പ്രതിബന്ധമാകാതിരിക്കുക. 2. സമൂഹത്തിലുള്ള വ്യക്തികൾ പരസ്പരം സഹകരിക്കുകയും സഹായിക്കുകയും ചെയ്യുക. 3. പൊതുശത്രുവിനെ കൂട്ടായിനിന്ന് എതിർക്കുക. ഇതു മൂന്നുമാണ്, അടിസ്ഥാന ജീവിതമൂല്യങ്ങൾ ഇവയെ സാമൂഹ്യമൂല്യങ്ങൾ എന്നും പറയാം ഈ ജീവിതമൂല്യങ്ങൾ തകർന്നാൽ, മനുഷ്യനുൾപ്പെടെയുള്ള സാമൂഹ്യജീവികളെല്ലാം തകരും.

മനുഷ്യൻ ബുദ്ധിശക്തി ഉപയോഗിച്ച്, ജീവിതത്തെ അഭിവൃദ്ധിപ്പെടുത്തി—ഒററയാനായിട്ടല്ല, സാമൂഹ്യമായിത്തന്നെ. കൃഷിയും വ്യവസായവും, വസ്ത്രനിർമ്മാണവും,

ഭവനനിർമ്മാണവും, പട്ടണനിർമ്മാണവും, പുസ്തകനിർമ്മാണവും എല്ലാം എല്ലാം, മനുഷ്യന്റെ സാമൂഹ്യമായ പ്രയത്നംകൊണ്ടു് ഉണ്ടായിട്ടുള്ളതാണു്. ചുരുക്കിപ്പറഞ്ഞാൽ, മനുഷ്യന്റെ ബാഹ്യവും ആന്തരികവുമായ എല്ലാ നേട്ടങ്ങളും സാമൂഹ്യനേട്ടങ്ങൾതന്നെ.

മനുഷ്യൻ ഒറ്റയാനായി നടന്നിരുന്നുവെങ്കിൽ, അവനു കാടത്തത്തിൽനിന്നു കരകേറുവാൻ കഴിയുമായിരുന്നില്ല. മനുഷ്യന്റെ ബുദ്ധിശക്തിയെ സാമൂഹ്യമായി ഉപയോഗിച്ചപ്പോഴാണു്, അവൻ മനുഷ്യനായി ഉയരുവാൻ തുടങ്ങിയതു്.

അപ്പോൾ ഒരു ചോദ്യം—വ്യക്തിയില്ലേ?

ഉണ്ടു്—നിശ്ചയമായും ഉണ്ടു്. വ്യക്തികളാണു്, സമൂഹത്തിന്റെ അടിസ്ഥാനഘടകങ്ങൾ. സാമൂഹ്യമായ നേട്ടങ്ങളെല്ലാം അനുഭവിക്കുന്നവരും വ്യക്തികൾതന്നെ. സുഖദുഃഖങ്ങൾ വ്യക്തിനിഷ്ഠവുമാണു്. സാമൂഹ്യമായ എല്ലാ പ്രവർത്തനങ്ങളുടേയും അന്തിമലക്ഷ്യം, വ്യക്തികൾക്കു സുരക്ഷിതത്വവും സുഖവും ഉണ്ടാക്കുക എന്നതത്രേ.

വ്യക്തികളില്ലെങ്കിൽ സമൂഹമില്ല. സമൂഹമില്ലെങ്കിൽ വ്യക്തികൾക്കു നിലനില്പില്ല—അതാണു വ്യക്തിയും സമൂഹവും തമ്മിലുള്ള ബന്ധം. അതുതന്നെയാണു മാനുഷികമൂല്യങ്ങളുടെ സാമൂഹ്യമൂല്യങ്ങളുടെ അടിസ്ഥാനം. എന്നു വച്ചാൽ, മനുഷ്യനും മനുഷ്യനും തമ്മിൽ ഉണ്ടായിരിക്കേണ്ട ബന്ധത്തിനാണു്, മൂല്യങ്ങൾ എന്നു പറയുന്നതു്.

മൂല്യത്തിന്റെ വ്യാഖ്യാനത്തിലും, പ്രയോഗത്തിലും, ദേശകാലാവസ്ഥകൾ അനുസരിച്ചു മാററങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. മൂല്യങ്ങളെ വ്യാഖ്യാനിക്കുന്നതിൽ പ്രധാനമായി രണ്ടു് അഭിപ്രായഗതികളാണുള്ളതു്.

വ്യക്തിക്കാണു പ്രാധാന്യമെന്നും, വ്യക്തിക്കു പൂർണ്ണസ്വാതന്ത്ര്യം ഉണ്ടായിരിക്കണമെന്നും, ഒരുക്കൂട്ടർ വാദിക്കുന്നു. സമൂഹമാണു പ്രധാനമെന്നും വ്യക്തി സമൂഹയന്ത്രത്തിന്റെ ഒരു ഭാഗം മാത്രമാണെന്നും, മറെറാരുക്കൂട്ടർ വാദിക്കുന്നു. ഈ അഭിപ്രായസംഘട്ടനം പണ്ടുപണ്ടേ തുടങ്ങിയ

താണു്. ഈ സംഘട്ടനത്തിന്റെ അടിസ്ഥാനത്തിൽ, ലോകം രണ്ടു ചേരിയായി പിരിഞ്ഞിരിക്കുകയാണിപ്പോൾ.

വ്യക്തിസ്വാതന്ത്ര്യച്ചേരിയെ, അമേരിക്കൻ ചേരി എന്നു പറയുന്നതാണു ശരി. വ്യക്തിസ്വാതന്ത്ര്യം അതിന്റെ ഉച്ചകോടിയിൽ എത്തിയിരിക്കുന്ന രാജ്യമാണു് അമേരിക്ക. അവിടെ ഡെമോക്രസിയും തിരഞ്ഞെടുപ്പുമുണ്ടു്. പക്ഷേ, ഏതാനും കോടീശ്വരന്മാരാണു് അവിടെ ഭരണം നടത്തുന്നതു്. ആ കോടീശ്വരന്മാർ അമേരിക്കയെയും, മററു രാജ്യങ്ങളെയും കൊള്ളചെയ്യുന്നു. സാമാന്യജനങ്ങൾക്കു വേണ്ടത്ര വ്യക്തിസ്വാതന്ത്ര്യവും കൊടുത്തിട്ടുണ്ടു്. എന്തിനുള്ള വ്യക്തിസ്വാതന്ത്ര്യമാണതു്? പരസ്പരം കൊല്ലാൻ, പിടിച്ചുപറിക്കാൻ, ബലാൽസംഗംചെയ്യാൻ, സ്വവർഗ്ഗസംഭോഗംചെയ്യാൻ—അതിനെല്ലാമുള്ള വ്യക്തിസ്വാതന്ത്ര്യമാണു കൊടുത്തിരിക്കുന്നതു്. ഹിപ്പികളാവാനും, ലഹരിസാധനങ്ങൾ ഉപയോഗിച്ചു് ആനന്ദത്തിൽ ലയിക്കാനുമുള്ള സ്വാതന്ത്ര്യവും കൊടുത്തിട്ടുണ്ടു്. പോരേ?

കൊലപാതകവും, പിടിച്ചുപറിയും, ബലാത്സംഗവും, ജീവിതനിഷേധവും!—മനുഷ്യവർഗ്ഗം ശതാബ്ദങ്ങളിലൂടെ പടുത്തുയർത്തിയ മൂല്യങ്ങളൊന്നും അമേരിക്കയിൽ ഇല്ലാതായിരിക്കുന്നു. അനിയന്ത്രിതമായ വ്യക്തിസ്വാതന്ത്ര്യത്തിന്റെ പരിണതഫലമാണതു്.

ഇതിനെതിരായി മറെറാരു ചേരിയുണ്ടു് — കമ്മ്യൂണിസ്റ്റ്ചേരി. ആ ചേരിയിൽ വ്യക്തി ഇല്ല, സമൂഹമേ ഉള്ളു. സമൂഹം എന്നുവച്ചാൽ എന്താണു്? സമൂഹത്തിന്റെ നേതൃസ്ഥാനത്തിരിക്കുന്ന ഏതാനുംപേർ! — അവരാണു സമൂഹം. അവരാണു സമൂഹയന്ത്രം. അവരുടെ കീഴിലുള്ള ജനങ്ങളെല്ലാം, വ്യക്തികളെല്ലാം, സമൂഹയന്ത്രത്തിന്റെ ഭാഗങ്ങൾ മാത്രം. യന്ത്രം തിരിയുമ്പോൾ, അവരും തിരിഞ്ഞുകൊള്ളണം. ശാസ്ത്രകാരനും, സാങ്കേതികവിദഗ്ദ്ധനും, തത്വചിന്തകനും, സാഹിത്യകാരനുമെല്ലാം സമൂഹയന്ത്രത്തിന്റെ തിരിച്ചിലിനൊത്തു തിരിയണം. ശ്രുതിക്കൊത്തു പാടണം. വ്യക്തിപ്രതിഭയും വ്യക്തിയുടെ സുഖദുഃഖ

ങ്ങളും പ്രശ്നമല്ല. തിരിപ്പിലിന്റെ മാത്രയൊന്നു തെററി പ്പോയാൽ, ശ്രുതിവിട്ടൊന്നു പാടിപ്പോയാൽ, സാമൂഹ്യ യന്ത്രം തകർന്നുപോകുമത്രേ! അത്ര ദുർബ്ബലമാണു് ആ സാമൂ ഹ്യയന്ത്രമെങ്കിൽ, അതു നിലനില്ക്കുമോ? അതിരിക്കട്ടെ. മാനുഷികമൂല്യങ്ങളാണല്ലോ നമ്മുടെ ചർച്ചാവിഷയം.

ഒരുഭാഗത്തു നിയന്ത്രണമില്ലാത്തതുകൊണ്ടു മൂല്യങ്ങൾ തകരുന്നു. മറുഭാഗത്തു നിയന്ത്രണത്തിന്റെ ഇരുമ്പുമുഷ്ടി യിലമർന്നു്, മൂല്യങ്ങൾ ഞെരിയുന്നു. ഇതാണു നമ്മെ നേരിടുന്ന പ്രതിസന്ധി.

എന്താണു പരിഹാരം?

ഞാൻ ഇതു് എഴുതാൻ തുടങ്ങിയതിനുശേഷം, ഒരു പുസ്തകം വായിച്ചുതീർക്കുകയുണ്ടായി. Without Marx or Jesus (മാർക്സിനെയോ ജീസസ്സിനെയോ കൂടാതെ) എന്നാണു് ആ പുസ്തകത്തിന്റെ പേരു്. മാർക്സിനെയും ക്രിസ്തുവിനെ നേയും ഉപേക്ഷിച്ചുകൊണ്ടുള്ള ഒരു വിപ്ലവം വേണമെന്നാ ണു്, ഗ്രന്ഥകർത്താവു പറയുന്നതു്. അങ്ങനെ ഒരു വിപ്ല വം അമേരിക്കയിൽ ഉണ്ടായിക്കൊണ്ടിരിക്കുകയാണത്രേ!

പുസ്തകം മുഴവൻ ഞാൻ ശ്രദ്ധാപൂർവ്വം വായിച്ചു. ഇന്ന ത്തെ ലോകത്തിലെ കലാപങ്ങളിൽ അധികപങ്കിനും ഉത്തരവാദിയായ അമേരിക്കൻ മുതലാളിത്തത്തെപ്പററി ഗ്രന്ഥകർത്താവു് പൂർണ്ണമായി മൗനം അവലംബിച്ചിരിക്കു കയാണു്. അപ്പോൾ, ഏതുതരത്തിലുള്ള വിപ്ലവമാണു് അയാൾ വിഭാവനംചെയ്യുന്നതു്?

മാർക്സും, ക്രിസ്തുവുമില്ലാത്ത, മുതലാളിത്തത്തെ നിലനിർത്തുന്ന, ഒരു വിപ്ലവം—അതാണു് അയാൾ വിഭാ വനം ചെയ്യുന്നതു്. അങ്ങനെ ഒരു വിപ്ലവത്തിൽ തകരു ന്നതെന്തെല്ലാമാണു്?

ശതാബ്ദങ്ങളിലൂടെ മനുഷ്യൻ പടുത്തുയർത്തിയ മൂല്യ ങ്ങളെല്ലാം തകരും. മനുഷ്യസംസ്കാരം തകരും. മനുഷ്യ വർഗ്ഗവും തകരും.

മാർക്സും, ക്രിസ്തുവും, നബിയും, ബുദ്ധനും മാനുഷി കമൂല്യങ്ങൾ സൃഷ്ടിച്ചവരാണു്. ''സ്വർഗ്ഗരാജ്യത്തൊഴിലാ

ളികളെ, സംഘടിക്കുക. നിങ്ങാംക്ക നഷ്ടപ്പെടുവാൻ, നിങ്ങളെ ബന്ധിച്ചിരിക്കുന്ന ചങ്ങലമാത്രം'' എന്നു മാർക്സ് പറഞ്ഞു. ''നിങ്ങാംക്കുള്ളതെല്ലാം ഇല്ലാത്തവക്ക കൊടുത്തിട്ടു്, എന്റെകൂടെ വരിക'' എന്നു ക്രിസ്തു പറഞ്ഞു.

അവരെ തിരിച്ചു കൊണ്ടുവരിക—അതാണു് ഇന്നത്തെ ആവശ്യം.

പക്ഷേ, മാർക്സും, ക്രിസ്തുവും പുരോഹിതന്മാരുടെ ബന്ധനത്തിൽ കിടക്കുകയാണു്. ആ ബന്ധനത്തിൽനിന്നു് അവരെ രക്ഷിക്കുക!

തകരുന്ന മാനുഷികമൂല്യങ്ങളെ രക്ഷിക്കുവാനുള്ള മാർഗ്ഗം അതാണു്.

## ആത്മഹത്യ തടയുക

വിദ്യാർത്ഥികളോടു സംസാരിക്കാൻ പ്ലാററ്ഫോറത്തിൽ കേറുന്ന വൈസ്ചാൻസലർമാരെ വിദ്യാർത്ഥികാംകൂക്കുവിളിച്ചു് ഇറക്കും. കേരള യൂണിവേഴ്സിററിയിലേയും കൊച്ചിൻ യൂണിവേഴ്സിറ്റിയിലേയും വൈസ്ചാൻസലർമാക്ക് ഈ അനുഭവമുണ്ടായി. മന്ത്രി പ്രസംഗിച്ചാൽ കൂവും. പണ്ഡിതൻ പ്രസംഗിച്ചാൽ കൂവും, സാഹിത്യകാരൻ പ്രസംഗിച്ചാൽ കൂവും, രാഷ്ട്രീയക്കാരൻ പ്രസംഗിച്ചാൽ കൂവും.

ഫിലിം സ്റ്റാർ പ്രസംഗിച്ചാൽ കൂവുകയില്ല.

എന്താണു കാരണം?

ഫിലിം സ്റ്റാർ പ്രസംഗിക്കുകയില്ല, പ്രസംഗിക്കാനല്ല, സ്റ്റാറിനെ കൊണ്ടുവരുന്നതു്. സിനിമയിൽ കാണുന്ന ആളിനെ നേരിട്ടൊന്നു കാണണം. അതിനുവേണ്ടിയാണു് സ്റ്റാറിനെ കൊണ്ടുവരുന്നതു്. കണ്ടു തൃപ്തിപ്പെട്ടുകൊള്ളും.

പ്രസംഗിക്കുന്നവരെയെല്ലാം കൂവും. ആരുടെ പ്രസംഗവും വിദ്യാർത്ഥികാംക്കു കോംക്കണ്ട. എന്തിനാണു പ്രസംഗം കോംക്കുന്നതു്? അറിവുണ്ടാകാനല്ലേ? അറിവു്

ഉണ്ടാവണ്ട എങ്കിലോ? പ്രസംഗം കേൾക്കുകയുംവേണ്ട. പിന്നെയും പ്രസംഗിക്കുകയാണെങ്കിലോ? കൂവണം, അതാണു വേണ്ടതു്.

അപ്പോൾ ഒരു ചോദ്യം—പ്രസംഗം കേൾക്കേണ്ടെങ്കിൽ, പണം ചെലവുചെയ്തു് പ്രസംഗകരെ ക്ഷണിച്ചു കൊണ്ടുവരുന്നതെന്തിനു്? ഉത്തരം വ്യക്തമാണു്. കൂവാനാണു്, പ്രസംഗകരെ കൊണ്ടുവരുന്നതു്. കൂവുന്നതു് ഒരു രസമല്ലേ? ഒന്നു രസിക്കാൻവേണ്ടി, കുറച്ചു പണം ചെലവുചെയ്യുന്നതു നഷ്ടമാണോ? അല്ല, അല്ല! രസിക്കാൻ വേണ്ടി നാം എത്രയോ പണം ചെലവുചെയ്യുന്നുണ്ടു്! അക്കൂട്ടത്തിൽ ഇതും.

വിദ്യാലയങ്ങളിൽ പ്രസംഗിക്കാൻപോകുന്ന പ്രസംഗകർ പ്രസംഗം തൊഴിലാക്കിയിട്ടുള്ളവരല്ല. പ്രസംഗിക്കുന്നതിനു് അവർക്കു പ്രതിഫലം കിട്ടുകയുമില്ല. മറ്റു തൊഴിലുകൾ ചെയ്യുന്നവരാണവർ. അതിനിടയിൽ അവർ പ്രസംഗിക്കാൻ വരുന്നു എന്നുമാത്രം. അവരുടെ ജോലികൾ മാററിവച്ചു്, പല അസൗകര്യങ്ങളും സഹിച്ചു യാത്രചെയ്തു്, അവർ പ്രസംഗസ്ഥലത്തു് എത്തുന്നു. കൂവലാണു് അവരെ സ്വാഗതംചെയ്യുന്നതെങ്കിൽ, അവർക്കു നിരാശയുണ്ടാവുകയില്ലേ?

ഉത്തരം: പ്രസംഗകൻെറ ആശയും നിരാശയുമൊന്നും കൂവുകാർക്കു പരിഗണിക്കേണ്ട കാര്യമില്ല. കൂവാൻവേണ്ടിയാണു് പ്രസംഗകനെ കൊണ്ടുവരുന്നതു്. അയാൾ പ്രസംഗിക്കണം. സദസ്സു കൂവണം. അതിനുവേണ്ടിയാണു്, വിദ്യാലയങ്ങളിൽ സമ്മേളനങ്ങൾ നടത്തുന്നതു്. സദസ്സു കൂവുമ്പോൾ, പ്രസംഗകൻ ശക്തിയായി പ്രസംഗിക്കണം. അപ്പോൾ സദസ്സു് കൂടുതൽ ശക്തിയായി കൂവും. അങ്ങനെയാണു് സമ്മേളനം വിജയിക്കുന്നതു്. പ്രസംഗകൻ വിയർത്തുതളർന്നു്, ഒരു ചായയും മോന്തിക്കൊണ്ടു കാറിൽ കേറുമ്പോൾ, അയാളെ കൂവി യാത്രയാക്കുക! അതാണു് സമ്മേളനത്തിൻെറ സമ്പൂർണ്ണവിജയം.

വിദ്യാർത്ഥികൾ, പുറത്തുനിന്നു പ്രസംഗിക്കാൻ വരുന്ന പ്രസംഗകരെ മാത്രമേ കൂവുകയുള്ളോ? അല്ല. അവർ

ആരെയും കൂവും—അവരുടെ അദ്ധ്യാപകരെയും കൂവും. പഠിപ്പിക്കാനായി ക്ലാസ്സിൽ ചെന്നുകേറിയാലുടൻ കൂവൽ തുടങ്ങുകയായി. ക്ലാസ്സിൽനിന്നു് അദ്ധ്യാപകൻ പോകുന്നതുവരെ കൂവുകയും ചെയ്യും. അദ്ധ്യാപകൻ ശമ്പളം വാങ്ങുന്നതുകൊണ്ടു് സമയം കഴിയുന്നതിനുമുമ്പു് ഇറങ്ങിപ്പോകാനൊക്കുമോ? കൂവിയാലും തുപ്പിയാലും, സഹിച്ചുനില്ക്കുകയേ തരമുള്ളു. വയറിന്റെ പ്രശ്നമാണല്ലോ.

ഒരു അദ്ധ്യാപിക വലതുകൈ പൊക്കി, ബോഡിൽ എഴുതുന്നു ''കൈ താഴ്ത്തല്ലേ സാറെ. അങ്ങനെ നില്ക്കണം. നല്ല പോസ്!'' ഒരു വിദ്യാർത്ഥി പറഞ്ഞതാണിതു്. ഗർഭിണിയായ മറ്റൊരു അദ്ധ്യാപിക ക്ലാസ്സിലേക്കു കേറിച്ചെന്നപ്പോൾ ഒരു വിദ്യാർത്ഥി പറയുകയാണ്: ''...വീർപ്പിച്ചോണ്ടു വന്നിരിക്കുന്നു!''

അറിവിന്റെനേരെ കൊഞ്ഞനംകാട്ടിക്കൊണ്ടു്, വിദ്യാഭ്യാസത്തെ ശപിച്ചുകൊണ്ടു്, പിൻതലമുറക്കാർ മുന്നേറുകയാണു്!

എന്തിനാണു് സ്കൂളിലും കോളേജിലും പോകുന്നതു്? പഠിക്കാനാണോ? അല്ല—പഠിപ്പുമുടക്കാൻ. റോഡിലിറങ്ങിനടന്നു ബസ്സിനു കല്ലെറിയണം. അതിനാണു് സ്കൂളിലും കോളേജിലും പോകുന്നതു്. ജീവന്മരണപ്രശ്നങ്ങളുംകൊണ്ടു യാത്രചെയ്യുന്നവരുണ്ടാവും. സ്ത്രീകളും കുട്ടികളും വൃദ്ധന്മാരും ഉണ്ടാവും. അതൊന്നും എറിയുന്നവർക്കു പ്രശ്നമല്ല. കൂവാൻ സ്വാതന്ത്ര്യമുള്ളതുപോലെതന്നെ, പഠിപ്പുമുടക്കുവാൻ സ്വാതന്ത്ര്യമുള്ളതുപോലെതന്നെ കല്ലെറിയാനും, അവർക്കു സ്വാതന്ത്ര്യമുണ്ടു്. ''അവളെപ്പേടിച്ചാരും നേർവഴി നടപ്പീല'' എന്നു് ശൂർപ്പണഖയെപ്പററി രാമായണത്തിൽ പറയുന്നുണ്ടു്. ''കല്ലേറു പേടിച്ചാരും വാഹനേ കേറാറില്ല'' എന്നായിരിക്കുന്നു.

പൊതുമുതൽകൊണ്ടുണ്ടാക്കിയ വാഹനങ്ങളാണു്, എറിഞ്ഞുതകർക്കുന്നതു്. എറിയുന്നവരുടെ വീട്ടുകാർ കൊടുക്കുന്ന നികുതിക്കൂടിയുണ്ടു്, തകർക്കുന്ന വാഹനങ്ങളിൽ. അതൊന്നും എറിയുന്നവർക്കു പ്രശ്നമല്ല. എറിയാനും തക

ക്കാനും അവക്കു സ്വാതന്ത്ര്യമുണ്ടു്. ആ സ്വാതന്ത്ര്യം അവർ പ്രയോഗിക്കുകയാണു്.

സൃഷ്ടിക്കുവാനുള്ള സ്വാതന്ത്ര്യമല്ല. നശിപ്പിക്കുവാനുള്ള സ്വാതന്ത്ര്യം—അതാണു് അവരുടെ സ്വാതന്ത്ര്യം. അവരുടെ ആ സ്വാതന്ത്ര്യത്തിൽ, ആത്മഹത്യാസ്വാതന്ത്ര്യം കൂടി ഉൾപ്പെടുന്നുണ്ടു്. എന്തുകൊണ്ടെന്നാൽ, അവർ ഉൾപ്പെടെയുള്ളതിനെയാണു്, അവർ തകൎക്കുന്നതു്.

മക്കളുടെ ഈ ആത്മഹത്യാശ്രമത്തെ, അച്ഛന്മാർ നോക്കിനില്ക്കുകയാണോ വേണ്ടതു്? മകൻ ഗുണ്ടായിച്ചാവാൻ ഭാവിക്കുമ്പോഴും, മകനെ തടയാതിരിക്കുന്നതു പുത്രവാത്സല്യമാണോ? ചൂട്ടുംകത്തിച്ചുകൊണ്ടു മകൻ വീടിനു തീവയ്ക്കാൻ വരുമ്പോഴും, അച്ഛൻ മന്ദഹസിച്ചാൽ മതിയോ?

ആലോചിക്കണേ!

## മനുഷ്യൻ എന്ന മൃഗം

കാടനായ മനുഷ്യനെപ്പററി ആരോ എഴുതിയ ഒരു കഥ എവിടെയോ വായിച്ചതായി ഞാൻ ഓക്കുന്നു. ഒരു കാടൻ ഒരു മാനിനെ ഓടിച്ചു—അതിനെ തല്ലിക്കൊന്നു തിന്നാൻവേണ്ടി. കൈയിലിരുന്ന മരക്കൊമ്പുകൊണ്ടു് മാനിനെ അടിച്ചുകൊന്നു. അപ്പോഴും മറെറാരു കാടൻ വന്നു—ആ ചത്ത മാനിനെ എടുക്കാൻ. രണ്ടു കാടന്മാരും തമ്മിൽ യുദ്ധമായി.

യുദ്ധംചെയ്തു രണ്ടുപേരും ക്ഷീണിച്ചപ്പോഴും ഒന്നാമത്തെ കാടൻ അവന്റെ വികൃതമായ ഭാഷയിൽ പറഞ്ഞു:

''ഈ യുദ്ധത്തിൽ നീ ചാവണം. അല്ലെങ്കിൽ ഞാൻ ചാവണം.''

''രണ്ടുപേരും ചാവാതിരിക്കാൻ ഒരു പണിചെയ്യാം''—രണ്ടാമൻ പറഞ്ഞു.

''അതെന്താ?''

''ചത്ത മാനിനെ പങ്കുവച്ചെടുക്കാം.''

ഒന്നാമൻ അതു സമ്മതിച്ചു. ചത്ത മാനിനെ പങ്കുവെച്ചു. അപ്പോഠം ഒരാഠക്ക കൂടിപ്പോയി. മറേറ ആഠക്ക കുറഞ്ഞുപോയി. വീണ്ടും യുദ്ധം തുടങ്ങി.

ഇന്നും—ഇരുപതാം നൂററാണ്ടിൻെറ അവസാനത്തിലും—മനുഷ്യൻ കാടനാണു്. മനുഷ്യൻ മൃഗമാണു്. അവനിന്നും യുദ്ധംചെയ്തുകൊണ്ടിരിക്കുന്നു!

മനുഷ്യനു റേഡിയോ ഉണ്ടു്. ടെലിവിഷൻ ഉണ്ടു്. അവനു സഞ്ചരിക്കാൻ വിമാനമുണ്ടു്; അവൻ ചന്ദ്രനിൽ ഇറങ്ങി നടന്നു. മററു ഗോളങ്ങളിൽ ഇറങ്ങുവാനുള്ള ശ്രമം നടന്നുകൊണ്ടിരിക്കുന്നു. അവൻ സാഹിത്യം സൃഷ്ടിച്ചു. കലകഠം സൃഷ്ടിച്ചു. വിശ്വത്തിൻെറ ഉത്ഭവത്തെപ്പററിയും ഘടനയെപ്പററിയും അവൻ പഠിച്ചുകൊണ്ടിരിക്കുന്നു.

പക്ഷേ, മനുഷ്യനിന്നും കാടനാണു്. അവനിന്നും മൃഗമാണു്. അവനിന്നും യുദ്ധംചെയ്തുകൊണ്ടിരിക്കുന്നു. മരക്കൊമ്പുകൊണ്ടു യുദ്ധംചെയ്ത മനുഷ്യൻെറ സംഹാരശക്തി അത്ഭുതകരമായ വേഗത്തിലാണു വധിച്ചിരിക്കുന്നതു്. ന്യൂക്ലിയർ ബോംബുകഠംകൊണ്ടു മനുഷ്യവർഗ്ഗത്തെ മാത്രമല്ല, പക്ഷിമൃഗാദികളെയും വൃക്ഷലതാദികളെയും നശിപ്പിക്കുവാനുള്ള കഴിവു് അവൻ നേടിയിരിക്കുന്നു. ഞൊടിനേരംകൊണ്ടു വിശ്വത്തെ മുഴുവൻ പൊട്ടിത്തെറിപ്പിക്കാൻ കഴിവുള്ള ആയുധം അന്വേഷിക്കുകയാണവൻ.

അതെ—മനുഷ്യനിന്നും കാടനാണു്. യുദ്ധക്കൊതിയനാണവൻ.

ലോകത്തിലാകെയുള്ള പട്ടാളച്ചെലവിൻെറ ഒരു കണക്കു് ഈയിടെ ഐക്യരാഷ്ട്രസഭ പ്രസിദ്ധീകരിക്കുകയുണ്ടായി. ഒരു കൊല്ലത്തിൽ ലോകത്തിലാകെയുള്ള പട്ടാളച്ചെലവു് 1,60,000 (ഒരുലക്ഷത്തിഅറുപതിനായിരം) കോടി രൂപയാണെന്നു കണക്കാക്കിയിരിക്കുന്നു. ഈ കണക്കു് അപൂർണ്ണമാണെന്നും അതിനുവേണ്ടി നിയമിച്ച കമ്മററി പറയുന്നു. പട്ടാളച്ചെലവിൻെറ ശരിയായ കണക്കു് ഒരു രാജ്യത്തിലെയും സക്കാരിൽനിന്നു് കിട്ടുകയില്ല. യഥാത്ഥച്ചെലവു മറച്ചുവയ്ക്കുകയാണു പതിവു്. അ

ങ്ങനെയുള്ള അപൂർണ്ണമായ കണക്കുതന്നെയും കേട്ടാൽ തല ചുററുണ്ടാക്കുന്നതായിരിക്കുന്നു!

ഈ ഭീമമായ തുകയുടെ ഭൂരിഭാഗവും ചെലവഴിക്കുന്നതു് ആറു രാജ്യങ്ങളാണു്—യുണൈറഡ് സ്റ്റേററ്സ്, സോവിയററ് യൂണിയൻ, ഫ്രാൻസ്, ബ്രിട്ടൻ, ചൈന, പശ്ചിമജർമ്മനി. മനുഷ്യൻ പരസ്പരം കൊല്ലാൻവേണ്ടി ചെലവിടുന്ന ഈ ഭീമമായ സംഖ്യയെ, ജീവിക്കാൻവേണ്ടി ചെലവിടുന്ന സംഖ്യകളുമായി താരതമ്യപ്പെടുത്തുന്നതു രസാവഹമായിരിക്കും. മനുഷ്യന്റെ ആരോഗ്യസംരക്ഷണത്തിനുവേണ്ടി ലോകത്തു് ആകെ ചെലവാകുന്ന പണത്തിന്റെ രണ്ടരയിരട്ടിയാണു് കൊല്ലാൻവേണ്ടി ചെലവാകുന്നതു്. വിദ്യാഭ്യാസത്തിനു ചെലവാകുന്നതിന്റെ ഒന്നരയിരട്ടി യുദ്ധത്തിൽ ചെലവാകുന്നു. സമ്പന്നരാഷ്ട്രങ്ങൾ ദരിദ്രരാഷ്ട്രങ്ങൾക്കു ചെയ്യുന്ന സാമ്പത്തികസഹായത്തിന്റെ മുപ്പതിരട്ടി ആയുധങ്ങൾക്കുവേണ്ടി ചെലവിടുന്നു.

അപ്പോൾ ഒരു ചോദ്യം ചോദിക്കാവുന്നതാണു്—ഇത്രവളരെ പണം യുദ്ധസന്നാഹങ്ങൾക്കുവേണ്ടി ചെലവിടുന്നതും ജീവിക്കാൻവേണ്ടിത്തന്നെയല്ലേ? അന്യരാജ്യങ്ങളുടെ ആക്രമണങ്ങളിൽനിന്നു രക്ഷപെടണമെങ്കിൽ യുദ്ധം ചെയ്യാൻകൂടി തയ്യാറായിരിക്കണ്ടേ? അന്യരാജ്യങ്ങൾ ഏററവുമധികം നശീകരണശക്തയുള്ള ആയുധങ്ങളുണ്ടാക്കുമ്പോൾ എന്റെ രാജ്യവും അത്തരം ആയുധങ്ങൾ ഉണ്ടാക്കാതെ പററുമോ?

ചോദ്യം യുക്തിയുക്തമാണു്. ലോകചരിത്രം വായിച്ചിട്ടുള്ളവരെല്ലാം സ്വാഭാവികമായി ഈ ചോദ്യം ചോദിക്കുന്നതുമാണു്. ലോകചരിത്രം ആക്രമണങ്ങളുടെ ചരിത്രമല്ലേ? വ്യക്തികൾ പരസ്പരം ആക്രമിക്കുക, വർഗ്ഗങ്ങൾ പരസ്പരം ആക്രമിക്കുക, രാജ്യങ്ങൾ പരസ്പരം ആക്രമിക്കുക—അതാണു് മനുഷ്യൻ ഇതുവരെ ചെയ്തതും ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നതും. മനുഷ്യനിന്നും കാടനാണു്—മൃഗമാണു്.

പക്ഷേ, ചിലപ്പോൾ മനുഷ്യൻെറ ബുദ്ധി അവൻെറ മൃഗീയതയെക്കാൾ വളരും. അപ്പോൾ അവൻ ചോദിക്കും, ആക്രമിക്കാതെ ജീവിക്കാൻ ഒക്കുകയില്ലേ എന്ന്. എല്ലാ രാജ്യങ്ങളിലേയും എല്ലാ മനുഷ്യരും അങ്ങനെ ചോദിച്ചുതുടങ്ങിയിരിക്കുന്ന കാലഘട്ടമാണിതു്. ഈ ലേഖനത്തിൻെറ ആദ്യം പറഞ്ഞ കഥയിലെ കാടന്മാർ ചോദിച്ച ചോദ്യം ഇന്നും ലോകത്തിലാകമാനമുള്ള മനുഷ്യർ ചോദിക്കുകയാണ്—യുദ്ധംചെയ്യാതെ ജീവിക്കാൻ ഒക്കുകയില്ലേ എന്ന്.

രണ്ടു ലോകമഹായുദ്ധങ്ങൾ കഴിഞ്ഞു. ആരു ജയിച്ചു? ആരു തോററു? ജയിച്ചവരും തോററവരുമില്ല. തകർച്ച മാത്രമായിരുന്നു ഫലം. രണ്ടാംലോകമഹായുദ്ധം അവസാനിച്ചതു് ആററംബോംബിൻെറ പ്രയോഗത്തോടുകൂടിയാണ്. പിന്നെയും ആററംബോംബുകൾ നിർമ്മിച്ചുകൊണ്ടിരിക്കുന്നു. ഒരു ബട്ടൺ അമർത്തിയാൽ, ലോകത്തിൻെറ ഏതു മൂലയിലും ആററംബോംബ് വർഷിക്കത്തക്ക സാങ്കേതികവിദ്യകളും കണ്ടുപിടിച്ചിരിക്കുന്നു. ബട്ടൺ അമർത്തണമോ എന്നുള്ളതാണ് ഇന്നത്തെ പ്രശ്നം.

അമർത്തിയാലോ? അമർത്തുന്നവനുൾപ്പെടെ മനുഷ്യരാശി മുഴുവൻ നശിക്കും — അതാണ് അമർത്തിയാലുള്ള ഫലം. അപ്പോൾ അമർത്താമോ?

ഐക്യരാഷ്ട്രസഭ, പട്ടാളച്ചെലവിൻെറ കണക്കെടുക്കുന്നു. ജനീവയിൽ ആയുധനിരോധനത്തിനുള്ള കൂടിയാലോചനകൾ നടക്കുന്നു. കീരിയും പാമ്പുംപോലെ ശത്രുക്കളായിരുന്ന രാജ്യങ്ങൾ പരസ്പരം സൗഹാർദ്ദഹസ്തങ്ങൾ നീട്ടുന്നു. നിക്സൻ പെക്കിങ്ങിലും മോസ്കോവിലും പോകുന്നു. ജപ്പാനിലെ സാട്ടോ പെക്കിങ്ങിൽ പോകുന്നു. വ്യാവസായികവും, വാണിജ്യപരവും സാംസ്കാരികവുമായ സഹകരണ ഉടമ്പടികളിൽ ഒപ്പുവയ്ക്കുന്നു.

ന്യൂക്ലിയർബോംബുകളുടെ ബട്ടൺ അമർത്താതിരിക്കുവാനുള്ള തീവ്രയത്നങ്ങളാണിതെല്ലാം. മനുഷ്യബുദ്ധി അവൻെറ മൃഗീയതയെ കീഴ്പ്പെടുത്തുമോ? ആശിക്കാം.

## ഈശ്വരന് ഒരു കത്ത്

പ്രിയപ്പെട്ട ഈശ്വരാ,

ഞാൻ നീയാകുന്നു. നീ ഞാനാകുന്നു. ഞാനും നീയും ഒന്നാകുന്നു.

അറുപത്തിനാലു വർഷങ്ങൾക്കു മുൻപ് ഞാൻ നിന്നിൽനിന്നു പിരിഞ്ഞുപോന്നതാണ്. ഇപ്പോൾ ഇവിടെ, ഈ കൊച്ചു ഭൂമിയുടെ ഒരററത്ത് ഇങ്ങനെ കഴിഞ്ഞുകൂടുന്നു. നേരുപറയാമല്ലോ—ഇനി നിന്റെ അടുത്തുവരാനും, നീയും ഞാനും ഒന്നാവാനും എനിക്കിഷ്ടമില്ല.

പക്ഷേ, ഞാൻ നിന്റെ അടുത്തു വരേണ്ടിവരും. നീയും ഞാനും ഒന്നാവേണ്ടിവരും. അങ്ങനെ സംഭവിച്ചേ ഒക്കൂ. എന്തു ചെയ്യാം? അലംഘനീയമായ നിയമം ലംഘിക്കാൻ എനിക്കു കഴിയുമോ? പക്ഷേ—

നീയും ഞാനും ഒന്നാവുന്നത് എനിക്കിഷ്ടമല്ല. ഞാൻ മാത്രമായി നില്ക്കുന്നതാണ് എനിക്കിഷ്ടം. നിന്നിൽനിന്ന കന്ന്, നിന്നെപ്പോലെതന്നെ അനന്തനായി, സർവ്വശക്തനായി, സർവ്വജ്ഞനായി നിന്നുകൊണ്ട്, നിന്നെ വെല്ലുവിളിക്കണമെന്നാണ് എന്റെ ആഗ്രഹം.

സാധിക്കുമോ എന്നു ചോദിച്ചേക്കാം. സാധിച്ചില്ലെങ്കിൽ വേണ്ട! ആശിക്കുന്നതിൽ പിശുക്കുകാണിക്കണോ?

ഞാനും നീയും ഒന്നാകാൻ ഞാനിഷ്ടപ്പെടാത്തതിനു മറെറാരു കാരണമുണ്ട്. ഈ ഭൂമിയിൽനിന്നു പിരിഞ്ഞുപോകാൻ ഞാൻ ഇഷ്ടപ്പെടാത്തതാണ്, ആ കാരണം. ഈ ഭൂമിയിൽ എന്നെന്നും ഇങ്ങനെ ജീവിക്കണമെന്ന് ഞാൻ ആശിക്കുന്നു.

അപ്പോൾ ചോദിച്ചേക്കാം, ഈ ഭൂമിയിൽ അത്ര പെരുത്തു സുഖമുണ്ടോ എന്ന്. ഇല്ല—അത്ര പെരുത്തു സുഖമൊന്നും ഈ ഭൂമിയിലില്ല. എന്നുവച്ചാൽ, ഈ ഭൂമിയിൽ ഏററവും കുറവുള്ളതു സുഖവും, ഏററവും കൂടുതലുള്ളതു ദുഃഖവുമാണ്. ശതമാനക്കണക്കിൽ പറഞ്ഞാൽ, ഒരു ശതമാനം സുഖവും, തൊണ്ണൂററിയൊൻപതുശതമാനം ദുഃഖവുമാണ്.

അപ്പോഠം ചോദിച്ചേക്കാം, ഞാൻ ദുഃഖത്തെയാണോ ഇഷ്ടപ്പെടുന്നതെന്നു്. അല്ല—ഞാൻ ദുഃഖത്തെ ഇഷ്ടപ്പെടുന്നവനല്ല. ഞാൻ സുഖത്തെ ഇഷ്ടപ്പെടുന്നു; ഞാൻ സുഖത്തെ ആരാധിക്കുന്നു. ഒരുശതമാനം സുഖം ചോന്നു കുടിക്കാൻ വേണ്ടി, എന്നെന്നും ഈ ഭൂമിയിൽ കഴിഞ്ഞുകൂടാൻ ഞാൻ ആഗ്രഹിക്കുന്നു.

അല്ലയോ ഈശ്വരാ, നീ നിത്യാനന്ദമാണല്ലോ! എന്താണു് ഈ നിത്യാനന്ദം എന്നു പറയുന്നതു്? നീയും ഞാനും ഒന്നായിരുന്നപ്പോഠം നിന്നെപ്പോലെതന്നെ ഞാനും നിത്യാനന്ദമായിരുന്നിരിക്കണം. ആ നിത്യാനന്ദാവസ്ഥയിൽ ഞാൻ ആനന്ദം അനുഭവിച്ചിട്ടില്ല; ആനന്ദമെന്തെന്നു് എനിക്കു മനസ്സിലായിരുന്നില്ല. ഞാൻ നിന്നിൽനിന്നു വേർപെട്ടതിനുശേഷമാണു്, ഞാൻ ഭൂമിയിലേക്കു വന്നതിനുശേഷമാണു്, ആനന്ദമെന്തെന്നു മനസ്സിലാക്കിയതു്; ആനന്ദം അനുഭവിക്കുവാൻ തുടങ്ങിയതു്.

ഞാൻ നിന്നിൽനിന്നു പിരിഞ്ഞുപോന്നതു്, ഒരു നശിച്ച തറവാട്ടിലേക്കാണു്. എനിക്കു് ഓമ്മവച്ചനാഠം മുതൽ, ആഹാരമായിരുന്നു, എന്റെ ഏറ്റവും വലിയ പ്രശ്നം. ആഹാരം എപ്പോഠം കിട്ടുമെന്നും, എനിക്കു കിട്ടുന്ന ആഹാരം എന്തായിരിക്കുമെന്നും, എനിക്കു നിശ്ചയമുണ്ടായിരുന്നില്ല. പലദിവസവും പകൽമുഴുവൻ പട്ടിണിയായിരുന്നിട്ടുണ്ടു്. രാത്രിയിൽ പുഴുത്ത ചാക്കരികൊണ്ടുള്ള കഞ്ഞിയും ചേമ്പുംതാളുംകൊണ്ടുള്ള ഒരു കൂട്ടാനും, അമ്മ വിളമ്പിത്തരും. ആ കഞ്ഞി കുടിക്കുമ്പോഴുള്ള ആനന്ദം, ആ കഞ്ഞികുടി കഴിഞ്ഞുള്ള ആനന്ദകരമായ നിദ്ര ഈശ്വരാ, നീ അനുഭവിച്ചിട്ടില്ല

എന്റെ യൗവനത്തിൽ, അന്നു നിലവിലുള്ള സാമൂഹ്യ-സാമ്പത്തിക-രാഷ്ട്രീയഘടനകളെ വെല്ലുവിളിച്ചുകൊണ്ടു്, വിപ്ലവാഗ്നി ചിതറിക്കൊണ്ടു്, ഈ കൊച്ചുകേരളത്തിൽ നടക്കുമ്പോഴും, ഒരുനേരത്തെ ആഹാരത്തിനുവേണ്ടി മാത്രമല്ലാ സഹതാപസൂചകമായ ഒരു വാക്കിനുവേണ്ടിയും ഞാൻ കൊതിച്ചിട്ടുണ്ടു്. അങ്ങനെ ആ മണലാരണ്യത്തിൽക്കൂടി നടക്കുമ്പോഠം, പലപല ശാദ്വലപ്രദേശ

ങ്ങളാം ഞാൻ കണ്ടെത്തിയിട്ടുണ്ടു്. സ്നേഹജലം കുടിച്ചു്, മനുഷ്യത്വത്തിന്റെ തണലിൽ ഞാൻ ഉറങ്ങിയിട്ടുണ്ടു്. ആ ആനന്ദം, നീ അനുഭവിച്ചിട്ടുണ്ടോ, ഈശ്വരാ?

ഞാൻ എഴുത്തുകാരനായതിനുശേഷം, കൂമന്മാരും കുറുക്കന്മാരും എന്റെ ചുററുമിരുന്നു് എപ്പോഴും കൂവിക്കൊണ്ടിരിക്കുകയാണു്; കവലച്ചട്ടമ്പിമാർ എപ്പോഴും എന്നെ കല്ലെറിഞ്ഞുകൊണ്ടിരിക്കുകയാണു്. പക്ഷേ, ഇലഞ്ഞി മരത്തിൽ തത്തിക്കളിക്കുന്ന ചെറുപക്ഷികരം പറന്നുവന്നു് എന്റെ ചെവിയിൽ പറയും, ''എഴുതിക്കോ! എഴുതിക്കോ!'' എന്നു്. അപ്പോരം എനിക്കു് അനുഭവപ്പെടുന്ന ആനന്ദം ഈശ്വരാ, നിനക്കനുഭവപ്പെടുകയില്ല.

ഇല്ല—എനിക്കു് നീ ആകണമെന്നു് ആഗ്രഹമില്ല; ഞാനും നീയും ഒന്നാകണമെന്നു് എനിക്കു് ആശയില്ല. തൊണ്ണൂററിയൊൻപതു ശതമാനം ദുഃഖവും, ഒരുശതമാനം സുഖവും സ്വീകരിച്ചുകൊണ്ടു്, എന്നെന്നും ഈ ഭൂമിയിലിങ്ങനെ കഴിയാൻ ഞാൻ ആശിക്കുന്നു.

അല്ലയോ ഈശ്വരാ, ഇതൊന്നും എഴുതാൻവേണ്ടിയല്ല, ഞാൻ നിനക്കു കത്തെഴുതാൻ തുടങ്ങിയതു്. നീയും ഞാനും തമ്മിലുള്ള ബന്ധത്തെപ്പററി ഓർത്തപ്പോരം ഇത്രയും എഴുതിപ്പോയി എന്നുമാത്രം.

നീ സർവ്വജ്ഞനാണല്ലോ. ഞാൻ നിന്നിൽനിന്നു പിരിഞ്ഞതിനുശേഷം, അജ്ഞനായിപ്പോയി മനുഷ്യനു് ''ഒന്നും അറിഞ്ഞുകൂടെന്നു് അറിയാൻ തുടങ്ങിയിട്ടുണ്ടു്'' എന്നാണു് ഐൻസ്റ്റീൻ പറഞ്ഞതു്. ഈ അജ്ഞതയെ തുറന്നു സമ്മതിക്കുന്നതല്ലേ, ആദിശങ്കരന്റെ മായാവാദം? ഐൻസ്റ്റീന്റെയും ആദിശങ്കരന്റെയും അറിവിന്റെ നിലവാരം ഇതാണെങ്കിൽ, ഈ പാവപ്പെട്ട എന്റെ അജ്ഞതയെപ്പററി ഞാനെന്തിനു ഖേദിക്കണം?

എണ്ണമില്ലാത്ത പ്രശ്നങ്ങളും സംശയങ്ങളും എന്റെ മുൻപിൽ നില്ക്കുന്നു. ഐൻസ്റ്റീനെയും ശങ്കരനെയും നേരിട്ട പ്രശ്നങ്ങളല്ല എന്നെ നേരിടുന്നതു്. വിശ്വത്തിന്റെ അന്തിമ രഹസ്യമായിരുന്നു, അവരെ നേരിട്ട പ്രശ്നം. ഈ കൊച്ചു ഭൂമിയിലെ വെറും സങ്കുചിതമായ ജീവിതമാണു്, എന്നെ

നേരിടുന്ന പ്രശ്നം. താരതമ്യേന, വെറും നിസ്സാരങ്ങളായ പ്രശ്നങ്ങൾ! പക്ഷേ, ആ പ്രശ്നങ്ങളെല്ലാം, എനിക്ക വലിയ വലിയ പ്രശ്നങ്ങളാണു്. അവയിലൊന്നുമാത്രം ഈ കത്തു മൂലം നിന്നെ അറിയിക്കുന്നു.

എനിക്കു് ഒരു കൊച്ചുതോട്ടമുണ്ടു്—തെങ്ങു്, മാവു്, ശീമപ്ലാവു്, മുരിങ്ങ എന്നീ വൃക്ഷങ്ങളും കുറെ സസ്യങ്ങളും കൃഷിചെയ്തിട്ടുള്ള ഒരു തോട്ടം. എഴുത്തു കഴിഞ്ഞാൽ പിന്നെ, എൻെറ വിശ്രമം ആ തോട്ടത്തിലാണു്.

ഒരുദിവസം വൈകുന്നേരം ഞാൻ തോട്ടത്തിലങ്ങനെ നടക്കുകയായിരുന്നു. ഒരു ഒട്ടുമാവിൻകീഴിൽ തുത്തുകൂട്ടിയിരുന്ന കരിയിലയിൽ ഒരു ബഹളം! ഒരു എലി കരിയിലയിൽനിന്നു് എടുത്തുചാടി. അതിൻെറ പിറകേ ഒരു ചേരയും! പ്രാണവേദനയോടുകൂടി എലി ഓടുകയാണു്. ആളിക്കത്തുന്ന വിശപ്പുംകൊണ്ടു്, ചേര പിറകേയും ഓടുന്നു.

എലി ഒരു മാളത്തിലേക്ക പാഞ്ഞുകേറി. പിറകേ ചേരയും. നിശ്ശബ്ദത! ചേരയുടെ വാലുമാത്രം പുറത്തു കാണാം. വാൽ താളംപിടിക്കുകയാണു്.

സാവധാനം ചേര, മാളത്തിൽനിന്നു പുറത്തു വന്നു. ചേരയുടെ വായിൽ എലി അമൎന്നിരിക്കുകയാണു്. പ്രാണവേദനയോടെ പിടയുന്നുണ്ടതു്. കണ്ണുന്തി, വാപൊളിച്ചു്, ആകാശത്തിലേക്ക നോക്കുന്നു. എനിക്ക തോന്നി, മരണവക്ത്രത്തിലിരിക്കുന്ന ആ എലി, ഈശ്വരനായ നിന്നെ സഹായത്തിനു വിളിക്കുകയാണെന്നു്. നീ അതൊന്നും കണ്ടില്ലായിരിക്കാം; അറിഞ്ഞില്ലായിരിക്കാം നീ നിത്യാനന്ദമാണല്ലോ!

എൻെറ ആത്മാവു പിടഞ്ഞു. ഒന്നിലധികം പ്രാവശ്യം, മരണത്തിൻെറ വായിൽ അകപ്പെട്ടിട്ടുള്ളവനാണു് ഞാനും. മരണവേദന എന്തെന്നു് എനിക്കറിയാം. ആ എലിയുടെ മരണവേദന, എൻെറ മരണവേദനയായി എനിക്കു് അനുഭവപ്പെട്ടു ആ എലിയെ ചേരയുടെ വായിൽ നിന്നു രക്ഷിക്കുക!—മനുഷ്യനായ എൻെറ കടമയാണതെന്നു് എനിക്ക ബോദ്ധ്യമായി.

ഞാൻ ഒരു കല്ലു കൈയിലെടുത്തു. ചേരയുടെ തലയ്ക്കു തന്നെ കൊള്ളത്തക്കവിധം, കൈ ഉയർത്തി ഓങ്ങി. ഉപ ട്ടെന്നു ഞാൻ ചേരയുടെ മുഖത്തു നോക്കി എലിയെ സാവ ധാനം അകത്തേക്കു വിഴുങ്ങുകയാണു്. ക്രൂരമായ ഒരു ആനന്ദം അതിന്റെ മുഖത്തു കളിയാടുന്ന എന്നു് എനിക്കു തോന്നി. ആളിക്കത്തുന്ന ജഠരാഗ്നിക്കു് ആഹാരം കൊടു ക്കുകയാണതു്.

എന്റെ ആത്മാവിലെ യവനിക പൊങ്ങി. എന്റെ ഭൂതകാലത്തിലേക്കു ഞാനൊന്നു് എത്തിനോക്കി. ജഠരാ ഗ്നി —കല്ലും മുള്ളും ക്രൂരസർപ്പങ്ങളും നിറഞ്ഞ ആ ഭൂതകാല ത്തിൽ, എന്റെ ജഠരാഗ്നി ആളിയാളി കത്തുന്നതു ഞാൻ കണ്ടു.

ഓങ്ങിയ കല്ലു് എറിഞ്ഞില്ല കല്ലു താഴെയിട്ടിട്ടു്, ഞാൻ തിരിഞ്ഞുനിന്നു.

എന്റെ മനസ്സാക്ഷി ഇപ്പോഴും എന്നെ കുററപ്പെടുത്തു ന്നു— ആ എലിയുടെ ജീവൻ രക്ഷിക്കാത്തതിനു്.

എലിയെ രക്ഷിക്കണമെങ്കിൽ, ചേരയെ ദ്രോഹി ക്കണം. ചേരയെ ജീവിക്കാൻ സഹായിക്കണമെങ്കിൽ, എലിയെ തിന്നാൻ അനുവദിക്കണം.

അല്ലയോ ഈശ്വരാ, ഞാൻ ചെയ്തതു ശരിയോ തെററോ? നിനക്കു സൗകര്യമുണ്ടെങ്കിൽ മറുപടി അയ യ്ക്കുക. മറുപടി അയച്ചില്ലെങ്കിൽ എനിക്കൊരു ചുക്കുമില്ല.

എന്നു്,

നിന്നിൽനിന്നു പിരിഞ്ഞുപോന്ന ഞാൻ

## ജീവിതത്തിന്റെ നിത്യകാമുകൻ*

ജീവിതം!—അവളുടെ കാമുകനാണു ഞാൻ.

അവളും സുന്ദരിയാണു്; അവളും വിരൂപിയാണു്; അവളും സ്നേഹസമ്പന്നയാണു്; അവളും ക്രൂരയാണു്.

---

* 'തിരഞ്ഞെടുത്തകഥകളു' രണ്ടാംവാല്യത്തിന്റെ അവ താരിക.

ചിലപ്പോഠം അവഠം എന്നെ നോക്കി മന്ദഹസിക്കും; എന്നെ തലോടും; എന്നെ കെട്ടിപ്പുണരും. ഞാൻ നിർവ്വതിയിൽ ലയിക്കും.

ക്ഷണനേരം!—ക്ഷണനേരംകൊണ്ടു് അവളുടെ ഭാവം മാറും. അവളെന്നെ തുറിച്ചുനോക്കും; അലറും. ഞാനും അവളെ തുറിച്ചുനോക്കും; അലറും.

വീണ്ടും മന്ദഹാസപൂർവ്വം അവളെന്നെ കെട്ടിപ്പുണരും; ഞാൻ നിർവ്വതിയിൽ ലയിക്കും.

ഞാനും ജീവിതവുമായുള്ള ഈ പ്രേമബന്ധം, അറുപത്തിനാലു വർഷങ്ങളായി നിലനിന്നുവരികയാണു്. ഈ പ്രേമബന്ധത്തിൻെറ കഥകളാണു്, ഞാൻ എഴുതുന്നതെല്ലാം.

തുറിച്ചുനോട്ടങ്ങഠം, അട്ടഹാസങ്ങഠം, പൊട്ടിക്കരച്ചിലുകഠം, മന്ദഹാസങ്ങഠം, പൊട്ടിച്ചിരികഠം — എല്ലാം ഉണ്ടു്, എൻെറ കഥകളിൽ. എന്തുകൊണ്ടെന്നാൽ, ജീവിതവും ഞാനും തമ്മിലുള്ള പ്രേമബന്ധത്തിൽ അതെല്ലാം ഉഠംപ്പെടുന്നു.

മോഹഭംഗം എന്നൊന്നു് ഉണ്ടത്രെ! മോഹഭംഗത്തിൽ നിന്നു സാഹിത്യം ഉണ്ടാവുമത്രെ! ആ മോഹഭംഗസാഹിത്യം 'അത്യാധുനികസാഹിത്യ'മാണത്രെ!

മോഹത്തിൽനിന്നു സാഹിത്യമുണ്ടാവുന്നതുപോലെ, മോഹഭംഗത്തിൽനിന്നും സാഹിത്യമുണ്ടാവാം. ഉണ്ടായിക്കൊള്ളട്ടെ.

എൻെറ സാഹിത്യം മോഹഭംഗങ്ങളിൽനിന്നുണ്ടായതല്ല. മോഹങ്ങളും മോഹഭംഗങ്ങളും ഉഠംപ്പെട്ട ജീവിതത്തിൽനിന്നുണ്ടായതാണു്.

മോഹഭംഗമുണ്ടായാൽ താടിക്കു കൈയുംകൊടുത്തിരുന്നു കരയുന്നവരുണ്ടു്; ആ കരച്ചിലിനെ സാഹിത്യമാക്കുന്നവരുമുണ്ടു്. എനിക്കവരോടു സഹതാപവുമുണ്ടു്. പ്രേമനൈരാശ്യമുണ്ടായപ്പോഠം, ഇടപ്പള്ളി രാഘവൻപിള്ള 'മരണത്തിൻെറ മണിമുഴക്കം' കേട്ടു.

ഒരു പെണ്ണുമായുള്ള പ്രേമത്തിൽ നൈരാശ്യം സംഭവിച്ചാൽ പിന്നെ, ജീവിതം ശൂന്യമാണെന്നും, മരണത്തി

ന്റെ വിളികേട്ടു പോവുകയാണു വേണ്ടതെന്നും രാഘവൻ പിള്ള വിശ്വസിച്ചു. നൂറുശതമാനം ആത്മാത്ഥതയുണ്ടായിരുന്നു അയാൾക്കു്. അതുകൊണ്ടു്, അയാൾ ആത്മഹത്യചെയ്തു.

മോഹഭംഗംവന്ന 'അത്യാധുനികസാഹിത്യകാരന്മാർ' എന്തുകൊണ്ടു് ആത്മഹത്യചെയ്യുന്നില്ല? ഞാനറിയുന്ന 'അത്യാധുനികസാഹിത്യകാരന്മാർ' കരച്ചിൽസാഹിത്യം എഴുതുന്നവരും, സാമാന്യം ഭേദപ്പെട്ടനിലയിൽ ജീവിക്കുന്നവരുമാണു്. അവരുടെ മുഖത്തു മോഹഭംഗങ്ങളുടെയോ ദുഃഖത്തിന്റെയോ കരിനിഴൽപ്പാടുകൾ കാണുന്നതുമില്ല. ആത്മവഞ്ചനയും പരവഞ്ചനയും കൂടിച്ചേർന്നതാണോ 'അത്യാധുനികസാഹിത്യം?'

ആയിരമായിരം മോഹഭംഗങ്ങളുണ്ടായിട്ടുണ്ടു്, എനിക്കു്. ഞാൻ പിന്നെയും മോഹിക്കുന്നു; ആശിക്കുന്നു; പ്രതീക്ഷിക്കുന്നു. ഞാൻ മാത്രമല്ല, ലോകത്തിലെ മുപ്പത്തഞ്ചുകോടി ജനങ്ങൾ, മോഹഭംഗങ്ങളെ ചവിട്ടിമെതിച്ചുകൊണ്ടു്, മോഹങ്ങളുടെ തീപ്പന്തവും ഉയർത്തിപ്പിടിച്ചുകൊണ്ടു്, പാഞ്ഞുപാഞ്ഞു പോവുകയാണു്.

ജീവിതവൃക്ഷത്തിൽ മോഹങ്ങൾ മൊട്ടിടുന്നു; വിരിയുന്നു; പൊലിഞ്ഞുപോകുന്നു. അങ്ങനെ കോടാനുകോടി മോഹപുഷ്പങ്ങൾ പൊലിഞ്ഞുപോകുമ്പോൾ, ഒന്നോ രണ്ടോ കായ്ച്ചു എന്നു വരാം. അങ്ങനെ കായ്ക്കുന്ന മോഹഫലങ്ങളാണു്, ജീവിതവൃക്ഷത്തെ നിത്യപച്ചയായി നിലനിത്തുന്നതു്.

മോഹങ്ങളില്ലാത്ത ജീവിതം ജീവിതമല്ല. ഞാൻ മോഹിക്കുന്നു. ഞാൻ ജീവിതത്തിന്റെ കാമുകനാകുന്നു.

## സാഹിത്യത്തിന്റെ ഉദ്ദേശം*

സാഹിത്യത്തിനു് ഉദ്ദേശമുണ്ടോ? ഉദ്ദേശം ഉണ്ടായിരിക്കണമോ?

* 'ചെരിതിരിവു്' എന്ന നോവലിന്റെ അവതാരിക.

ഉണ്ടു്, ഉണ്ടായിരിക്കണം എന്നു് ഒരുകൂട്ടർ ഉത്തരം പറയുന്നു.

ഇല്ല, ഉണ്ടാവാൻ പാടില്ല എന്നു് വേറൊരുകൂട്ടർ ഉത്തരം പറയുന്നു.

ഇരിക്കട്ടെ, മറ്റൊരു ചോദ്യം—

സാഹിത്യം സൃഷ്ടിക്കുന്ന സാഹിത്യകാരൻെറ ജീവിതത്തിനുദ്ദേശമുണ്ടോ?

എല്ലാ മനുഷ്യരുടെയും ജീവിതത്തിനു് ഉദ്ദേശമുള്ളതു പോലെതന്നെ, സാഹിത്യകാരൻെറ ജീവിതത്തിനും ഉദ്ദേശമുണ്ടു്—ഒരുകൂട്ടർ അങ്ങനെ ഉത്തരം പറയും.

ജീവിതത്തിനു് ഉദ്ദേശമില്ല; ജീവിതത്തിനു് അൎത്ഥമില്ല—മറ്റൊരുകൂട്ടർ പറയുന്ന ഉത്തരമാണതു്.

ജീവിതത്തിനു് ഉദ്ദേശമുണ്ടെന്നു പറയുന്നവരോടു് ഒരു ചോദ്യം—

എന്താണു്, ജീവിതത്തിൻെറ ഉദ്ദേശം?

ഈ ചോദ്യത്തിൻെറ ഉത്തരം പലവിധത്തിലായിരിക്കും. ചിലർ പറയും, സ്വർഗ്ഗത്തിലെത്താൻവേണ്ടിയുള്ള ഏർപ്പാടുകൾ ചെയ്യുകയാണു്, ജീവിതോദ്ദേശമെന്നു്. മറ്റുചിലൎക്കു്, ഭരണാധികാരികളാവുകയാണു് ജീവിതോദ്ദേശം. പിന്നെ ചിലൎക്കു്, വലിയ പണക്കാരാവണം. വേറെ ചിലൎക്കു് വലിയ കലാകാരന്മാരും സാഹിത്യകാരന്മാരും ആവണം. അങ്ങനെ അവരെല്ലാം ഓരോ ഉദ്ദേശത്തോടുകൂടി ജീവിക്കുന്നു. ജീവിതത്തിനു് ഉദ്ദേശമുണ്ടു് എന്നു് അവരെല്ലാം സമ്മതിക്കുകയും ചെയ്യും.

ഞാനും ആ പക്ഷക്കാരനാണു് — ജീവിതത്തിനു് ഉദ്ദേശമുണ്ടു് എന്ന പക്ഷക്കാരൻ. എന്താണു് എൻെറ ജീവിതോദ്ദേശം? ജീവിക്കുക—അതാണെൻെറ ജീവിതോദ്ദേശം. സ്വൎഗ്ഗത്തുപോകുക, പണക്കാരനാവൽ, ഭരണം മുതലായതൊന്നും എൻെറ ജീവിതോദ്ദേശങ്ങളല്ലതാനും. ആവൎത്തിക്കട്ടെ—

ജീവിക്കണം, സുഖമായി ജീവിക്കണം—അതാണെൻെറ ജീവിതോദ്ദേശം പക്ഷേ, ജീവിതത്തിൽ സമ്പൂൎണ്ണ സുഖം സാദ്ധ്യമല്ലെന്നു് എനിക്കറിയാം. വൈവിദ്ധ്യങ്ങ

ളുടെയും വൈരുദ്ധ്യങ്ങളുടെയും സംഘടനയാണു് ജീവിതം. വൈവിദ്ധ്യവും വൈരുദ്ധ്യവും തമ്മിലുള്ള സമ്മർദ്ദങ്ങളുണ്ടു്. ആ സമ്മർദ്ദങ്ങൾ വേദനാജനകമാണു്. അതുകൊണ്ടു്, ജീവിതത്തിൽ ദുഃഖം അനിവാര്യമായിരിക്കുന്നു. സ്വർഗ്ഗത്തുപോകാൻ തയ്യാറെടുക്കുന്നവനും, ഭരണാധികാരിയും, കോടീശ്വരനും ദുഃഖിക്കുന്നു.

പക്ഷേ, ജീവിതത്തിൽ സുഖമുണ്ടു്—വൈവിദ്ധ്യങ്ങളുടെയും വൈരുദ്ധ്യങ്ങളുടെയും സൗഹാർദ്ദസമ്മേളനങ്ങളുണ്ടു്. വിലമതിയാത്ത ആനന്ദത്തിൻെറ നിമിഷങ്ങൾ! ആ നിമിഷങ്ങൾക്കുവേണ്ടിയാണു്, നാമെല്ലാം ദുഃഖങ്ങളിൽക്കൂടി യാത്രചെയ്യുന്നതു്

മനുഷ്യൻ എന്ന ജീവിക്കു്, മററു ജീവികൾക്കില്ലാത്ത പല കഴിവുകളുമുണ്ടു്. ആ കഴിവുകൾ ഉപയോഗിച്ചു് സുഖത്തിൻെറ നിമിഷങ്ങൾ വർദ്ധിപ്പിക്കുവാൻ അവൻ ശ്രമിക്കുന്നു. ദുഃഖത്തിൻെറ ശക്തി കുറയ്ക്കുവാനും, ദുഃഖത്തെ സഹനീയമാക്കുവാനുംകൂടി, അവൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. അതിനാണു ഞാനും ശ്രമിക്കുന്നതു്.

പക്ഷേ, ഞാനൊററയാനല്ല. എൻെറ ജനനവും, എൻെറ ജീവിതവും എന്നെപ്പോലുള്ള അനവധി മനുഷ്യരെ ഉൾക്കൊള്ളുന്ന സമൂഹവുമായി ബന്ധപ്പെട്ടിരിക്കുന്നു. ഞാൻ കഴിക്കുന്ന ഭക്ഷണം, ഞാൻ ധരിക്കുന്ന വസ്ത്രങ്ങൾ, ഞാൻ താമസിക്കുന്ന വീടു്, ഞാൻ നടക്കുന്ന റോഡു്, ഞാൻ സഞ്ചരിക്കുന്ന വാഹനങ്ങൾ, ഞാൻ പഠിച്ച വിദ്യാലയങ്ങൾ, ഞാൻ വായിക്കുന്ന പുസ്തകങ്ങൾ, ഞാൻ എഴുതുന്ന പേനയും കടലാസും, ഞാൻ എഴുതുന്നതു് അച്ചടിക്കുന്ന പ്രസ്സും എല്ലാം എല്ലാം, എന്നെപ്പോലുള്ള മനുഷ്യരുടെ കൂട്ടായ പരിശ്രമംകൊണ്ടുണ്ടായതാണു്.

അതുകൊണ്ടു്, ഞാൻ ഒററയാനല്ല. ഞാൻ ഒററയാനായിരുന്നെങ്കിൽ ഞാൻ ഞാനാകുമായിരുന്നില്ല—ഞാൻ ഇന്നത്തെ മനുഷ്യനാകുമായിരുന്നില്ല. ഞാൻ മനുഷ്യനായിരിക്കണമെങ്കിൽ, ഞാൻ സാമൂഹ്യജീവിയായിരുന്നേ മതിയാവൂ.

സമൂഹത്തിൽനിന്നു് എടുക്കുന്ന ഞാൻ, സമൂഹത്തിനു കൊടുക്കുവാൻകൂടി കടപ്പെട്ടവനാണു്. എന്തുകൊണ്ടെന്നാൽ, വ്യക്തികളുടെ നേട്ടങ്ങളുടെ ആകെത്തുകയാണു്, സമൂഹത്തിന്റെ നേട്ടം. സാമൂഹ്യനേട്ടങ്ങളിൽനിന്നു വ്യക്തികൾ എടുക്കുന്നു, വ്യക്തികൾ സമൂഹത്തിനു നേട്ടങ്ങളുണ്ടാക്കിക്കൊടുക്കുന്നു—അങ്ങനെയാണു്, സമൂഹവും വ്യക്തികളും തമ്മിലുള്ള ബന്ധം. പരസ്പരാശ്രയീഭാവത്തിൽ നില്ക്കുന്ന ബന്ധമാണതു്.

ഈ ബന്ധത്തെപ്പററിയുള്ള ബോധമാണു്, എന്റെ സാഹിത്യസൃഷ്ടിയുടെ അടിസ്ഥാനം.

എന്റെ സുഖദുഃഖങ്ങൾ, സമൂഹത്തിന്റെ പൊതുവായ സുഖദുഃഖങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. എന്റെ സുഖം വദ്ധിക്കണമെങ്കിൽ, സമൂഹത്തിന്റെ പൊതുസുഖം വദ്ധിക്കേണ്ടതുണ്ടു്. എന്റെ ദുഃഖം കുറയണമെങ്കിൽ, സഹനീയമാവണമെങ്കിൽ, സമൂഹത്തിന്റെ പൊതുവായ ദുഃഖം കുറയാതെ നിവൃത്തിയില്ല. ഈ ബോധത്തോടുകൂടിയായിരിക്കണം, എന്റെ ചിന്തയും പ്രവൃത്തിയും.

എന്റെ ജീവിതത്തിനുദ്ദേശമുണ്ടു്. എന്റെയും ഞാൻ ഉൾപ്പെടുന്ന സമൂഹത്തിന്റെയും സുഖത്തെ വദ്ധിപ്പിക്കുകയും ദുഃഖത്തെ കുറയ്ക്കുകയും ചെയ്യുക—അതാണെന്റെ ജീവിതോദ്ദേശം.

അതുതന്നെയാണു് എന്റെ സാഹിത്യസൃഷ്ടിയുടെയും ഉദ്ദേശം.

ഇനി മറുഭാഗം പരിശോധിക്കാം. സാഹിത്യത്തിനു് ഉദ്ദേശമില്ല, ഉണ്ടാകുവാൻ പാടില്ല എന്നാണു ചിലർ പറയുന്നതു്.

അവർ ഉറപ്പിച്ചുപറയുന്നു, സാഹിത്യം ആത്മാവിഷ്കരണമാണെന്നു്. മാത്രമല്ല, സാഹിത്യകാരനു് സമൂഹത്തോടു് ഉത്തരവാദിത്വമൊന്നുമില്ല എന്നുകൂടി അവർ ഉറപ്പിച്ചുപറയും.

സാഹിത്യം ആത്മാവിഷ്കരണമാണു്. സമ്മതിക്കുന്നു. അപ്പോൾ ഒരു ചോദ്യം—

എന്താണു് ആത്മാവു്? നിങ്ങളുടെ ജീവിതവുമായി ബന്ധമൊന്നുമില്ലാത്ത വല്ല സാധനവുമാണോ അതു്? ആ സാധനത്തിനു് നിങ്ങളുമായി ബന്ധമൊന്നുമില്ലെങ്കിൽ, എവിടെയാണതിന്റെ താമസം? നിങ്ങളുടെ ശരീരത്തിലാണോ? ശരീരത്തിലാണെങ്കിൽ ശരീരത്തിന്റെ ഏതുഭാഗത്തു്? അങ്ങനെ നിങ്ങളുമായി ബന്ധപ്പെടാതെ, നിങ്ങളിൽ ഒളിച്ചിരിക്കുന്ന ഒരാത്മാവുണ്ടെങ്കിൽ, അതിൽ നിന്നു നിഗ്ഗളിക്കുന്നതെന്താണെന്നു നിങ്ങളെങ്ങനെ അറിയും? അതറിയാതെ, നിങ്ങളെങ്ങനെ ആവിഷ്ക്കരിക്കും?

മാന്യരേ, നിങ്ങളുടെ ആത്മാവു് നിങ്ങൾതന്നെയാണു്. നിങ്ങളുടെ ശരീരത്തിലെ ഓരോ പരമാണുവിലും സ്ഥിതിചെയ്യുന്ന ശക്തിവിശേഷത്തിന്റെ ആകെത്തുകയാണു് നിങ്ങളുടെ ആത്മാവു്. അതു നിങ്ങളുടെ ശരീരം തന്നെയാകുന്നു. അതു നിങ്ങളുടെ ജീവിതത്തിൽനിന്നും അന്യമല്ല.

അതുകൊണ്ടു്, ആത്മാവിഷ്ക്കരണമെന്നു പറയുന്നതു തന്നെയാണു ജീവിതാവിഷ്ക്കരണം. നിങ്ങളുടെ വികാരങ്ങളും, വിചാരങ്ങളും, ഭാവനയും സ്നേഹവും, ദ്വേഷ്യവും, ചിരിയും, കരച്ചിലും, കോപവുമെല്ലാം നിങ്ങളുടെ ജീവിതം ആത്മാവിലുണ്ടാക്കുന്ന പ്രതികരണങ്ങളാണു്. എന്നുവച്ചാൽ മനുഷ്യന്റെ ആന്തരികചലനങ്ങൾ, ബാഹ്യചലനങ്ങളുടെ പ്രതിചലനങ്ങളാണു്. ആന്തരികചലനങ്ങൾ, ബാഹ്യചലനങ്ങളിലും പ്രതിചലനമുണ്ടാക്കിക്കൊണ്ടിരിക്കും രണ്ടും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

ഞാനും സമൂഹവുമായുള്ള ബന്ധത്തെപ്പററി പറഞ്ഞതെല്ലാം നിങ്ങളെ സംബന്ധിച്ചും ശരിയല്ലേ? സമൂഹത്തോടു നിങ്ങൾക്കു് ഉത്തരവാദിത്വമൊന്നുമില്ലെന്നു്, സമൂഹത്തോടുതന്നെയല്ലേ നിങ്ങൾ പറയുന്നതു്? ഓരോ ദിവസവും, ഓരോ മണിക്കൂറും, ഓരോ മിനിട്ടും, സമൂഹത്തിന്റെ നേട്ടങ്ങളിലല്ലേ നിങ്ങൾ ജീവിക്കുന്നതു്? അങ്ങനെയുള്ള സമൂഹത്തിന്റെ മുഖത്തു നോക്കി നിങ്ങൾ പറ

യുന്നു, ഉത്തരവാദിത്വമില്ലെന്നു്. സമൂഹം പിന്നെയും നിങ്ങളെ ജീവിക്കാൻ അനുവദിക്കുന്നു.

നിങ്ങളുടെ ആത്മാവിൽനിന്നുയരുന്ന ദിവ്യശബ്ദം, ജീവിതത്തിനപ്പുറത്തെവിടെയോനിന്നാണെങ്കിൽ, നിങ്ങൾ ചുമ്മാ അതു കേട്ടുകൊണ്ടിരുന്നാൽപോരേ? എന്തിനതു് എഴുതുന്നു? എന്തിനതു പ്രസിദ്ധീകരിക്കുന്നു? അതു വില്ക്കാൻവേണ്ടി എന്തിനു പരസ്യം കൊടുക്കുന്നു? എന്തിനുവേണ്ടി അതിനെപ്പററി ചർച്ചകൾ നടത്തുന്നു?

മാന്യരേ, നിങ്ങൾ പറയുന്നതു വിവരമില്ലായ്മകൊണ്ടാണെങ്കിൽ സഹിക്കാം. വഞ്ചനയാണെങ്കിലോ?

ഞാൻ ഒന്നുകൂടി ഉറപ്പിച്ചുപറയട്ടെ—ഞാനൊരു സോദ്ദേശസാഹിത്യകാരനാണു്.

## സാംസ്കാരികകൊടുങ്കാററു്*

1948-നുശേഷം, കേരളത്തിലെ സാംസ്കാരികമണ്ഡലത്തിൽ ഒരു വമ്പിച്ച കൊടുങ്കാററുണ്ടായതു്, വായനക്കാരിൽ അധികംപേരും ഓർക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ആ കൊടുങ്കാററു സൃഷ്ടിച്ച ചിലരിൽ ഒരാളാണു് പ്രൊഫസർ മുണ്ടശ്ശേരി. അദ്ദേഹത്തിൻെറ ഷഷ്ടിപൂർത്തി ആഘോഷിക്കാൻപോകുന്ന ഈ അവസരത്തിൽ, ആ സാംസ്കാരിക കൊടുങ്കാററിനെപ്പററി ഞാൻ ഓർക്കുകയാണു്.

വളരെയേറെ കരിയിലകളും, നാറുന്ന തുണിക്കഷണങ്ങളും, ആ കൊടുങ്കാററിൽ പറക്കുകയും പറത്തുകയും ചെയ്തു. പക്ഷേ, കലകളെ പൊതുവേയും, സാഹിത്യത്തെ പ്രത്യേകമായും ബാധിക്കുന്ന ചില മൗലികപ്രശ്നങ്ങളെച്ചൊല്ലിപ്പററിയുള്ളതായിരുന്നു ആ കൊടുങ്കാററു്. എന്തെല്ലാമായിരുന്നു ആ മൗലികപ്രശ്നങ്ങൾ?

* മുണ്ടശ്ശേരിയുടെ ഷഷ്ടിപൂർത്തിക്കു് എഴുതിയതു്.

## സാഹിത്യകാരനും രാഷ്ട്രീയവും

സാഹിത്യകാരൻ രാഷ്ട്രീയത്തിൽ ഇടപെടാമോ? ഇടപെടാമെങ്കിൽ, എത്രത്തോളമാവാം? വളരെ പ്രാധാന്യമുള്ള ഒരു പ്രശ്നമാണിതു്—വിശേഷിച്ചും കേരളത്തിൽ.

മലയാളി സാഹിത്യകാരന്മാരിലധികവും, സർക്കാർ ഉദ്യോഗസ്ഥന്മാരായിരുന്നു. സർക്കാർ ഉദ്യോഗസ്ഥന്മാർ രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടരുതെന്നു കഠിനമായ നിരോധനവുമുണ്ടു്. ഉദ്യോഗസ്ഥന്മാർ സാഹിത്യകാരന്മാർ കൂടി ആയാലും, അവർക്കു രാഷ്ട്രീയകാര്യങ്ങൾ കൈകാര്യം ചെയ്യുവാൻ പാടില്ല. പക്ഷേ, ഭരണാധികാരികൾക്കു പ്രിയമുള്ള രാഷ്ട്രീയകാര്യങ്ങൾ കൈകാര്യംചെയ്തിരുന്ന സാഹിത്യകാരന്മാർക്കു ധനപരവും ഔദ്യോഗികവുമായ പ്രോത്സാഹനങ്ങൾ ലഭിച്ചുകൊണ്ടിരുന്നു. എങ്കിലും ഭരണാധികാരികൾ മാറിമാറി വരുന്നതുകൊണ്ടും, അവരുടെ ഇഷ്ടാനിഷ്ടങ്ങൾ തിരിച്ചറിയാൻ പ്രയാസമുള്ളതുകൊണ്ടും, സാഹിത്യത്തിൽ രാഷ്ട്രീയകാര്യങ്ങൾ കൈകാര്യംചെയ്യുന്നതു് ആപൽക്കരമാണെന്നു സർക്കാർ സാഹിത്യകാരന്മാർക്കു ബോദ്ധ്യമായി. അതുകൊണ്ടു്, രാഷ്ട്രീയകാര്യങ്ങളിൽനിന്നു തികച്ചും ഒഴിഞ്ഞുനിന്നു്, ലൈംഗികബന്ധങ്ങളെപ്പററിയും പുരാണങ്ങളിലേയും ചരിത്രങ്ങളിലേയും സംഭവങ്ങളെപ്പററിയും സാഹിത്യസൃഷ്ടിനടത്തുക എന്നൊരു നയം സ്വീകരിക്കുവാൻ അവർ നിർബ്ബന്ധിതരായിത്തീർന്നു. ക്രമേണ, ആ നയത്തെ ഒരു തത്വമായും ആദർശമായും അവർ വളർത്തിയെടുത്തു. അങ്ങനെയാണു്, രാഷ്ട്രീയരംഗത്തു കാൽകുത്തുന്ന സാഹിത്യകാരനു ഭ്രഷ്ടുണ്ടു് എന്നൊരു ധാരണ ഉണ്ടാക്കിയതും, ഉണ്ടായതും.

സർക്കാർ സാഹിത്യകാരന്മാരുടെ ഔദ്യോഗികസ്ഥാനങ്ങൾക്കു ഹാനി സംഭവിക്കാതിരിക്കാൻവേണ്ടി ഉണ്ടാക്കിക്കൊണ്ടുവന്ന ഈ തത്വവും ആദർശവും വളർന്നുവന്നതോടൊപ്പന്തന്നെ, രാഷ്ട്രീയകാര്യങ്ങളിൽ ഊർജ്ജസ്വലമായി പങ്കെടുക്കാത്ത സാഹിത്യകാരന്മാർ ഭ്രഷ്ടന്മാരാണു്, എന്നൊരു തത്വവും വളർന്നുവരുന്നുണ്ടായിരുന്നു. സാഹി

ത്യകാരന്മാരെ രാഷ്ട്രീയകക്ഷികളുടെ പരസ്യമെഴുത്തുകാരാക്കവാനുള്ള ഒരു തന്ത്രമായിരുന്നു അതു്. ചില സാഹിത്യകാരന്മാർ പരസ്യമെഴുത്തുകാരായിത്തീരുകയുംചെയ്തു. അതുകൊണ്ടു് അവക്ക കുറെ പ്രശസ്തി കിട്ടിയതുകൊണ്ടു്, അവർ ആ തത്ത്വത്തിനുവേണ്ടി വീറോടുകൂടി സമരംചെയ്യാൻ തയ്യാറായി. സർക്കാർ സാഹിത്യകാരൻ ഒന്നാമതു് ഉദ്യോഗസ്ഥനും രണ്ടാമതു സാഹിത്യകാരനും ആയിരുന്നതുപോലെ, പാർട്ടി സാഹിത്യകാരൻ ഒന്നാമതു പാർട്ടിക്കാരനും രണ്ടാമതു സാഹിത്യകാരനും ആയിരുന്നു. സക്കാർസാഹിത്യകാരൻ അയാളുടെ ഉദ്യോഗത്തിൽക്കൂടി ജീവിതപ്രശ്നങ്ങളെ കണ്ടിരുന്നതുപോലെ, പാർട്ടി സാഹിത്യകാരൻ അയാളുടെ പാർട്ടിയിൽക്കൂടിയാണു ജീവിതത്തെ കണ്ടതു്.

ഈ വാദഗതികൾ രണ്ടിനെയും നിഷേധിച്ചുകൊണ്ടുള്ള ഒരു നിലയാണു്, മുണ്ടശ്ശേരിയും തകഴിയും ഞാനും അന്നു സ്വീകരിച്ചതു്. എം. പി. പോൾ, എൻ. വി. കൃഷ്ണവാര്യർ, സി. ജെ. തോമസ് മുതലായവർ അന്നു ഞങ്ങളുടെ പക്ഷത്തായിരുന്നു. ഞങ്ങൾ എവിടെയാണു നിന്നിരുന്നതു്?

രാഷ്ട്രീയമല്ല, ജീവിതമാണു പ്രശ്നം

സാഹിത്യകാരനെ അഭിമുഖീകരിക്കുന്ന പ്രശ്നം രാഷ്ട്രീയമോ സാമ്പത്തികമോ മതപരമോ ലൈംഗികമോ അല്ലെന്നും, ജീവിതം എന്നതാണു പ്രശ്നമെന്നും ഞങ്ങൾ വാദിച്ചു. ജീവിതമെന്ന പ്രശ്നം, നൂറു നൂറു പ്രശ്നങ്ങളെ ഉൾക്കൊള്ളുന്ന ഒരു മഹാപ്രശ്നമാണു്. അക്കൂട്ടത്തിൽ, രാഷ്ട്രീയവും സാമ്പത്തികവും മതപരവും ലൈംഗികവുമായ പ്രശ്നങ്ങൾകൂടി ഉൾപ്പെടുമെന്നതു തീർച്ചതന്നെ. അതുകൊണ്ടു്, ജീവിതമെന്ന മഹാപ്രശ്നത്തെ കൈകാര്യംചെയ്യുന്ന സാഹിത്യകാരൻ, ഏതെങ്കിലും ഒരു പ്രത്യേകപ്രശ്നത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയോ, ആ പ്രശ്നത്തെ ഊതിവീർപ്പിച്ച പർവ്വതമാക്കി കാണിക്കുകയോ ചെയ്യുന്നതു തെറ്റാണെന്നായിരുന്നു ഞങ്ങളുടെ വാദം.

രാഷ്ട്രീയം, ജീവിതത്തിന്റെ വിവിധപ്രശ്നങ്ങളിലൊന്നാണു്. പ്രാധാന്യമുള്ള ഒന്നാണെന്നുകൂടി സമ്മതിക്കാം. പക്ഷേ, ജീവിതത്തിൽ പ്രാധാന്യമുള്ള ഏക പ്രശ്നമാണു രാഷ്ട്രീയമെന്നു ധരിക്കുമ്പോഴാണു് ആപത്താവുന്നതു്. ഏതെങ്കിലും ഒരു പ്രശ്നത്തെ മാത്രം സ്വീകരിക്കുകയോ തിരസ്കരിക്കുകയോ ചെയ്യാതെ, എല്ലാ പ്രശ്നങ്ങളുടേയും പരസ്പരബന്ധങ്ങളെപ്പററിയും ആശ്രയീഭാവത്തെപ്പററിയും ബോധവാനായിരിക്കണം സാഹിത്യകാരൻ.

സാഹിത്യകാരൻ ജീവിതവിദ്യാർത്ഥിയാണു്; ജീവിതനിരൂപകനാണു്; ജീവിതവ്യാഖ്യാതാവുമാണു്. ശാസ്ത്രകാരനെപ്പോലെ സാഹിത്യകാരൻ ഏതെങ്കിലുമൊരു പ്രത്യേകവിഷയത്തിൽ 'സ്പെഷ്യലിസ്റ്റ്' ആവുക സാദ്ധ്യമല്ല. ആററം വിഘടനയും പാററപൊട്ടിക്കലും, മീൻകച്ചവടവും, ഭർത്തൃപരിത്യക്തയായ ഭാര്യയുടെ ദുഃഖവും, വഞ്ചിതനായ കാമുകന്റെ വിഷാദവും, പണിമുടക്കു ഘോഷയാത്രയും, മന്ത്രിസഭകളുടെ തകിടംമറിച്ചിലുകളും എല്ലാം എല്ലാം സാഹിത്യകാരനു തുല്യപ്രധാനങ്ങളായ വിഷയങ്ങളാണു്. എല്ലാത്തിലും മാനസികമായും, ചിലപ്പോൾ കായികമായും അയാൾ പങ്കുകൊള്ളും; എല്ലാത്തിനെയും വിമർശിക്കും; എല്ലാത്തിനെയും വ്യാഖ്യാനിക്കും. അതാണു സാഹിത്യം.

ഭാവംതന്നെ രൂപം

ഇനി രണ്ടാമത്തെ പ്രശ്നത്തിലേക്കു കടക്കാം. സാഹിത്യത്തിന്റെ രൂപത്തിനോ ഭാവത്തിനോ പ്രാധാന്യം കൊടുക്കേണ്ടതു് എന്ന ചോദ്യം, സാഹിത്യസൃഷ്ടിയുടെ അടിസ്ഥാനസ്വഭാവത്തെപ്പററിയുള്ള അജ്ഞതയിൽനിന്നുത്ഭവിക്കുന്ന ചോദ്യമാണു്.

സാഹിത്യത്തിന്റെ രൂപത്തേയും ഭാവത്തേയും വേർതിരിക്കാവുന്നതല്ല രൂപത്തേയും ഭാവത്തേയും വേർതിരിച്ചാൽ അതു സാഹിത്യമല്ലാതാവും—ശരീരത്തെയും ആത്മാവിനെയും വേർതിരിച്ചാൽ മനുഷ്യൻ ഇല്ലാതാവുന്നതുപോലെ.

ശരീരത്തിലാകമാനം വ്യാപിച്ചുകിടക്കുന്നതാണു് ആത്മാവു്. ആത്മാവിനെ ശരീരത്തിന്റെ ഒരു പ്രത്യേക ഭാഗത്തു നിക്ഷേപിച്ചിരിക്കുകയല്ല, എന്നർത്ഥം. അതുപോലെ, ഒരു സാഹിത്യകൃതിയുടെ ആദ്യത്തെ അക്ഷരം മുതൽ അവസാനത്തെ അക്ഷരംവരെ വ്യാപിച്ചുകിടക്കുന്നതാണു്, അതിലെ ഭാവം—അഥവാ, ആശയം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ, ആശയത്തിന്റെ സ്വാഭാവികവും അകൃത്രിമവും ആകർഷകവുമായ വികാസമാണു് സാഹിത്യത്തിന്റെ രൂപം.

ഏതുതരം കുപ്പിയിലായാലും, ഏതു ലേബൽ ഒട്ടിച്ചാലും, ചരക്ക ചെലവായാൽ മതിയെന്നു കച്ചവടക്കാർ ആഗ്രഹിക്കുന്നതിൽ അവരെ കുററപ്പെടുത്താവുന്നതല്ല. അതുപോലെ, രാഷ്ട്രീയവും മതപരവും മററുമായ ആശയങ്ങളെ ഏതുവിധത്തിലും പ്രചരിപ്പിക്കണമെന്നു്, ആ ആശയങ്ങളുടെ ഉപജ്ഞാതാക്കൾക്കും പ്രചാരകന്മാക്കും ആഗ്രഹമുണ്ടാവാം. അവക്ക കുപ്പികളും ലേബലുകളും ഉണ്ടാക്കിക്കൊടുക്കുന്നവരും ധാരാളമുണ്ടായേക്കാം. പക്ഷേ, സാഹിത്യകാരൻ കുപ്പികളും ലേബലുകളും ഉണ്ടാക്കുന്നവനാകരുതു് എന്നു മാത്രമേ ഞങ്ങൾ വാദിക്കുന്നുള്ളു.

നിറുത്തട്ടെ. അന്നത്തെ വാദവിഷയങ്ങൾ, ഇന്നും വാദവിഷയങ്ങളായിരിക്കാം. കച്ചവടക്കാരും പ്രചാരകന്മാരും എന്നും ഉണ്ടായിരിക്കുമല്ലോ.

## ആരു് ആരെ ചികിത്സിക്കണം?

'ദേശീയോദ്ഗ്രഥന'ത്തിന്റെ കാലമാണല്ലോ ഇതു്. ദേശീയോദ്ഗ്രഥനം എന്നുവച്ചാൽ ദേശീയൈക്യം എന്നാണർത്ഥമെന്നു പറയപ്പെടുന്നു. എന്നാൽപ്പിന്നെ, ദേശീയൈക്യമെന്നു പറഞ്ഞാൽപ്പോരേ, എന്നു ഞാൻ ഒരു പണ്ഡിതനോടു ചോദിച്ചു. ഉദ്ഗ്രഥനമെന്നു പറഞ്ഞാലേ ഇൻറഗ്രേഷൻ എന്ന ഇംഗ്ലീഷ്‌വാക്കിന്റെ അർത്ഥം മുഴുവനാവുകയുള്ളുവെന്നാണു്, ആ പണ്ഡിതൻ പറഞ്ഞതു്.

ദേശീയമായ ആശയങ്ങളും ആവശ്യങ്ങളും വൈദേശിയ ഭാഷയിൽ പറഞ്ഞിട്ടു പിന്നീടതു ദേശീയഭാഷയിലാക്കു മ്പോൾ, അത്ഥം മുഴുവനാവാതെ വന്നുപോയെന്നു വരാം; ചിലപ്പോൾ കൂടിപ്പോയെന്നുവരാം; എന്തോ!—പണ്ഡിത ന്മാക്കല്ലേ അതൊക്കെ നിശ്ചയിക്കാൻ അധികാരം!

മഹാത്മാഗാന്ധി ദേശീയൈക്യമെന്നു പറഞ്ഞ പ്പോൾ അതെല്ലാവക്കും മനസ്സിലായി. ഇപ്പോഴും ഐക്യം എന്ന വാക്കിൽ ഒതുങ്ങാത്ത വല്ല ആശയവും, ഇൻറഗ്രേ ഷൻ എന്ന വാക്കിൽ ഉണ്ടോ എന്തോ! ഏതായാലും എന്നെ പ്പോലുള്ള സാധാരണക്കാക്കു് ആ വാക്കു് എഴുതാനും പറ യാനും ബുദ്ധിമുട്ടുള്ളതുകൊണ്ടു്, ഞാനങ്ങു പറഞ്ഞുപോയ താണു്. പണ്ഡിതന്മാർ ക്ഷമിക്കണം.

ഒരുപക്ഷേ, ഉദ്ഗ്രഥനം സാധാരണക്കാക്കുവേണ്ടി ഉള്ളതല്ലായിരിക്കാം. പണ്ഡിതന്മാരും നേതാക്കന്മാരും മാത്രം ഉദ്ഗ്രഥിച്ചാൽ (അങ്ങനെ പ്രയോഗിക്കാമോ എന്തോ!) മതിയാകുമായിരിക്കാം. എന്തോ! അങ്ങനെ യാണെങ്കിൽ എനിക്കു പരാതിയൊന്നുമില്ല. പക്ഷേ, ദേശീയോദ്ഗ്രഥനം എന്നാവുമ്പോൾ ഇന്ത്യയെന്ന ദേശ ത്തിലുള്ള എല്ലാ ആളുകളും എന്നത്ഥമാവുകയില്ലേ? അങ്ങ നെയാണെങ്കിൽ എല്ലാവക്കും എളുപ്പത്തിൽ മനസ്സിലാവു ന്നതും, പറയാവുന്നതും എഴുതാവുന്നതുമായ ഒരു വാക്കു തിരഞ്ഞെടുക്കേണ്ടതല്ലേ?

ഏതായാലും, ദേശീയൈക്യം എന്നുതന്നെയാണു് ഞാൻ എഴുതാനും പറയാനും നിശ്ചയിച്ചിരിക്കുന്നതു്. അതിൽ ഒതുങ്ങുന്ന അത്ഥംകൊണ്ടു ഞാൻ തൃപ്തിപ്പെട്ടുകൊ ള്ളുകയും ചെയ്യാം.

ഈയിടെ ഇന്ത്യൻ പ്രധാനമന്ത്രി പരാതിപ്പെടുകയു ണ്ടായി, ആൾ ഇന്ത്യാ റേഡിയോവിൽ ഉപയോഗിക്കുന്ന ഹിന്ദിഭാഷ സാധാരണക്കാക്കു മനസ്സിലാകുന്നില്ല എന്നു്. കുറെനാൾ മുമ്പു് അദ്ദേഹം മറ്റൊരവസരത്തിൽ അഭിപ്രായപ്പെട്ടു, ഹിന്ദി സാഹിത്യകാരന്മാർ എഴുതുന്ന തെല്ലാം, അവക്കും അവരുടെ അന്തേവാസികൾക്കും മാത്ര മേ മനസ്സിലാവുകയുള്ളു എന്നു്. പ്രധാനമന്ത്രിയുടെ അതു

ളുള്ള ഞാനുണ്ടായിരുന്നെങ്കിൽ ഒരു ചോദ്യം ചോദിക്കുമായിരുന്നു—സാധാരണക്കാർ മനസ്സിലാക്കണമെന്നു് അവർക്കു നിർബ്ബന്ധമില്ലെങ്കിലോ? സാധാരണക്കാരെ മനസ്സിലാക്കേണ്ട കാര്യങ്ങൾ, ഇത്തരം എഴുത്തുകാരെക്കൊണ്ടും പ്രസംഗക്കാരെക്കൊണ്ടും പറയിക്കാതിരിക്കുകയല്ലേ വേണ്ടതു്?

മനസ്സിലാവായ്മയാണു് സാഹിത്യവും കലയും എന്നൊരു സിദ്ധാന്തക്കാരുണ്ടു്; അവരുടെ സിദ്ധാന്തത്തിനു മരുന്നില്ല. പക്ഷേ, ആ സിദ്ധാന്തം ഞങ്ങളുടെ പിടലിയിൽ കെട്ടിവയ്ക്കരുതെന്നു സിദ്ധാന്തിക്കാൻ ഞങ്ങൾക്കും അവകാശമുണ്ടല്ലോ; അതിരിക്കട്ടെ.

ദേശീയൈക്യത്തെപ്പറ്റിയാണല്ലോ ഞാൻ പറയാൻ തുടങ്ങിയതു്. എന്താണു ദേശീയൈക്യം? ജാതിമതഭാഷാവ്യത്യാസങ്ങൾക്കും പ്രാദേശികത്വത്തിനും ഉപരിയായി, ഇന്ത്യാക്കാരെന്ന നിലയിൽ കന്യാകുമാരിമുതൽ കാശ്മീർ വരെയുള്ള ജനങ്ങൾ ഒന്നിക്കുക—അതാണു് ദേശീയൈക്യം. ഈ ഐക്യം ഇന്നു് ഇല്ലാത്തതുകൊണ്ടോ, വേണ്ടുവോളം ഇല്ലാത്തതുകൊണ്ടോ ആണല്ലോ ദേശീയൈക്യത്തിനുവേണ്ടിയുള്ള ആലോചനകൾ നടക്കുന്നതു്. ആലോചനകൾ ധ്രുതഗതിയിൽ നടക്കുന്നുണ്ടെങ്കിലും അതെല്ലാം ഉന്നതനിലവാരത്തിലുള്ള ആലോചനകളായി നില്ക്കുന്നതേയുള്ളു. ആ ആലോചനകൾ സാധാരണക്കാരുടെ ഇടയിലേക്കു് എങ്ങനെ ഇറക്കിക്കൊണ്ടുചെല്ലാമെന്നതിനെപ്പറ്റിയുംകൂടി ആലോചിക്കുന്നുണ്ടെന്നുള്ളതു് ആശ്വാസകരമാണു്.

പക്ഷേ, ഉന്നതനിലവാരത്തിലുള്ള ആ ആലോചനകൾ നമ്മുടെയിടയിലേക്കു് ഇറക്കിക്കൊണ്ടുവരുന്നതിനു മുമ്പു്, നാംതന്നെ നമ്മുടെ ദേശീയൈക്യത്തെപ്പറ്റി ഒന്നു് ആലോചിക്കുന്നതു നന്നായിരിക്കുകയില്ലേ? നമുക്കൊന്നു് ആലോചിക്കാം.

ദേശീയൈക്യത്തിനുവേണ്ടി ആദ്യമായി ചെയ്യേണ്ടതെന്നു് എനിക്കു തോന്നുന്ന ഒരു സംഗതി ആദ്യമായി പറയാം.

താഴത്തേക്കു് ഇറക്കിക്കൊണ്ടുവരരുതു്

എന്നുവച്ചാൽ ഉന്നതനിലവാരത്തിലുള്ള ആലോചനകളും താഴത്തേക്കു് ഇറക്കിക്കൊണ്ടുവരരുതു് എന്നു്. കാരണം, ദേശീയനൈക്യത്തിനുള്ള കാരണങ്ങളും പ്രതിവിധികളും ഉന്നതനിലവാരത്തിൽത്തന്നെ നിലകൊള്ളുന്നു എന്നതുതന്നെ. ഒന്നുകൂടി വ്യക്തമാക്കാം. അനൈക്യത്തിനുള്ള കാരണങ്ങളുണ്ടാക്കുന്നവർ ഉന്നതനിലവാരത്തിലുള്ളവരാണു്. അതുകൊണ്ടു് അതിനുള്ള പരിഹാരങ്ങളും അവിടെത്തന്നെയാണു പ്രയോഗിക്കേണ്ടതു്.

ദേശീയഅനൈക്യത്തിനു മൂന്നു കാരണങ്ങളാണല്ലോ, ഉന്നതതലക്കാർ കണ്ടുപിടിച്ചിരിക്കുന്നതു്—ജാതിഭ്രാന്തു്, ഭാഷാഭ്രാന്തു്, പ്രാദേശികഭ്രാന്തു്. ആർക്കും അതിൽ അഭിപ്രായവ്യത്യാസമുണ്ടാകുമെന്നു തോന്നുന്നില്ല. ഈ മൂന്നുതരം ഭ്രാന്തുകളുംകൂടിയാണു് ഇന്ത്യയിലെ ദേശീയജീവിതത്തെ ശല്യപ്പെടുത്തിക്കൊണ്ടിരിക്കുന്നതെന്നു് എല്ലാവരും തലകുലുക്കി സമ്മതിക്കും.

അങ്ങനെ, ഉന്നതതലത്തിലുള്ള വൈദ്യന്മാർ കൂടിയാലോചിച്ചു രോഗം കണ്ടുപിടിച്ചു പക്ഷേ, രോഗം ആർക്കാണെന്നു് അവർ കണ്ടുപിടിച്ചില്ല. ഭ്രാന്തു്, ഭ്രാന്തു് എന്നു് അവർ വിളിച്ചുപറയുന്നുണ്ടു്. ഭ്രാന്തു് ആർക്കാണു് എന്നു ചോദിക്കുമ്പോഴും മറ്റുള്ളവർക്കെല്ലാം ഭ്രാന്താണെന്നു് അവർ ഉത്തരം പറയും. അങ്ങനെ മറ്റുള്ളവർക്കെല്ലാം ഭ്രാന്താണെന്നു് ഓരോരുത്തരും വിളിച്ചുപറയുമ്പോഴും യഥാർത്ഥത്തിൽ ആർക്കാണു ഭ്രാന്തു്?

പണ്ടു് ബർളിൻ നഗരവീഥികളിൽക്കൂടി ഒരുത്തൻ ''ഞാൻ കൈസർ ചക്രവർത്തിയാണു്'' എന്നു വിളിച്ചു പറഞ്ഞുകൊണ്ടു നടന്നു. പോലീസുകാർ അയാളെപ്പിടിച്ചു ഭ്രാന്താശുപത്രിയിൽ അടച്ചു. വിവരം അറിഞ്ഞു് അയാളുടെ ഒരു സ്നേഹിതൻ കാണാൻ ചെന്നപ്പോഴും അയാളും പറയുകയാണു്, ''ജർമ്മൻകാർക്കെല്ലാം ഭ്രാന്തുപിടിച്ചതുകൊണ്ടു്, അവർ എന്നെ ഇവിടെ പിടിച്ചുവച്ചിരിക്കയാണു്'' എന്നു്.

ആ ജർമ്മൻഭ്രാന്തനെ ഓർമ്മിച്ചുപോകുന്നു, നമ്മുടെ കുറെ ഉന്നതന്മാർ കൂടിയിരുന്നു നമുക്കെല്ലാം ഭ്രാന്താണെന്നു പറയുന്നതു കേൾക്കുമ്പോഴും അതിരിക്കട്ടെ.

വാദത്തിനുവേണ്ടി സമ്മതിക്കാം, നമ്മളെല്ലാം ജാതിഭ്രാന്തന്മാരും ഭാഷാഭ്രാന്തന്മാരും പ്രാദേശികഭ്രാന്തന്മാരുമാണെന്നു്. അപ്പോഴും ഒരു ചോദ്യം—നമ്മെ പ്രതിനിധീകരിക്കുന്ന ഉന്നതന്മാർ നമ്മുടെ ഭ്രാന്തിന്റെ പ്രതിനിധികളല്ലേ, ജാതിയുടെയും ഭാഷയുടേയും പ്രാദേശികത്വത്തിന്റേയും പേരിൽ നമ്മുടെയെല്ലാം ഭ്രാന്തു് ഇളക്കിവിട്ടു വോട്ടു് വാങ്ങി നമ്മുടെ പ്രതിനിധികളായവരല്ലേ അവർ? അപ്പോൾ ഭ്രാന്തു് അവർക്കോ, നമുക്കോ? അല്ലെങ്കിൽ കൂടുതൽ ഭ്രാന്തു് അവർക്കോ നമുക്കോ? എങ്ങനെയായാലും അവർ ഭ്രാന്തന്മാരല്ലെന്നു പറയാൻ ഒക്കുമോ? അതും അങ്ങനെയിരിക്കട്ടെ.

ദേശീയ അനൈക്യത്തിനു കാരണമായിരിക്കുന്ന മൂന്നുതരം ഭ്രാന്തിനും ചില ചികിത്സകളും നിശ്ചയിച്ചിരിക്കുന്നതായി കാണുന്നു അതുൾക്കാള്ളാം, രോഗവും കണ്ടുപിടിച്ചു, ചികിത്സയും നിശ്ചയിച്ചു. പക്ഷേ, ഒരു ചോദ്യം.

ആരു് ആരെ ചികിത്സിക്കും?

ഭ്രാന്തൻ ഭ്രാന്തില്ലാത്തവനെ ചികിത്സിച്ചാൽ ഫലമെന്തായിരിക്കും? അല്ലെങ്കിൽ മുഴുഭ്രാന്തൻ അരഭ്രാന്തനെ ചികിത്സിച്ചാൽ എങ്ങനെയിരിക്കും? ജർമ്മനിയിലെ ഭ്രാന്തൻ കൈസർചക്രവർത്തിയാണെന്നു പറഞ്ഞു തെരുവീഥിയിൽക്കൂടി നടന്നപ്പോൾ ആപത്തൊന്നുമുണ്ടായില്ല. പക്ഷേ, അയാൾ രാജ്യഭരണവുംകൂടി തുടങ്ങിയിരുന്നെങ്കിലോ? നമ്മുടെ ഉന്നതന്മാർ നമുക്കെല്ലാം ഭ്രാന്താണെന്നു പറയുന്നതിൽ വിരോധമില്ല. പക്ഷേ, അവർ നമ്മളെ ചികിത്സിക്കാൻ വന്നാലോ?

നില്ക്കണേ! മറ്റൊരു ചോദ്യം—നമ്മളും നമ്മുടെ നേതാക്കന്മാരും യഥാർത്ഥത്തിൽ ഭ്രാന്തന്മാരാണോ? എന്തൊക്കെയോ കാര്യസാദ്ധ്യത്തിനുവേണ്ടി നേതാക്കന്മാർ ഭ്രാന്തു് അഭിനയിക്കുകയും നമ്മളെക്കൊണ്ടു് അഭിനയിപ്പി

ക്കുകയുമല്ലേ ചെയ്യുന്നതു്? വെറുതെ ചില ചോദ്യങ്ങൾ ചോദിക്കുകയല്ല, ചില വസ്തുതകൾ നിരത്തിവയ്ക്കുന്നുണ്ടു്—കേരളത്തെ സംബന്ധിച്ചുമാത്രം.

കേരളീയർ ഭാഷാഭ്രാന്തന്മാരാണോ? അല്ലെന്നാണു് എനിക്കു തോന്നിയിട്ടുള്ളതു്. ഭാഷാഭ്രാന്തു പിടിച്ചു് ഘോഷയാത്ര നടത്താനും, പട്ടിണികിടക്കാനും, കൊല്ലാനും ചാകാനും കേരളീയർ ഇതുവരെ തയാറായിട്ടില്ല. കേരള സംസ്ഥാനരൂപീകരണത്തിനുമുമ്പു് നമ്മളും കുറെ ഭാഷാഭ്രാന്തു് അഭിനയിച്ചു എങ്കിലും അതിനുശേഷം നാം അക്കാര്യത്തെപ്പററി മിണ്ടിയിട്ടേയില്ല. ഇന്ത്യയുടെ പൊതുഭാഷയും ഔദ്യോഗികഭാഷയും ഏതായിരിക്കണമെന്നതിനെപ്പററിയുള്ള തക്കത്തിലും നാം പങ്കുകൊള്ളുകയോ, ഭ്രാന്തു് അഭിനയിക്കുകയോ ചെയ്തിട്ടില്ല. ഹിന്ദിയായാലും ഇംഗ്ലീഷായാലും ലാററിനായാലും വളരെവേഗം ഭാഷ പഠിക്കാനും വിദഗ്ധമായി കൈകാര്യംചെയ്യാനും നമുക്കു കഴിയും.

പിന്നെ പ്രാദേശികഭ്രാന്തിന്റെ കാര്യമാണു്. യു പി. ക്കാരും പഞ്ചാബുകാരും ഗുജറാത്തുകാരും മദ്രാസുകാരുമെല്ലാം പ്രാദേശികഭ്രാന്തു കാണിച്ചു. വ്യവസായങ്ങളെല്ലാം വലിച്ചിഴച്ചുകൊണ്ടുപോകുന്നതു കാണുമ്പോൾ നാം അടങ്ങിയിരിക്കുന്നതു ശരിയല്ലല്ലോ. അതുകൊണ്ടു് നമ്മുടെ എം. പി. മാർ പാർലമെൻറിൽ അല്പം പ്രാദേശികഭ്രാന്തു് അഭിനയിക്കാൻ നിർബ്ബന്ധിതരായിട്ടുണ്ടു്. വയററിന്റെ പ്രശ്നമായതുകൊണ്ടു് ആ അഭിനയം അത്യാവശ്യവുമാണു്. കുറെ വ്യവസായങ്ങൾ കേരളത്തിനുകൂടി തരണമെന്നതിൽ കവിഞ്ഞ പ്രാദേശികഭ്രാന്തൊന്നും അവർ അഭിനയിക്കുന്നുമില്ല. ഏതു പ്രദേശക്കാരനും കേരളത്തിൽ വന്നു സ്വന്തനാട്ടുപോലെ കഴിയാൻ ഒരു പ്രയാസവുമില്ല. ഏതു പ്രദേശത്തു ചെന്നാലും ആ പ്രദേശത്തുകാരനായി കഴിയാൻ കേരളീയനുള്ള കഴിവു് ഒരു പ്രത്യേകതയാണുതാനും.

പിന്നെ ജാതിഭ്രാന്തിന്റെ കാര്യമാണു് അതു് അങ്ങനെയങ്ങു പറഞ്ഞുതീക്കാവുന്നതോ എഴുതിത്തള്ളാവുന്നതോ അല്ല. ഇന്ത്യയിൽ പൊതുവേ ജാതിഭ്രാന്തുണ്ടായിരുന്നുവെ

കിലും സ്വാമി വിവേകാനന്ദൻ 'ഭ്രാന്താലയ'മെന്നു വിളിച്ചതു കേരളത്തെയാണ്. പക്ഷേ, അതെല്ലാം പഴയ ചരിത്രമായിക്കഴിഞ്ഞില്ലേ? പണ്ടു കേരളത്തിലെ ക്ഷേത്രങ്ങളിലും പൊതുനിരത്തുകളിലും സർക്കാർ ആഫീസുകളിലും ചന്തസ്ഥലങ്ങളിലും ചായക്കടകളിലുമെല്ലാം ജാതിഭ്രാന്തു നഗ്നനൃത്തം ചെയ്തിരുന്നു. അന്നു കേരളത്തിലെ ഓരോ മൺതരിക്കും ജാതിഭ്രാന്തു പിടിപെട്ടിരുന്നു എന്നു പറഞ്ഞാൽ അത്ര വലിയ അതിശയോക്തിയാവുകയില്ല. പക്ഷേ, ഇന്നത്തെ സ്ഥിതി അതാണോ?

ഏതു ചായക്കടയിൽ ചെന്നാലും എല്ലാ ജാതിക്കാരും ഒരുമിച്ചിരുന്നു ചായ കുടിക്കുന്നതു കാണാം. സർക്കാർ ആഫീസുകളിൽ ചെന്നാൽ എല്ലാ ജാതിക്കാരും ഒരുമിച്ചിരുന്നു ജോലിചെയ്യുന്നതു കാണാം. കീഴ്ജാതിക്കാരനായ 'എയമാന'നേയും മേൽജാതിക്കാരനായ ശിപായിയേയും കാണാം. വിവാഹാടിയന്തിരങ്ങൾക്കും മററും എല്ലാ ജാതിക്കാരെയും ക്ഷണിക്കുക സാധാരണയായിത്തീർന്നിട്ടുണ്ട്. വിവിധജാതികളിൽപ്പെട്ട സ്ത്രീപുരുഷന്മാർ തമ്മിൽ വിവാഹങ്ങളും സുലഭമായി നടക്കുന്നുണ്ട് പിന്നെ എവിടെയിരിക്കുന്നു ജാതി?

പക്ഷേ, നമ്മുടെ പ്രസംഗമണ്ഡപങ്ങളിൽ ജാതിഭ്രാന്തു കൂക്കുവിളിക്കുന്നതു കേൾക്കാം. പത്രപംക്തികളിൽ ജാതിഭ്രാന്ത് നൃത്തംചവിട്ടുന്നതു കാണാം. ജനങ്ങളുടെ ദൈനംദിനജീവിതത്തിൽ ഇല്ലാത്ത ജാതി പ്രസംഗമണ്ഡപങ്ങളിലും പത്രപംക്തികളിലും എവിടെനിന്നു വന്നു? വിദ്യാഭ്യാസപ്രശ്നത്തിന്റെപേരിൽ മന്ത്രിസഭയുടെ അടിത്തറയിളക്കുന്ന ജാതീയപ്രക്ഷോഭണക്കൊടുങ്കാററ് എവിടെനിന്നുണ്ടായി? തെരഞ്ഞെടുപ്പുകാലങ്ങളിൽ ആളിക്കത്തത്തക്കവിധം ചൂടേറിയ ജാതി ഏതു കേന്ദ്രത്തിൽനിന്നാണു വന്നതു്?

ഉത്തരം ഒററ വാക്കിൽ പറയാം സെക്രട്ടേറിയററ്. വീടുകളിൽനിന്നും പൊതുനിരത്തുകളിൽനിന്നും ചായക്കടകളിൽനിന്നും ചന്തസ്ഥലങ്ങളിൽനിന്നും ഒളിച്ചോടിയ

ജാതി സെക്രട്ടേറിയററിൽ അഭയം പ്രാപിച്ചിരിക്കുകയാണു്. ഖജനാവും ഉദ്യോഗത്തിന്റെയും കൺട്രാക്ടിന്റെയും വനത്തിന്റെയുമെല്ലാം കലവറയും സെക്രട്ടേറിയററാണു്. അതു പങ്കിട്ടെടുക്കുവാൻ ചെന്നു കൂടിയിരിക്കുകയാണു ജാതി. അവിടെനിന്നു ചിലപ്പോൾ ജാതിഭ്രാന്തു് നഗ്നയായി അലറിക്കൊണ്ടു പുറത്തുചാടും. അപ്പോഴാണു് നമ്മുടെ ദൈനംദിനജീവിതം താറുമാറാകുന്നതു്.

ഇതുതന്നെയല്ലേ മററു സംസ്ഥാനങ്ങളിലെയും സ്ഥിതി? അവിടെ ഉണ്ടെന്നു പറയപ്പെടുന്ന ജാതിഭ്രാന്തും പ്രാദേശികഭ്രാന്തും ഭാഷാഭ്രാന്തും സെക്രട്ടേറിയററുകളിലല്ലേ താമസിക്കുന്നതു്? ചുരുക്കത്തിൽ ജാതിഭ്രാന്തെന്നും പ്രാദേശികഭ്രാന്തെന്നും ഭാഷാഭ്രാന്തെന്നും പറയുന്നതു് ഉന്നതന്മാർ തമ്മിലുള്ള വടംവലിയല്ലേ? അധികാരഭ്രാന്തന്മാരായ ഉന്നതന്മാർ നമുക്കു ഭ്രാന്താണെന്നു പറഞ്ഞാൽ നാം അതു വകവച്ചുകൊടുക്കാമോ? നമ്മുടെ സ്വൈരജീവിതത്തിനുവേണ്ടി അവരുടെ അധികാരഭ്രാന്തിനു ചികിത്സിക്കേണ്ട കടമ നമുക്കുള്ളതല്ലേ?

